# രാമാനുജചരിതം

---



കുന്നത്തു ജനാർദ്ദനമേനോൻ

---

ി. പ്രസിദ്ധീകരണശാല,
എറണാകുളം.

---

# രാമാനുജചരിതം

കുന്നത്തു ജനാർദ്ദനമേനോൻ





വി. വി. പ്രസിദ്ധീകരണശാല,
തിരുവനന്തപുരം.



# രാമാനുജചരിതം

## പ്രഥമഖണ്ഡം—പാരമ്പര്യം

തിരുനൽവേലിജില്ലയിൽ താമ്രവണ്ണിനദിയുടെ തീരത്തു 'തിരുനഗരി എന്നൊരു ഗ്രാമമുണ്ടു്. ഇവിടെ പുരാതനമായ ഒരു വിഷ്ണുക്ഷേത്രം സ്ഥിതിചെയ്യുന്നു. ഈ ഗ്രാമവാസികൾ പരമ്പരയാ വൈഷ്ണവന്മാരാണു്. ഇവരിൽ ഏററവും ശ്രേഷ്ഠനായ വിഷ്ണുഭക്തനായിരുന്നു വിഭൂതിനാഥൻ എന്ന പേരായ ശൂദ്രൻ. അദ്ദേഹത്തിന്റെ വൃത്തിഗുണത്താൽ സകുടുംബത്തിന്നു് യശസ്സും ശ്രേയസ്സും വർദ്ധിച്ചു.

വിഭൂതിനാഥകുടുംബത്തിൽ പൊല്ക്കാരിയാർ എന്നൊരാൾക്കു കാരി എന്നൊരു മകനുണ്ടായി. ശീലഗുണം കൊണ്ടും ആചാരശുദ്ധികൊണ്ടും ബാല്യത്തിൽത്തന്നെ കാരിക്കു് ആ നാട്ടുകാരുടെ അഭിനന്ദനത്തിന്നു പാത്രമാകുവാൻ കഴിഞ്ഞു.

യഥാകാലം പൊല്ക്കാരിയാർ തന്റെ പുത്രനായ കാരിക്കു് വിവാഹം നടത്തുവാൻ ആലോചന തുടങ്ങി. കുലശീലഗുണങ്ങളാൽ അനുരൂപയായ കന്യകയെ അദ്ദേഹം പലെടത്തും അന്വേഷിച്ചു. ഒടുക്കം അദ്ദേഹത്തിന്നു് മലയാളത്തിൽനിന്നാണു് ഉത്തമവധുവിനെ കിട്ടിയതു്.

മലയാളത്തിൽ തിരുവൺപരിചാരം എന്ന നാട്ടിൽ കമലാദിത്യപക്ഷൻ എന്നൊരാളുടെ മകളായ ഉടയനങ്ങ,

അഥവാ, നാഥനായകി എന്ന കന്യകയെ ശുഭമുഹൂൎത്തത്തിൽ വിധിപോലെ കാരിയാർ പരിഗ്രഹിച്ചു.

അനന്തരം കാരിയാർ നാഥനായകിയോടുകൂടി തിരുക്കുരുകൂരിൽ ചെന്നു് പരസ്പരം ദൃഢാനുരാഗത്തോടേ സുഭഗമായ ദാമ്പത്യത്തെ യഥാസുഖം നിൎവ്വഹിച്ചുപോന്നു. അവർ ഗാൎഹസ്ഥ്യത്തിൽ പ്രവേശിച്ചിട്ടു് കാലം കുറേ ചെന്നിട്ടും പുത്രലാഭത്തിന്നു് ഭാഗ്യമുണ്ടായില്ലാ. കുലവൎദ്ധനനായി ഒരു പുത്രനെയെങ്കിലും ദൈവം തങ്ങൾക്കു തരുന്നില്ലല്ലോ എന്നു് അവർ പരിതപിക്കുമാറായി. സൎവ്വസുഖങ്ങളും സമൃദ്ധമായുണ്ടായിരുന്നിട്ടും അതൊക്കെയും അപുത്രത്വം ഒന്നുമാത്രംകൊണ്ടു് ഇരുണ്ടുപോയെന്നാണു് അവൎക്കു് അനുഭവമായതു്. അവർ നിരന്തരം വ്രതോപവാസങ്ങളോടേ ഈശ്വരനെ ഭജിച്ചുതുടങ്ങി. പുത്രനില്ലാതെ മരിച്ചാൽ തനിക്കു പതിക്കേണ്ടിവരാവുന്ന ആ പുംനരകത്തിൻെറ ദാരുണതയെയോൎത്തു് കാരിയാർ ഈശ്വരനെ വിളിച്ചു് മനസ്സുരുകിക്കൊണ്ടു് കരഞ്ഞുതുടങ്ങി.

ഒരിക്കൽ, കാരിയാർ നാഥനായകിയോടുകൂടി മലയാളത്തിൽ ശ്വശുരഗൃഹത്തിൽ ചെന്നു് ഏതാനംനാൾ പാൎത്തു് സ്വന്തംനാടായ തിരുനഗരിയിലേയ്ക്കു മടങ്ങുകയായിരുന്നു. മാൎഗ്ഗമദ്ധ്യേ, തിരുക്കുറുങ്കുടി എന്ന ഗ്രാമത്തിൽ അവർ തങ്ങി. അവിടെ വലിയൊരു വിഷ്ണുക്ഷേത്രമുണ്ടു്. കുരംഗേശൻ എന്ന പേരോടെയാണു് വിഷ്ണുഭഗവാൻ അവിടെ എഴുന്നള്ളിയിരിക്കുന്നതു്. കാരിയും നാഥനായകിയും ബാഹ്യാഭ്യന്തരശുചിയോടേ കുരംഗേശസന്നിധിയിൽ ചെന്നു പുത്രാൎത്ഥം ഏകാഗ്രഭക്തിയോടേ പ്രാൎത്ഥിച്ചുനിന്നു. [illegible]

യത്തിൽനിന്ന ദീനാലാപം പുറപ്പെട്ടപ്പോൾ ഈശ്വര ന്ന് കനിയാതിരിക്കുവാൻ കഴിഞ്ഞില്ലാ.

ആ ക്ഷേത്രത്തിലെ ശാന്തിക്കാരൻ ഉടനെ വെളിച്ച പ്പാടുതുള്ളിക്കൊണ്ട് ആ ദമ്പതികളുടെ അടുക്കൽചെന്ന— "എടോ, കാരീ, എടോ നാഥനായകീ, നിങ്ങളുടെ പ്രാൎത്ഥ ന നിറവേറി; ഞാൻതന്നെ നിങ്ങളുടെ പുത്രനായി ജനി ക്കും" എന്ന കല്പിച്ചു. ഇതുകേട്ട് അത്ഭുതംകൊണ്ടും ആ നന്ദംകൊണ്ടും ആ ദമ്പതികൾ വിവശരായി. കുരംഗേശ നിൽ മാലമാലയായി സ്തുതിവാക്കുകൾ ചാൎത്തിക്കൊണ്ടാ ണ് അവർ പിന്നെ സ്വന്തം ഗ്രാമത്തിലേക്കു തിരിച്ചതു്.

കുരംഗേശനിയോഗംപോലെ നാഥനായകി അചി രേണ ഗർഭിണിയായി. കലിയുഗം ആരംഭിച്ച നാപ്പത്തി മൂന്നാംനാളിൽ വൈശാഖപൌൎണ്ണമിയിൽ വിശാഖനക്ഷ ത്തിൽ ആ സാധ്വി ഒരു പുത്രനെ പ്രസവിച്ചു. ആ കു ടുംബം ആകമാനം ആഹ്ലാദകല്ലോലാകുലമായി.

എന്നാൽ, കുട്ടിയുടെ അസാധാരണപ്രകൃതി കണ്ട പ്പോൾ മാതാപിതാക്കന്മാൎക്കു വിഷാദിക്കേണ്ടിവന്നു. കര യുന്നില്ലാ; ചിരിക്കുന്നില്ലാ; പാൽ കുടിക്കുന്നില്ലാ; ശബ്ദി ക്കുന്നതുപോലുമില്ലാ—അങ്ങിനെയാണ് ആ കുട്ടി. എങ്കി ലും, അരോഗദൃഢഗാത്രനാണുതാനും. ആഹാരമൊന്നും കുട്ടിക്കു വേണ്ടാ. മററു കുട്ടികളുടേതുപോലെയുള്ള യാ തൊരു ചേഷ്ടയും അവന്നില്ലാ. മാതാപിതാക്കന്മാർ ഈ അവസ്ഥകണ്ട് എങ്ങിനെ ദുഃഖിക്കാതെയിരിക്കും. ത ങ്ങൾക്ക് ഈശ്വരൻ തന്ന പുത്രനല്ലയോ എന്ന മാത്രമാ ണ് അവൎക്ക് ഒരേ സമാധാനം. ഈശ്വരസങ്കല്പം ആരു കണ്ടു? ഈ അസാധാരണസൃഷ്ടിയിൽ എന്തോ രഹസ്യ മുണ്ട്. അതുകൊണ്ട് മകനെ നോക്കി ദുഃഖിക്കാതെ ഈ

ശഠരനെ നോക്കി സ്തുതിച്ചേക്കാമെന്ന് ആ ദമ്പതികൾ ഉറച്ചു.

പിറന്ന പന്തിരണ്ടാംനാളിൽ കാരിയും നാഥനായകിയും ആ കുട്ടിയെ എടുത്തു ബന്ധുമിത്രാദികളോടുകൂടി ആദിനാഥക്ഷേത്രത്തിൽ ചെന്നു വിധിപോലെയുള്ള ചടങ്ങുകളോടുകൂടി കുട്ടിക്കു് മാറൻ എന്നു നാമകരണംചെയ്തു. ചടകോപൻ എന്നും ആ കുട്ടിക്കു പേരുണ്ടായി. കുട്ടിയുടെ പ്രകൃതി മററു കുട്ടികളുടേതിൽനിന്നു മാറിയിരുന്നതുകൊണ്ടാണത്രേ മാറൻ എന്നു പേർ കൊടുത്തതു്.

ഷഡയെന്നോ ഷഡമെന്നോ പേരായ ഒരു സൂക്ഷ്മനാഡിയാണത്രേ ജീവാത്മാവിൻെറ ത്രികാലജ്ഞാനത്തെ മറച്ചുകൊണ്ടിരിക്കുന്നതു്. ഈ നാഡിയെ തുറക്കുവാൻ കഴിഞ്ഞവൻ സർവ്വജ്ഞനാണു്. ആ നാഡിയോടു് മാറൻ എതിർത്തുവന്നതിനാൽ ഷഡകോപൻ എന്ന നാമത്തിന്നു് ആളായി. ഷഡകോപൻ ലോപിച്ചു് ശഠകോപനും ചടകോപനുമായിയെന്നു പറയുന്നു. ചടകോപന്നു പിന്നീടു നമ്മാഴ്‌വാൻ എന്നും, ബകുളാഭരണൻ, പരാംകുശൻ എന്നും അഭിധാനങ്ങളുണ്ടായിട്ടുണ്ടു്.

പ്രാണവികാരമുണ്ടെങ്കിലും, നിശ്ചേഷ്ടനും നിശ്ശബ്ദനുമായ ആ കുട്ടിക്കു ജീവിതത്തിൽ യാതൊന്നും ആവശ്യമില്ലാതെയാണിരുന്നതു്. അച്ഛനും അമ്മയ്ക്കും ആ മകന്നു വേണ്ടി ഒന്നും ചെയ്യുവാനുണ്ടായില്ലാ. അവർ ആ കുട്ടിയെ അവിടെയുള്ള ഒരു പുളിമരത്തിങ്കീഴിൽ തൊട്ടിൽ കെട്ടി അതിൽ കിടത്തി. കുട്ടിയുടെ രോദനം കേൾക്കുവാനോ, വല്ല ചേഷ്ടയും കാണുവാനോ വളരെ നാൾ കാത്തിരുന്നിട്ടും കഴിഞ്ഞില്ലാ.

മാറൻ ജനിച്ചിട്ടു പതിനാറുവർഷമായി. പിറന്ന മട്ടിൽത്തന്നെ അപ്പൊഴും ആയാൾ നിശ്ചേഷ്ടനും നിശ്ശ

ബ്ധനമായിട്ടാണു കുത്തിരിക്കുന്നതു്. മാതാപിതാക്കന്മാക്കു് ഇതിലധികം ക്ഷമിക്കുവാൻ എങ്ങിനെ കഴിയും? അപുത്രത്വത്തെക്കാൾ ഈ അവസ്ഥയാണു് അവക്കു് അധികം ശോകാവഹമായതു്. എങ്കിലും, ഭക്താഗ്രഗണ്യരായ അവക്കു് ഈശ്വരനിലുള്ള വിശ്വാസം ഉറച്ചുതന്നേ നിന്നു. ഇതിൽ എന്തോ രഹസ്യമുണ്ടു് എന്നുതന്നെ അവക്കു് അപ്പൊഴും തോന്നിക്കൊണ്ടിരുന്നു. ശുകനേപ്പോലെ ജന്മനാ ബ്രഹ്മജ്ഞനായി ആത്മധ്യാനത്തിൽ മാറൻ അമന്നിരിക്കയാണോ? സുസൂക്ഷ്മമായ അദ്ധ്യാത്മലോകത്തിലെ ആ ബ്രഹ്മാനന്ദത്തിൽനിന്നു് ലോകത്തിലേക്കിറങ്ങുവാൻ അദ്ദേഹത്തിന്നു മനസ്സുണ്ടാവുന്നില്ലായിരിക്കാം, അഥവാ, മാനുഷഭാഷയ്ക്കും മാനുഷാചാരങ്ങൾക്കും അദ്ദേഹത്തിന്റെ ഹൃദയത്തെ പ്രകാശിപ്പിക്കുവാൻ ശക്തിയില്ലായിരിക്കാം. അതുമല്ലെങ്കിൽ, തനിക്കു ലോകത്തിന്നു കൊടുക്കുവാനുള്ളതു് ശരിക്കു വഹിക്കുവാൻ തക്ക ആളെ അദ്ദേഹം കാത്തുകൊണ്ടിരിക്കയായിരിക്കാം. ഇങ്ങിനെയോരോന്നു സംശയിക്കുവാനല്ലാതെ എന്തു രഹസ്യമാണു തങ്ങളുടെ പുത്രനിൽ കുടികൊള്ളുന്നതെന്നു് ആ മാതാപിതാക്കന്മാക്കു നിർണ്ണയിക്കുവാൻ കഴിഞ്ഞില്ലാ.

ചടകോപൻ ജനിക്കുന്നതിന്നു കുറേ വർഷങ്ങൾക്കുമുമ്പേ, തിരുക്കോവളൂർ ഗ്രാമത്തിൽ നാരായണനെന്ന ചോഴിയബ്രാഹ്മണന്റെ പുത്രനായി യശസ്വിയായ മധുരകവിയാഴ്‌വാർ ജാതനായി. ബാല്യംമുതല്ക്കേ പരമഭക്തനായിട്ടാണു് അദ്ദേഹം വളന്നതു്. ലൌകികസുഖഭോഗങ്ങളിൽ ആസക്തിയില്ലാതെ, പുണ്യക്ഷേത്രങ്ങളിലെല്ലാം ചെന്നു ഭജിക്കുവാൻ നിശ്ചയിച്ചു് അദ്ദേഹം ദേശാടനത്തിന്നു പുറപ്പെട്ടു. അന്നു് അദ്ദേഹത്തിന്നു പതിനാറു വയസ്സു മാത്രമേ പ്രായമായിരുന്നുള്ളുപോൽ. വളരേക്കാ

ലം പല നാട്ടുകളിലും സഞ്ചരിച്ച് അദ്ദേഹം അയോദ്ധ്യ യിൽ എത്തി. അവിടെവെച്ച്, ഒരു രാത്രി യദൃച്ഛയാ അദ്ദേഹം തെക്കുനിന്ന് അപൂർവ്വമായ തേജോവിശേഷം കണ്ടു. അടുത്ത നാട്ടിലെങ്ങാനും തീയ്യെരിയുകയാണോ എന്ന് അദ്ദേഹത്തിന്നു തോന്നി. അടുത്തനാൾ രാത്രിയും ആ പ്രകാശം അതേ സ്ഥലത്തു കാണായ്വന്നപ്പോൾ അദ്ദേഹത്തിന്ന് അതു് അത്ഭുതമായി. സൂക്ഷിച്ചുനോക്കിയതിൽ, മുമ്പില്ലാത്ത എന്തോ ദിവ്യജ്യോതിസ്സാണ് അതെന്നു മനസ്സിലായി. അതു് അധികം അകലെയായിരിക്കയില്ലെന്നാണു തോന്നിയതു്. മൂന്നാംനാളും ആ തേജസ്സ് അതേ സ്ഥാനത്തു കണ്ടപ്പോൾ മധുരകവിക്കു് അടങ്ങിയിരിക്കുവാൻ കഴിഞ്ഞില്ല. അദ്ദേഹം അതിനെ അഭിമുഖീകരിച്ച് തെക്കോട്ടു നടന്നു ചെല്ലുംതോറും, ആ പ്രകാശത്തിലേക്കു് ആദ്യം തോന്നിയ ദൂരം പിന്നെയുമുണ്ടെന്നാണു കണ്ടതു്. എന്നാൽ, ആശാവാനായി മുന്നോട്ടുതന്നെ നടന്നു.

പകൽ മുഴുവൻ അദ്ദേഹം ഉറങ്ങും. രാത്രിയായാൽ ആ തേജസ്സിനെ അഭിമുഖീകരിച്ചു നടക്കുകയായി. പുണ്യക്ഷേത്രങ്ങൾ പലതും കടന്നു. പിന്നെയും ആ ജ്യോതിസ്സ് അകലെത്തന്നെ നില്ക്കുന്നു. ശ്രീരംഗത്തുനിന്നായിരിക്കാം ഈ പ്രകാശത്തിന്റെ പുറപ്പാടെന്നു വിചാരിച്ചു അദ്ദേഹം അങ്ങോളം ചെന്നു. അപ്പൊഴും അതിനെ പിടികിട്ടിയില്ല. വീണ്ടും തെക്കോട്ടേയ്ക്കു നടക്കേണ്ടിവന്നു.

അങ്ങിനെ നടന്നു നടന്നു മധുര കവിയാഴ്‌വാർകുരുകൂർ എന്ന തിരുനഗരിയിലെത്തി. വിശേഷിച്ചൊന്നും ആ ഗ്രാമത്തിൽ ഉണ്ടാകുവാനില്ലെന്നുവെച്ച് അദ്ദേഹം പിന്നേയും മുന്നോട്ടു നടന്നു. അടുത്തനാൾ രാത്രി അദ്ദേഹം തെക്കോട്ടു നോക്കിയപ്പോൾ അവിടെ ആ പ്രകാശ

ത്തെ കാണ്മാനില്ലാ. സംഭ്രമത്തോടേ ചുററുപാടും തിരി ഞ്ഞുനോക്കിയപ്പോൾ ആ പ്രകാശത്തെ ഉത്തരദിക്കിൽ അദ്ദേഹം കണ്ടു വിസ്മിതനായി. ഉടനെ അദ്ദേഹം പിൻ തിരിഞ്ഞു നടന്നു തിരുനഗരിയിലേയ്ക്കുതന്നെ മടങ്ങി. അവിടെ ഒരു പുളിമരത്തിൻെറ കീഴിൽനിന്നാണു് ആ ജ്യോതിസ്സിൻെറ ഉദയം എന്നു് അദ്ദേഹം അറിഞ്ഞു.

മധുരകവി ആ പുളിമൂട്ടിൽ ചെന്നു നോക്കിയപ്പോൾ അവിടെയൊരു ബാലൻ പത്മാസനസ്ഥനായി, കേവല സമാധിയിൽ ലയിച്ചു നിശ്ചേഷ്ടം വത്തിക്കുന്നതു കണ്ടു. ആ ബാലൻെറശിരസ്സിൽക്കൂടിയാണു് ആ സൂക്ഷ്മപ്രകാശം ഉജ്ജ്വലിക്കുന്നതു്. അദ്ദേഹത്തിൻെറ നാലുപാടും തേ ജോപ്രവാഹമുണ്ടു്.

അത്യന്തം അത്ഭുതത്തോടേ ഭക്തോത്തമനായ മധുര കവിയാഴ്വാർ ആ തേജോമൂത്തിയെ നോക്കിക്കൊണ്ടു നിന്നു. ഇതു് ഏതൊരു ദിവ്യമൂത്തിയായിരിക്കാം? ഇത്ര യും മഹത്വം മനുഷ്യരിൽ ആവാമെന്നോ? ഇത്രയും ജ്ഞാ നവും ഇത്രയും കാരുണ്യവും വർദ്ധിച്ചുപൊങ്ങുന്ന ഈ മ നുഷ്യൻ ആരാണു്? ഇദ്ദേഹത്തിൻെറ ശിരസ്സിൽനിന്നു് ജ്ഞാനതേജസ്സും, ഹൃദയത്തിൽനിന്നു കാരുണ്യകാന്തിയും സമൃദ്ധമായി പ്രവഹിക്കുന്നുവല്ലോ! ഇദ്ദേഹം ആരാണെ ന്നറിയുകയാണു് ഇനി വേണ്ടതു്. നിശ്ചേഷ്ടനായി വെ റും ശിലാബിംബംപോലെ സ്ഥിതിചെയ്യുന്ന ഇദ്ദേഹത്തെ എങ്ങിനെയാണു് ഉണത്തുക?

ആ ഗ്രാമവാസികളോടു ചോദിച്ചതിൽ, മധുരകവി യാഴ്വാർ വത്തമാനമെല്ലാം അറിഞ്ഞു. മൂകനോ, ബധി രനോ, ഇന്ദ്രിയശൂന്യനോ ആയ ഒരു നിർവ്വികാരസൃഷ്ടിയ ല്ലാ താൻ കാണുന്ന ഈ തേജോമൂത്തി എന്നു് അദ്ദേഹ ത്തിന്നു ധരിക്കുവാൻ കഴിഞ്ഞിട്ടുണ്ടു്. ചടകോപനെ

ഈ ധ്യാനനിദ്രയിൽനിന്നു് ഉണൎത്തുവാൻ കഴിഞ്ഞാൽ താൻ അനുഗൃഹീതനായിയെന്നു് അദ്ദേഹം നിശ്ചയിച്ചു. അതിലേയ്ക്കു് ഉടനെ തുനിയുകയും ചെയ്തു.

ഒരു വലിയ കൽപ്പാറ ഏററവും കഷ്ടപ്പെട്ടു പൊക്കിയെടുത്തു ചടകോപൻെറ മുമ്പിൽ കൊണ്ടുവന്നു് ഊക്കോടെ താഴെ ഇട്ടു. അപ്പോഴുണ്ടായ പേരൊലിയോടുകൂടി ചടകോപൻ ഭാഗ്യത്താൽ കണ്ണുതുറന്നു! അപ്പോഴുണ്ടായ അത്ഭുതാവേഗത്താൽ മധുരകവിയാഴ്‌വാർ സ്തംഭിച്ചുനിന്നുപോയ്! പിറന്നതുമുതല്ക്കു യാതൊരു ചേഷ്ടയും കൂടാതെയിരുന്ന ചടകോപൻ ഇപ്പോഴിതാ ലോകത്തെ സുപ്രസന്നനായി നോക്കുന്നു.

തൻെറ ഉപദേശത്തെ ധരിക്കുവാൻ താൻ ഇതുവരെ കാത്തുകൊണ്ടിരുന്ന ശിഷ്യൻ ഇപ്പോൾ തൻെറ മുമ്പിൽ എത്തിയിരിക്കുന്നുവെന്നു് അദ്ദേഹം അറിഞ്ഞിട്ടായിരിക്കുമോ കണ്ണു തുറന്നതു്! തൻെറ തേജസ്സുകൊണ്ടു് അയോധ്യയിൽനിന്നു് അദ്ദേഹം മധുരകവിയെ വിളിച്ചു കൂട്ടിക്കൊണ്ടു വരികയല്ലേ ചെയ്തതു്! യദൃച്ഛയാ താൻ കണ്ട തേജസ്സും, അതിനെ ബഹുദൂരേനിന്നു താൻ അന്വേഷിച്ചുപോന്നതും, ചടകോപൻെറ അത്ഭുതജന്മവും, തന്നെ കാണുന്നതുവരേയ്ക്കും അദ്ദേഹം നിശ്ചേഷ്ടനായി വൎത്തിച്ചതുമെല്ലാം ഓൎത്തപ്പോൾ തൻെറ പേരിൽ സൎവ്വേശ്വരൻ കാരുണ്യപൂൎവ്വം പ്രസാദിച്ചിരിക്കുന്നുവെന്നു മധുരകവിക്കു തോന്നി. താൻ ജ്ഞാനപാരാവാരത്തിൻെറ മുമ്പിലാണു നില്ക്കുന്നതെന്നും, തൻെറ സൎവ്വസംശയങ്ങളും ഇവിടെ നിവൃത്തിയാകുമെന്നും അദ്ദേഹത്തിന്നു വിശ്വാസമുണ്ടായി. ഉടനെ ആ അനുഗൃഹീതൻ ചടകോപനെ സാഷ്ടാംഗം നമസ്കരിച്ചു് ഇങ്ങിനെ ചോദിച്ചു:—

"സ്വാമിൻ, ജഡത്തിൽ സംഭവിക്കുന്ന അണുവി ന്ന് എന്താണ് ആഹാരം? ഏതാണ് ആധാരം?"

"അതിന്ന് അതുതന്നെയാണ് ആഹാരം; അതിന്ന് അതുതന്നെയാണ് ആധാരം" എന്ന് ചടകോപൻ മൊഴിയരുളി.

അതോടുകൂടി മധുരകവിയുടെ സൂക്ഷ്മചക്ഷുസ്സ് തുറന്നു. അദ്ദേഹം ആത്മാവിനെ അറിഞ്ഞു. ചടകോപനെ വീണ്ടുംവീണ്ടും നമസ്കരിച്ചു. ആനന്ദബാഷ്പം ധാരധാരയായൊഴുകി. ആടുകയും പാടുകയും ചെയ്തുകൊണ്ട് അദ്ദേഹം അലൌകികമായി ആഹ്ലാദിച്ചു. കിട്ടേണ്ടതു കിട്ടി; കാണേണ്ടതുകണ്ടു; ഇനി എന്തുവേണം മധുരകവിക്കു ജന്മസാഫല്യത്തിന്ന്! "സ്വാമിൻ, ഗുരോ, ഞാൻ അങ്ങയുടേയാണ്; എനിക്കു് അങ്ങു മാത്രമേയുള്ളൂ" എന്നു നിവേദനത്തോടെ അദ്ദേഹം തന്നെയെടുത്തു ചടകോപപാദങ്ങളിൽ സമർപ്പിച്ചു. ചടകോപൻ മധുരകവിയെ സദയം അഭയംനൽകി അനുഗ്രഹിക്കയുംചെയ്തു.

ഈ അവസരത്തിൽ ആകാശത്തിൽ ഗരുഡൻ വട്ടമിട്ടുപറക്കുന്നതുകണ്ടു. സാക്ഷാൽ വിഷ്ണുഭഗവാൻ ലക്ഷ്മീസമേതനായി എഴുന്നരുളിയിരിക്കുന്നത് ചടകോപൻ ഭക്തിവൈവശ്യത്തോടെ ദർശിച്ചു. തന്റെ നേത്രങ്ങളിൽനിന്നു പ്രേമബാഷ്പം പൊഴിയവേ അദ്ദേഹത്തിന്നു വിഷ്ണുവിൽനിന്ന് ബ്രഹ്മജ്ഞാനോപദേശം സിദ്ധമായി. അങ്ങിനെ ആ ശൂദ്രജാതൻ ബ്രഹ്മർഷിയായി ബ്രാഹ്മണശിഷ്യനോടുകൂടി ലോകരംഗത്തിൽ പ്രവേശിച്ചു.

ലോകത്തിലേക്കു് നോക്കിയപ്പോഠം ചടകോപന്റെ മനസ്സിന്നു തീവ്രമായ വ്യാകുലതയാണുണ്ടായതു്. "ലോകംമുഴുവനും ശോകമോഹങ്ങളാൽ കഷ്ടപ്പെട്ടുകൊണ്ടിരിക്കവേ, ഞാൻ മാത്രം ആനന്ദിച്ചുകൊണ്ടു വർത്തിക്കയാണോ

ങ്കിൽ എന്റെ ജീവിതം നിരർത്ഥകമല്ലയോ" എന്ന് അദ്ദേഹത്തിന്ന തോന്നി. ജീവകാരുണ്യം അദ്ദേഹത്തിൽ നിറഞ്ഞു. തനിക്കുള്ള ആനന്ദം അന്യൎക്കും പങ്കിട്ടുകൊടുക്കേണ്ടതു തന്റെ കടമയാണെന്ന് നിശ്ചയിച്ചു. ഉടനെ ആ ഉദ്യമത്തിലേക്ക് ഇറങ്ങുകയുംചെയ്തു.

ഉൽകൃഷ്ടജീവിതത്തെക്കുറിച്ചു പാമരന്മാൎക്കുപോലും അറിഞ്ഞുനടക്കുവാൻ ഉപകരിക്കുന്നതിലേക്കു തിരുവിരുത്തം, തിരുവാശിരിയം, പെരിയ തിരുവന്താതി, തിരുവായ്മൊഴി എന്നിങ്ങിനെ നാലുഗ്രന്ഥങ്ങൾ ചടകോപൻ ഉണ്ടാക്കി. തിരുവിരുത്തം, തിരുവാശിരിയം, പെരിയതിരുവന്താതി എന്നീ ഗ്രന്ഥങ്ങൾ, ഋഗ്വേദം, യജുൎവേദം അഥൎവ്വണവേദം എന്നിവയിലെ ഉൾക്കരുത്തുകളെ വെടിപ്പായി അടക്കിക്കൊണ്ടു് നിൎമ്മിച്ചവയാണ്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽവെച്ച് ഏററവും പ്രസിദ്ധികൂടിനില്ക്കുന്നതു് തിരുവായ്മൊഴിയാണ്. സാക്ഷാൽ പ്രപഞ്ചതത്വങ്ങളുടെ പ്രകാശനമാണ് ഇതിലുള്ളതു്. സാമവേദസംഗ്രഹം സുഗമമായരീതിയിൽ ഇതിൽ കാണാം. തിരുവിരുത്തത്തിൽ ആകെ നൂറു പാട്ടുകളുണ്ടു്. ഏഴു പാട്ടുകൾമാത്രമേ തിരുവാശിരിയത്തിൽ ഉള്ളു. പെരിയതിരുവന്താതിയിൽ എൺപത്തേഴു പാട്ടുകൾ അടങ്ങിയിരിക്കുന്നു. തിരുവായ്മൊഴിയാവട്ടെ പത്തു് അദ്ധ്യായങ്ങളായി 1102 പാട്ടുകളോടുകൂടിയതാണ്. വേദങ്ങൾ നാലും ഈ നാലുകൃതികളിൽ സുവ്യക്തമായി പ്രതിബിംബിക്കുന്നു. വെറും കൃത്രിമസൃഷ്ടിയല്ലാ അവ. പ്രത്യക്ഷാനുഭവത്തിൽനിന്നുള്ള സ്വതന്ത്രസന്താനങ്ങളാണ്. മുക്കുവത്തിയുടെ മകനായ ബാദരായണൻ ഉത്തരഭാരതത്തിന്നെന്നപോലെ, മലയാളച്ചിയുടെ മകനായ ചടകോപൻ ദക്ഷിണഭാരതത്തിന്നും വേദവ്യാസനായി.

സർവ്വജനത്തെയും ധാർമ്മികമായി ആണ്ടുവരുന്നവനാകകൊണ്ട് അദ്ദേഹം "ആൾവാർ" എന്ന് കീർത്തിതനായി. ജീവിതത്തിൽ ആദിമുതൽ അന്തംവരേക്കും ഈശ്വരസാക്ഷാൽക്കാരത്താൽ അദ്ദേഹം ആനന്ദിച്ചുകൊണ്ടാണിരുന്നതു്. നൈഷ്ഠികബ്രഹ്മചര്യത്തിൽനിന്ന് ഒരിക്കലും അദ്ദേഹം ഇളകീട്ടില്ല. ഇരുന്നിടത്തിരുന്നതന്നെ ഭാരതവർഷത്തിലെ സർവ്വക്ഷേത്രങ്ങളേയും അദ്ദേഹം മനസാ ദർശിക്കുവാൻ ശക്തനാണ്.

വൈഷ്ണവസിദ്ധന്മാരെയാണ് ആഴ്‌വാർ എന്ന പേരിൽ വിളിക്കുന്നതു്. പൂതത്താഴ്‌വാർ, പൊയ്കൈയാഴ്‌വാർ, പേയാഴ്‌വാർ, പെരിയാഴ്‌വാർ, തിരുമഴിശൈയാഴ്‌വാർ, കുലശേഖരാഴ്‌വാർ, തിരുപ്പാണാഴ്‌വാർ, തൊണ്ടരപ്പൊടിയാഴ്‌വാർ, തിരുമങ്കൈയാഴ്‌വാർ, മധുരകവിയാഴ്‌വാർ എന്നിങ്ങിനെ പല ആഴ്‌വാന്മാരും ഉണ്ടായിട്ടുണ്ട്. ഈ ആഴ്‌വാർ സമുദായത്തിലെ ആത്മാവായിട്ടാണു ചടകോപനെ പൂജിക്കുന്നതു്. അദ്ദേഹത്തെ ജനങ്ങൾ നമ്മാഴ്‌വാർ എന്നു വിളിക്കുന്നു.

മനുഷ്യർക്കു് താനും, തനിക്കു ദൈവവും പൂജിതനായിക്കൊണ്ടു ചടകോപൻ മുപ്പത്തഞ്ചുവർഷംവരെ ജീവിതം ധരിച്ചു. ആ ചുരുങ്ങിയ കാലംകൊണ്ടു തനിക്കു ശാശ്വതമായ യശസ്സിന്നും, ജനങ്ങൾക്കു ശാശ്വതമായ ശ്രേയസ്സിന്നും ഉപയുക്തമായതെല്ലാം ജ്ഞാനബലത്താൽ സമ്പാദിച്ചു.

ചടകോപന്റെ പ്രഥമശിഷ്യനായ മധുരകവിയാഴ്‌വാർ പിന്നെയും അമ്പതുവർഷംവരേ ലോകത്തിൽ പ്രവർത്തിക്കുകയുണ്ടായി. ഗുരുവിന്റെ ആ പ്രബന്ധങ്ങളെ അദ്ദേഹം നാടുതോറും പാടിക്കൊണ്ടുനടന്നു. ചടകോപകൃതികൾക്കു മഹാജനതയിൽ ആദ്യം പ്രസിദ്ധിയുണ്ടാക്കി

യത്ത് അദ്ദേഹമാണ്. മധുരയിലെ വിദ്വത്സമിതിയായ 'തമിഴ്ച്ചങ്ക'ത്തെക്കൊണ്ട തൻെറ ഗുരുവിൻെറ കൃതികളെ അദ്ദേഹം മാനിപ്പിച്ചു. ഗുരുവിനെക്കുറിച്ചു കീത്തനംചെയ്തുകൊണ്ടു് അദ്ദേഹം പതിനൊന്ന പാട്ടുകൾ ഉണ്ടാക്കീട്ടുണ്ടു്. തിരുനഗരിയിൽ ചടകോപവിഗ്രഹത്തെ പ്രതിഷ്ഠിച്ചു് അവിടെ ഉത്സവഘോഷങ്ങൾ കോലാഹലത്തോടേ നടത്തിത്തുടങ്ങിയതും മധുരകവിയാണു്.

ബ്രഹ്മജ്ഞാനംകൊണ്ടാണ് ലോകോപകാരത്തിന്നും ആത്മവിമോചനത്തിന്നും ചടകോപൻ ആളായതു്. മധുരകവിയാവട്ടെ, ഗുരുഭക്തികൊണ്ട തനിക്കുയരുന്നതിന്നും, ജനങ്ങളെ ഉയത്തുന്നതിന്നും സാധിച്ചു. ആഴ്വാർമൂത്തിയുടെ പാദമായിട്ടാണ മധുരകവിയെ വൈഷ്ണവന്മാർ കൊണ്ടാടുന്നതു്. ഭക്തിയാൽ സിദ്ധനായിത്തീന്ന അദ്ദേഹം മഹാജനശ്രേയസ്സിന്നായി വിശിഷ്ടകമ്മങ്ങൾ പലതും ആചരിച്ചു്, യശസ്സിനെ ഉറപ്പിച്ചു പരമപദത്തെ പ്രാപിച്ചു.

മധുരകവിയാഴ്വാർ ദിവംഗതനായതിൽപ്പിന്നെ നമ്മാഴ്വാരായ ചടകോപൻെറ ആ ഉൽകൃഷ്ടധമ്മാനുശാസനങ്ങളെ ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുന്നതിന്ന വളരെക്കാലത്തേക്കു് ആരുമുണ്ടായില്ലാ. അതുകൊണ്ടു് ആ ഗ്രന്ഥങ്ങൾ മിക്കവാറും മറഞ്ഞുപോയി. അങ്ങിങ്ങായി ഒന്നുരണ്ടു പാട്ടുകൾ ചിലക്കു് ചിലെടത്തു മാത്രം തോന്നുമെന്നുള്ള കാലമായി.

അക്കാലത്തു് ചോഴരാജധാനിയായ വീരനാരായണപുരത്തിൽ ഈശ്വരഭട്ടൻ എന്ന പേരായി ഒരു വിശിഷ്ടബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ പുത്രന്നു് നാദമുനിയെന്നും പൌത്രന്നു ഈശ്വരമുനിയെന്നുമാണ പേരു്. ഇവർ മൂവരും ശാസ്ത്രജ്ഞന്മാരും ധമ്മവ്രതന്മാ

രുമാണെന്നു ജനസമ്മതി നേടിയവരാണു്. ഇവരിൽ നാദമുനിയാണു ഭക്തിയോഗത്താൽ സിദ്ധനായതു്.

ഒരുനാൾ ഇവർ മൂവരും ക്ഷേത്രത്തിൽ സ്വാമിദശനത്തിന്നു ചെന്നു. അവിടെ അവർ ഈശ്വരനെ ഭക്തിപൂവ്വം ധ്യാനിച്ചുകൊണ്ടുനില്ക്കുമ്പോൾ, ഭാരതഭൂമിയിലെ പുണ്യക്ഷേത്രങ്ങളെയെല്ലാം ദർശിക്കേണമെന്നു് അവൎക്കു മൂവൎക്കും ഒരേ കാലത്തു തോന്നി. മൂവൎക്കും ഒരേ കാൎയ്യം ഒരേ കാലത്തു് ഈശ്വരസന്നിധിയിൽവെച്ചു തോന്നുകയാൽ അതിനെ ദൈവനിയോഗമായി ശിരസാവഹിച്ചു് അവർ അടുത്ത അവസരത്തിൽത്തന്നെ തീൎത്ഥയാത്രയ്ക്കു് പുറപ്പെട്ടു.

അവർ മുഖ്യക്ഷേത്രങ്ങളെ ദശിച്ചുകൊണ്ടു ഗോവർദ്ധനത്തിൽ എത്തി. ആ പുരാതനക്ഷേത്രം അവരുടെ മനസ്സിന്നു് അധികം ആനന്ദം വളൎത്തുകയാൽ, ഇനിയുള്ള കാലം മുഴുവൻ അവിടെത്തന്നെ പാൎക്കണമെന്നു് ആ ഭക്തന്മാൎക്കു തോന്നി. ഗൃഹഗ്രാമവ്യവഹാരങ്ങളിലും, ധനധാന്യവ്യാപാരങ്ങളിലും അവൎക്കു് ആസക്തിയില്ലെന്നായി. സവ്വദാ ഈശ്വരനെ ഭജിച്ചുകൊണ്ടിരിക്കുന്നതിൽ അവർ സവ്വസുഖങ്ങളും കണ്ടു.

വീരനാരായണപുരത്തിൽ രാജഗോപാലമൂൎത്തിയേയാണു് ആരാധിച്ചുപോരുന്നതു്. ആ ദേവൻ ഈശ്വരഭട്ടനും നാദമുനിക്കും ഈശ്വരമുനിക്കും സ്വപ്നത്തിൽ പ്രത്യക്ഷമായി. സ്വന്തം ഗ്രാമത്തിൽ ഉടനേ മടങ്ങിയെത്തേണമെന്നു് ദേവൻ ആജ്ഞാപിച്ചതായി അവൎക്കു തോന്നി. അവർ ഉണൎന്നു ഉടനേ ഈ നിയോഗത്തെ സ്മരിച്ചുകൊണ്ടു സ്വഗ്രാമത്തിലേക്കു തിരിച്ചുചെല്ലുവാൻ സന്നദ്ധരായി.

പിന്നേയും പല പുണ്യക്ഷേത്രങ്ങളേയും ദർശിച്ചു ഭക്തിയാൽ നിർമ്മലചിത്തരായി അവർ വീരനാരായണപുരത്തിൽ മടങ്ങിയെത്തി. ആ സുവ്രതന്മാരെ നാട്ടുകാരേവരും യഥാർഹം മാനിച്ചു. അവർ പരിശുദ്ധമായ താപസവൃത്തിയെ അവലംബിച്ചുകാണുകയാൽ, അവരുടെ ഊണിന്നും ഉടുപ്പിന്നും വേണ്ടുന്ന ധനം നാട്ടുകാർതന്നെ സംപ്രീതിയോടേ ദാനംചെയ്തു. അവർ ഈശ്വരാരാധനയിൽത്തന്നെ ഏകാഗ്രമായ നിഷ്ഠയോടേ പ്രവർത്തിച്ചു പോന്നു. അവരുടെ പാവനവിചാരങ്ങളാലും പവിത്രാചാരങ്ങളാലും അവിടത്തെ അന്തരീക്ഷം നിർമ്മലമാകുക കൊണ്ടു് ആ നാട്ടുകാരുടെ ജീവിതം സുഭഗമായ്ത്തീർന്നു.

വിദ്വാനും യോഗിയുമായ നാദമുനിക്കു പല ശിഷ്യന്മാരുമുണ്ടായി. അകലേയുള്ള നാട്ടുകളിൽനിന്നു് അദ്ദേഹത്തെ ശുശ്രൂഷിച്ചു സംപ്രീതനാക്കി ഉപദേശംവാങ്ങുവാൻ പലരും വന്നുതുടങ്ങി. ഇക്കൂട്ടത്തിൽ പടിഞ്ഞാറൻ നാട്ടുകളിൽനിന്നു വന്നിരുന്ന ചിലർ ഒരുനാൾ രാജഗോപാലമൂർത്തിയുടെ സന്നിധിയിൽവെച്ചു് ശഠകോപന്റെ തിരുവായ്മൊഴിയിലെ ഒരു പാട്ടു ഭക്തിപൂർവ്വം ചൊല്ലുകയുണ്ടായി. അതു നാദമുനി കേട്ടു. ആ പാട്ടിൽ ഉൾച്ചേർത്തിരിക്കുന്ന അർത്ഥം അദ്ദേഹത്തിന്റെ മനസ്സിന്നു് അമൃതമായ്ത്തീർന്നു. നമ്മാഴ്‌വാരുടെ തിരുവായ്മൊഴിയായ ആ തിരുവായിരപ്രബന്ധത്തിലെ ഒരേ പാട്ടിന്നുതന്നെ തന്റെ മനസ്സിനെ ഇത്രയും ആനന്ദിപ്പിക്കുവാൻ പ്രഭാവമുണ്ടെങ്കിൽ ആ ഗ്രന്ഥം മുഴുവൻ പഠിക്കുകയാണെങ്കിൽ തന്റെ നില എത്ര ഉയരുമെന്നു് അദ്ദേഹത്തിന്നു വിചാരമുണ്ടായി. ആ പാട്ടു ചൊല്ലിയവരോടു് അതിന്നപ്പുറം അറിയാമോ എന്നു ചോദിച്ചതിൽ 'ഇല്ലാ' എന്നാണു മറുപടി. എന്നാൽ, തിരുവായിരപ്രബന്ധം എങ്ങനെ

കിട്ടുവാൻണ്ടോ എന്നു് അദ്ദേഹം പിന്നീടു് അന്വേഷി ച്ചു. അതു് എവിടെ ഉണ്ടെന്നു് ആക്കും അറിഞ്ഞുകൂടാ. എങ്ങാനും ചിലക്കു് ഏതാനും പാട്ടുകൾ ചൊല്ലുവാൻ അറിയാമെന്നുമാത്രം.

അതിൽപ്പിന്നെ നാദമുനിയുടെ വിചാരംമുഴുവൻ ആ തിരുവായ്മൊഴിയിലായി. ആ ഉൽകൃഷ്ടഗ്രന്ഥത്തെ എ ങ്ങിനെയെങ്കിലും വീണ്ടെടുക്കുവാൻ കഴിഞ്ഞാൽ തന്റെ ജന്മം സഫലമായിയെന്നു് അദ്ദേഹം കരുതി. ശഠകോ പന്റെ ഗ്രാമം തിരുനഗരിയാണല്ലോ. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളോ, അവയിൽ കുറെയെങ്കിലും നിത്യപാരായ ണത്താൽ മനഃപാഠമാക്കിയ ആളുകളോ തിരുനഗരി യിൽ ഉണ്ടായിരിക്കാം എന്നുവെച്ചു നാദമുനി അങ്ങോട്ടു പുറപ്പെട്ടു.

മധുരകവിയാഴ്‌വാരുടെ ശിഷ്യപരമ്പരയിൽ ഉൾ പ്പെട്ട പരാംകുശദാസനെ തിരുനഗരിയിൽവെച്ചു നാദമു നി കണ്ടു. പരാംകുശന്നു തിരുവായ്മൊഴിയിലെ ഒരു പാ ട്ടു മാത്രമേ തോന്നുകയുള്ളു. ആ പാട്ടു പന്തീരായിരം ഉരു ശഠകോപസന്നിധിയിൽനിന്നുകൊണ്ടു ഭക്തിപൂർവ്വം പാ ടിയാൽ ഈശ്വരൻ പ്രസാദിക്കുമെന്നു് അദ്ദേഹത്തിന്നു ഗുരുവിൽനിന്നു് ഉപദേശമുണ്ടായിട്ടുണ്ടത്രേ.

"എങ്ങിനെയാണു് ആ തിരുവായിരപ്രബന്ധത്തിൽ ഒന്നുരണ്ടു പാട്ടുകളൊഴിയെ മറ്റൊക്കെയും മറഞ്ഞുപോ യതു്?" എന്നു നാദമുനി ചോദിച്ചു.

അപ്പോൾ പരാങ്കുശദാസൻ പറകയാണു്:—"ആ പ്രബന്ധസമുച്ചയം സർവ്വവേദശാസ്ത്രങ്ങളിലേയും സാരാം ശത്തെയെല്ലാം അടക്കീട്ടുള്ളതാണു്. എല്ലാത്തരം ജന ങ്ങൾക്കും താന്താങ്ങളുടെ ചിത്തവൃത്തിക്കു് അനുരൂപമാ യി മോക്ഷമാർഗ്ഗത്തെ തുറന്നു കാണിച്ചുകൊടുക്കുവാൻ

ആ പ്രബന്ധങ്ങൾക്കു ശക്തിയുണ്ടു്. അവയെ ഭക്തിപൂർവ്വം പാരായണംചെയ്യുന്ന ഏതൊരാൾക്കും ഭഗവൽപാദങ്ങളെ സാനന്ദം പ്രാപിക്കാം. അതുകൊണ്ടു സർവ്വജനങ്ങളും അതിലേക്കു തിരിഞ്ഞുതുടങ്ങി. ഇങ്ങിനെയായാൽ, ലോകശ്രേയസ്സിന്നു് ആധാരമായുള്ള ഗാർഹസ്ഥ്യത്തിന്നു് അപായമുണ്ടാകുമല്ലോ എന്നു ചിലർക്കു പേടിതുടങ്ങി. ലൌകികജീവിതത്തിന്നു വിരോധമാണു് ആ ഗ്രന്ഥത്തിലെ വിചാരഗതിയെന്നും, അതിനെ പാരായണംചെയ്തുകൊണ്ടിരുന്നാൽ കുലനാശം ഭവിക്കുമെന്നും പറഞ്ഞുപരത്തിക്കൊണ്ടു് പഴിമറിക്കുവാൻ തുടങ്ങി. ആ ഗ്രന്ഥം ഏതേതു വീടുകളിൽ പകർത്തിവെച്ചിട്ടുണ്ടോ ആ വീടുകൾക്കും നാശമുണ്ടാകുമെന്നു പ്രസ്താവം പരന്നു. ഇതൊക്കെ കേട്ടു ജനങ്ങൾ സംഭ്രമിച്ചു് ആ ഗ്രന്ഥങ്ങളെയെല്ലാം വാരിയെടുത്തു താമ്രവർണ്ണിയിലേക്കു് എറിഞ്ഞുകളഞ്ഞു. ഒരൊററഗ്രന്ഥംപോലും എവിടെയും അവശേഷിച്ചില്ല. ഗ്രന്ഥങ്ങളെയെല്ലാം പുഴയിലേക്കെറിഞ്ഞപ്പോൾ അതിൽനിന്നു് ഒരേ ഏടുമാത്രം കരയിലേക്കടിഞ്ഞു. അതിനെന്തോ ദിവ്യത്വമുണ്ടെന്നു കരുതി അതിനെ മാത്രം ജനങ്ങൾ സൂക്ഷിച്ചു. ആ പാട്ടു ശ്രീശാർങ്ഗപാണിനാഥന്നു സമർപ്പിച്ചിരിക്കുന്നു.

താൻ നേടിവന്ന കാര്യം ഇത്ര ദുസ്സാധമാണെന്നറിഞ്ഞിട്ടും ദൃഢവ്രതനായ നാഥമുനി ഒട്ടും നിരാശനായില്ല. തിരുവായ്മൊഴിയെ മുഴുവൻ നേടിയാലല്ലാതെ താൻ അടങ്ങുകയില്ലെന്നു് അദ്ദേഹം നിശ്ചയിച്ചു. അതിലേക്കു പരാങ്കുശദാസൻെറ സാഹായ്യത്തോടുകൂടി മഹോദ്യമം തുടങ്ങി.

സദുദ്ദേശത്തോടെ നാഥമുനി ഏതാനും വർഷം തപിച്ചപ്പോൾ ചടകോപൻ പ്രസാദിച്ചു. അദ്ദേഹത്തിൻെറ

ആ തിരുവായ്മൊഴി മുഴവൻ നാദമുനി നേടി. വീണ്ടും കുറച്ചുകാലംകൂടിയും തിരുനഗരിയിൽത്തന്നെ, ആദിനാഥമൂൎത്തിയേയും ചടകോപനേയും ഭജിച്ചുകൊണ്ടും, തൻെറ ഗുരുഭൂതനായ പരാങ്കുശദാസനെ സേവിച്ചുകൊണ്ടും അദ്ദേഹം പാൎത്തു.

അതിന്നുശേഷം ഗുരുവിൽനിന്ന അനുജ്ഞവാങ്ങി. തൻെറ ഗ്രാമമായ വീരനാരായണപുരത്തേക്കു നാദമുനികൾ മടങ്ങി. മാൎഗ്ഗമദ്ധ്യേ പല നാട്ടുകളിലും തങ്ങി, താൻ ഭഗീരഥപ്രയത്നത്താൽ നേടിയ ആ തിരുവായ്മൊഴിയിലെ പാട്ടുകൾ പാടിക്കൊണ്ടു അദ്ദേഹം ജനങ്ങളെ ഭക്തിയിലേക്ക തിരിച്ചു. വീണ്ടും ചടകോപകൃതികൾക്കു നാടെങ്ങും പ്രസിദ്ധി വളൎന്നു.

മറഞ്ഞുകിടന്നിരുന്ന ദിവ്യനിധിയെ കണ്ടെടുത്തുകൊണ്ടുവരികയാൽ നാദമുനിയെ വീരനാരായണപുരവാസികൾ സവിശേഷം സൽക്കരിച്ചു പൂജിച്ചു. അദ്ദേഹം ആ തിരുവായിരപ്രബന്ധത്തെ രാജഗോപാലമൂൎത്തിയുടേ സന്നിധിയിൽവെച്ചു് നിത്യപാരായണം ചെയ്തുപോന്നു. അതിന്നു പുറമേ, ആ പാട്ടുകളെ ദേവരാഗത്തിൽ പാടുവാൻ തൻെറ ജ്ഞാതികളായ ഭദ്രാക്ഷനേയും രാമമിശ്രനേയും അദ്ദേഹം അഭ്യസിപ്പിച്ചു് അവരെ ശ്രീരംഗത്തേയ്ക്കയച്ചു. അവിടെ അവർ ആ പാട്ടുകൾ നിത്യം പാടിത്തുടങ്ങി.

നാദമുനി അനന്തരം കുംഭകോണത്തു ചെന്നു് അവിടെ ഒരു ക്ഷേത്രം നിൎമ്മിച്ചു് അതിൽ ചടകോപവിഗ്രഹത്തെ പ്രതിഷ്ഠിച്ചു. അവിടെ തിരുവായ്മൊഴിയെ ആണ്ടിലൊരിക്കൽ ആദ്യന്തം പാരായണം ചെയ്യുന്നതിന്നുവേ

ണ്ടി പ്രത്യേകമൊരു മഹോത്സവകാലം അദ്ദേഹം ഏൎപ്പെടുത്തിയിരിക്കുന്നു.

സംഗീതത്തിൽ മഹാവിദഗ്ദ്ധനാണു് നാദമുനി. അതിൽ അദ്ദേഹത്തെ ജയിക്കുവാൻ ആരുമുണ്ടായിരുന്നില്ലാ. സംഗീതത്തിൽ ദേവഗീതമെന്നും, ലോകഗീതമെന്നും രണ്ടുതരമുണ്ടത്രേ. അതിൽ ദേവഗീതം അതിസൂക്ഷ്മമാകയാൽ സാധാരണന്മാൎക്കു ദുർഗ്രഹമാണു്. എന്നാൽ, ആ ദേവഗീതത്തിന്നു കരിമ്പാറയെപ്പോലും ഉരുക്കുവാൻ കഴിയുമെന്നു് അദ്ദേഹം ഒരു രാജസദസ്സിൽവെച്ചു് കാണിച്ചുകൊടുക്കുകയുണ്ടായി. തിരുവായിരപ്രബന്ധത്തെ ദേവഗീതത്തിലാണു് അദ്ദേഹം ഉൾപ്പെടുത്തിയിരിക്കുന്നതു്. അപ്രകാരം പാടുവാൻതക്കവണ്ണം ശിഷ്യരെ അഭ്യസിപ്പിച്ചു. നാദബ്രഹ്മജ്ഞനായ അദ്ദേഹത്തിന്നു വല്ല ലോഹത്തിൽനിന്നും ശബ്ദം പുറപ്പെട്ടാൽ, ആ ശബ്ദത്തെക്കൊണ്ടു് ലോഹത്തിന്റെ കട്ടി എത്രയാണെന്നു് ശരിയായി നിൎണ്ണയിക്കുവാൻ ശക്തിയുണ്ടു്. ഭിന്നഭിന്നാകൃതിയിലുള്ള മുന്നൂററിനാല്പതു ലോഹപാത്രങ്ങളെ ഒരേകാലത്തു് ശബ്ദിപ്പിച്ചതിൽ, അത്രയും പാത്രങ്ങളിൽ ഒന്നൊന്നിന്റേയും കനം ഇത്രയിത്രയെന്നു് അദ്ദേഹം ശരിക്കു പറഞ്ഞു. ഈ പരീക്ഷ നടത്തിയ രാജാവു് ഒടുക്കം അദ്ദേഹത്തിന്റെ ശിഷ്യനായി.

നാദമുനിക്കു സ്വന്തം പുത്രനായ ഈശ്വരഭട്ടന്നു പുറമേ മുഖ്യ ശിഷ്യന്മാരായ പുണ്ഡരീകാക്ഷനും കുരുകാധിപനും കൃഷ്ണലക്ഷ്മീനാഥനും വാത്സല്യഭാജനങ്ങളായുണ്ടു്. കുരുകാധിപൻ തിരുക്കുരുക്കൂർ നാട്ടുകാരനാണു്. ഉയ്യക്കൊണ്ടാർ എന്നു പുണ്ഡരീകാക്ഷന്നും, കുരുകൈക്കാവലപ്പൻ എന്നു കുരുകാധിപന്നും, തിരുക്കണ്ണമങ്കൈയാണ്ടാർ എന്നു കൃഷ്ണലക്ഷ്മീനാഥന്നും പേരുണ്ടു്.

നാദമുനി ഒരുനാൾ മകനെ വിളിച്ച് "നിനക്കു കീൎത്തിമാനായ പുത്രനുണ്ടാകും. ആ കുട്ടിക്ക് യമുനയെന്നു പേർ കൊടുക്കണം. ഞാൻ എന്റെ ശിഷ്യന്മാൎക്കു നൽകുന്നതൊക്കെയും ആ കുട്ടിക്കു കിട്ടും—" എന്ന് അനുഗ്രഹിച്ചു.

പുണ്ഡരികാക്ഷനു യോഗശാസ്ത്രം ഉപദേശിച്ചുകൊടുക്കുവാൻ നാദമുനി ഒരുങ്ങിയപ്പോൾ ആ ശിഷ്യന്ന് അതു് ഇഷ്ടമായില്ലാ. "സ്വാമിൻ, ഗൃഹദ്വാരത്തിൽ ശവം കിടക്കുമ്പോൾ ആരെങ്കിലും കല്യാണത്തെപ്പററി ആലോചിക്കുമോ? എന്റെ നാട്ടുകാർ അജ്ഞതയാൽ കഷ്ടപ്പെട്ടുകൊണ്ടിരിക്കുമ്പോൾ ഞാൻ എന്റെ ആത്മസുഖംമാത്രം നോക്കി യോഗാഭ്യാസംകൊണ്ടു കാലംകഴിക്കുന്നതു് സൽക്കൎമ്മമാണെന്ന് എനിക്കു തോന്നുന്നില്ലാ. ഞാൻ എന്റെ നാട്ടിനു വളരെയെല്ലാം കടപ്പെട്ടിട്ടുണ്ട്. അതൊക്കെയും തീൎക്കുന്നതിന്നാണ് എന്റെ നോട്ടം"—എന്നിങ്ങനെ വിനീതനായി അദ്ദേഹം അറിയിച്ചു.

"എന്നാൽ തിരുവായ്മൊഴിയെ വ്യാഖ്യാനിച്ചു ജനങ്ങളിൽ ധൎമ്മബോധം വളൎത്തിയാലും" എന്ന് ആ ശിഷ്യനു നാദമുനി അനുഗ്രഹം നൽകി.

ന്യായതത്വം, യോഗരഹസ്യം, പുരുഷനിൎണ്ണയം എന്നീ മൂന്നു ഗ്രന്ഥങ്ങൾ നാദമുനി നിൎമ്മിച്ചിട്ടുണ്ട്. ആ ഗ്രന്ഥങ്ങളെക്കൊണ്ടും, സമ്പൂൎണ്ണമായ ഭക്തികൊണ്ടും അദ്ദേഹം സമൃദ്ധമായ യശസ്സു നേടി ബഹുകാലം വാണു. ഭക്തികൊണ്ട് ഉന്മത്തനായി തന്നെത്താൻ മറന്നുകൊണ്ടാണ് അന്ത്യകാലത്തു് അദ്ദേഹം വൎത്തിച്ചതു്. കൃഷ്ണനേയും, ഗോപികളേയും, രാമലക്ഷ്മണന്മാരേയും, സീതയേയും നേരേ കണ്ടുകൊണ്ട് ആ ഭക്തൻ ആനന്ദിച്ചു. അവരെ അനുഗമിക്കുന്ന ഭാവത്തിൽ അദ്ദേഹം ഉത്സാഹത്തോടേ

ഓടുന്നതും നാട്ടുകാൎക്കു കാണാമെന്നായി. ലോകത്തെ നിശ്ശേഷം മറന്നു വിഷ്ണുലീലയിൽ മാത്രമായി അദ്ദേഹത്തിന്റെ മനസ്സു വിഹരിച്ചുതുടങ്ങി. ആ അവസ്ഥയിൽത്തന്നെ ശ്രീനാദമുനികൾ ആനന്ദാശ്രുധാരയോടെ ശ്രീരാമപാദങ്ങളിലേക്കു തന്റെ ജീവനെ വിടുകയുംചെയ്തു.

നാദമുനിയുടെ ശിഷ്യനായ കുരുകാധിപൻ യോഗശാസ്ത്രം അഭ്യസിച്ചു സമാധിയിൽ ലയിച്ചുകൊണ്ടാണു ജീവിതത്തെ ധന്യമാക്കിയതു്. മറെറാരു ശിഷ്യനായ കൃഷ്ണലക്ഷ്മീനാഥൻ ഭക്തിപാരാവാരത്തിൽ വെറും ഭ്രാന്തനെപ്പോലെ മുങ്ങിപ്പൊങ്ങിക്കൊണ്ടു് ഈശ്വരമഹത്വം സൎവ്വജനത്തിന്നും പ്രത്യക്ഷമാക്കി. ലോകത്തെ മറന്നുകൊണ്ടു ഭക്തിയാൽ അദ്ദേഹം മദോന്മത്തനായി. സൎവ്വ ജീവികളിലും അദ്ദേഹത്തിന്നു സമത്വമുണ്ടായി. സൎവ്വ കൎമ്മങ്ങളിലും ഈശ്വരലീലയൊന്നു മാത്രമേ കണ്ടുള്ളു. ഈശ്വരസന്നിധിയിൽ ശിശുവെന്ന ഭാവത്തിൽ അദ്ദേഹം ഉല്ലാസത്തോടെ കളിച്ചുകൊണ്ടിരുന്നു. അതു കാണുവാൻ—ആ പരമഭക്തനെ കാണുവാൻ ജനങ്ങൾ കൂട്ടംകൂട്ടമായി അവിടെ വന്നുതുടങ്ങി. ഒരുനാൾ അവൎക്കിടയിലുണ്ടായ ആനന്ദചേഷ്ടകളോടുകൂടിത്തന്നെ കൃഷ്ണലക്ഷ്മീനാഥൻ അന്തൎദ്ധാനംചെയ്തു.

നാദമുനിയുടെ ശിഷ്യന്മാരിൽ മറെറാരാളായ പുണ്ഡരീകാക്ഷൻ അന്യാദൃശമായ ഗുരുഭക്തികൊണ്ടാണു് യശസ്വിയായതു്. തനിക്കുള്ള സൎവ്വസ്വത്തേയും അദ്ദേഹം ഗുരുവിന്നു സമൎപ്പിച്ചു. തന്റെ ശരീരത്തെ ഗുരുവിന്റെ ചവിട്ടുപടിയായി അദ്ദേഹം ഇട്ടുകൊടുത്തു. ഗുരുവിലാണു് അദ്ദേഹം ഈശ്വരനെ കണ്ടതു്.

നാദമുനിയുടെ തിരോധാനത്തിന്നു ശേഷം ഗുരുപാരമ്പൎയ്യത്തെ നിലനിൎത്തിയതു് പുണ്ഡരീകാക്ഷനാണു്. ശ്രീ

രംഗത്തുനിന്നു വടക്കു തിരുവെള്ളറൈ (ശ്വേതഗിരി)എന്ന ഗ്രാമമാണു് അദ്ദേഹത്തിന്റെ ജന്മദേശം. ആ പാണ്ഡിത്യവൈഭവത്തിനു ധാരാളം ശിഷ്യസമ്പത്തുണ്ടായി. ആ ശിഷ്യന്മാരിൽ ശ്രേഷ്ഠനായി ഉയൎന്നതു് രാമമിശ്രനാണു്. ആ ഗുരുഭക്തൻ പുണ്ഡരീകാക്ഷനെ അവസാനംവരെയ്ക്കും അരികെവാണു ശുശ്രൂഷിച്ചു. പുണ്ഡരീകാക്ഷൻ നാഥമുനിയെയെന്നപോലെയാണു് രാമമിശ്രൻ പുണ്ഡരീകാക്ഷനെ ആരാധിച്ചതു്. രാമമിശ്രൻ മണക്കാൽ എന്ന ഗ്രാമത്തിൽ ജനിച്ചവനാകയാൽ അദ്ദേഹത്തിന്നു മണക്കാൽനമ്പി എന്നുമൊരു പേരുണ്ടു്. പുണ്ഡരീകാക്ഷന്റെ ഭാൎയ്യയായ ആണ്ടാളമ്മാൾ മരിച്ചുപോയപ്പോൾ കുടുംബകാൎയ്യങ്ങളെല്ലാം ഗുരുവിന്റെ സംപ്രീതിപോലെ നടത്തിപ്പോന്നതു രാമമിശ്രനാണു്. ഗുരുവിന്റെ മക്കളെ വളൎത്തിപ്പോരേണ്ട ഭാരവും അദ്ദേഹംതന്നെയാണു വഹിച്ചതു്. ഗുരുപുത്രിമാർ കുളിച്ചുവരുമ്പോൾ അവരുടെകാലിന്മേൽ ചെളിപററാതെ ചവിട്ടിച്ചെല്ലുന്നതിന്നു ചേററായിക്കിടക്കുന്നിടത്തു തന്റെ ശരീരത്തെ വെച്ചുകൊടുക്കുകയും രാമമിശ്രൻ ചെയ്തിട്ടുണ്ടു്.

പുണ്ഡരീകാക്ഷൻ നൂററിയഞ്ചു വയസ്സുവരെ ജീവിച്ചിരുന്നു. ശ്രീരംഗനാഥസന്നിധിയിൽവെച്ചാണു് അദ്ദേഹം പരലോകംപ്രാപിച്ചതു്. മരിക്കുംമുമ്പുതന്നെ തന്റെ സ്ഥാനത്തേയ്ക്കു പ്രിയശിഷ്യനായ രാമമിശ്രനെ അഭിഷേകംചെയ്തിരുന്നു. ഗുരുനിയോഗംപോലെ രാമമിശ്രൻ ധാൎമ്മികകാൎയ്യങ്ങളിൽ സാമൎത്ഥ്യത്തോടേ പ്രവൎത്തിച്ചു്, ശിഷ്യസമ്പത്തു വൎദ്ധിപ്പിച്ചു് യശസ്വിയായി വാണു.

ഇതിന്നിടയിൽ നാഥമുനിയുടെ പുത്രനായ ഈശ്വരഭട്ടന്നു് ഒരു പുത്രനുണ്ടായി. ആ ശുഭവൎത്തമാനം കേട്ട ഉടനെ രാമമിശ്രൻ വീരനാരായണപുരത്തേയ്ക്കു ചെന്നു. ദിവ്യ

തേജസ്സോടേ ആ കുട്ടിയുടെ മുഖം. സമുജ്ജ്വലിക്കുന്നതുകണ്ടു്, രാമമിശ്രൻ ഈശ്വരമഹത്വത്തെ വാഴ്ത്തി. സാമുദ്രികാശാസ്ത്രപ്രകാരമുള്ള ഉത്തമലക്ഷണങ്ങളൊക്കെയും ആ കുട്ടിയിൽ തികഞ്ഞിട്ടുണ്ടു്. അവൻെറ മന്ദസ്മിതത്തിൽനിന്നു കവിഞ്ഞുവഴിയുന്ന ദിവ്യാനന്ദം ചുററുപാടും ഒഴുകി അരികേ വരുന്നവരെയെല്ലാം അതിൽ ആമഗ്നരാക്കി. ഇങ്ങിനെയുള്ള മകന്റെ മാതാപിതാക്കന്മാരാകുവാൻ ഭാഗ്യമുണ്ടായവർ പരമ ധന്യന്മാർ തന്നെയെന്നു രാമമിശ്രൻ പുകഴ്ത്തി. അദ്ദേഹം ആ കുട്ടിക്കു ഗുരുനിയോഗം പോലെ യമുനാചാര്യൻ എന്നു നാമകരണംചെയ്തു.

യമുനാചാര്യൻ വീട്ടിലും നാട്ടിലുമുള്ള എല്ലാവക്കും ആഹ്ലാദം വളത്തിക്കൊണ്ടു് അന്യൂനസൌഭാഗ്യത്തോടേ വളന്നു. ആ ബാലൻെറ രൂപത്തിലും ബുദ്ധിയിലും അസാമാന്യഗുണങ്ങൾകണ്ടു് ആ നാട്ടുകാക്കു് അതുതന്നെ നിത്യസംഭാഷണവിഷയമായി. കുട്ടിക്കുള്ള ധാരണാശക്തി അത്യത്ഭുതമാണു്. ഏതൊരു കാര്യവും ഒരിക്കൽ കേട്ടാൽ പിന്നെ അവൻ അതു് ഒരിക്കലും മറക്കുകയില്ലാ. അതുകൊണ്ടു് എത്ര ദുർഗ്രഹമായ വിഷയമായിരുന്നാലും അവന്നതു രണ്ടാമതൊരിക്കൽ പറഞ്ഞുകേൾക്കേണ്ട ആവശ്യമുണ്ടായില്ലാ. ബാല്യത്തിൽത്തന്നെ അവൻ വിദ്യകളിലെല്ലാം നിപുണനായി. ഓരോ വിദ്യയിലും അവൻ അതിവേഗം പഠിച്ചു കേറിക്കൊണ്ടു് തത്വശാസ്ത്രാഭ്യാസത്തിൽ പ്രവേശിച്ചു. മഹാഭാഷ്യഭട്ടൻ എന്ന പണ്ഡിതോത്തമനാണു് യമുനാചാര്യൻെറ ഗുരു. അദ്ദേഹത്തിൽനിന്നു് ന്യായം, വൈശേഷികം, സാംഖ്യം, വേദാന്തം എന്നിവ അഭ്യസിച്ചുവരുമ്പോൾ യമുനാചാര്യന്നു പന്ത്രണ്ടുവയസ്സു മാത്രമേ പ്രായമായിരുന്നുള്ളു.

രാജസദസ്സിലെ പണ്ഡിതശ്രേഷ്ഠന്നു സംസ്ഥാനവിദ്വാൻ എന്നു പേരുണ്ട്. അക്കാലത്തു് അവിടത്തെ രാജാവിന്റെ സംസ്ഥാനവിദ്വാനായിരുന്നതു് വിദ്വജ്ജനകോലാഹലൻ എന്നു പേരെടുത്ത ആക്കിയാഴ്വാനാണു്. സൎവ്വശാസ്ത്രങ്ങളിലും സംപൂൎണ്ണ പാണ്ഡിത്യമുള്ള ആളാണദ്ദേഹം. അദ്ദേഹത്തിന്റെ പേർകേട്ടാൽത്തന്നെ മററു വിദ്വാന്മാർ പേടിച്ചു വിറയ്ക്കും. അദ്ദേഹത്തിന്റെ പ്രസാദംകൊണ്ടുവേണം ആ രാജ്യത്തിലെ വിദ്വാന്മാൎക്കൊക്കെയും ജീവിക്കുവാൻ. തന്റെ ഈ മേന്മയിൽ ആക്കിയാഴ്വാൻ ഗൎവ്വിഷ്ഠനായി. എല്ലാവരേയും ആയാൾ ധിക്കരിച്ചുവിട്ടു. എന്നുതന്നേയല്ലാ, മററുള്ള വിദ്വാന്മാൎക്കു് ആ നാട്ടിൽ ജീവിക്കവേണമെങ്കിൽ തനിക്കു കപ്പംതരേണമെന്നു് ആ അധികാരമത്തൻ വിധിക്കയുംചെയ്തു. കപ്പം തരാത്തവരേ പലവഴിക്കും ഉപദ്രവിക്കുവാൻ ആയാൾക്കു് ശക്തിയുണ്ടായി. ആക്കിയാഴ്വാന്റെ പ്രിയംപോലെ പ്രവൎത്തിക്കാതിരുന്നാൽ, മാനംകെട്ടു് നാട്ടിലെങ്ങും നിലകിട്ടാതെ ഉഴലേണ്ടിവരുമെന്നു വിദ്വാന്മാൎക്കു് ഭയമായി. അതുകൊണ്ടു് അവരെല്ലാവരും, സംസ്ഥാനവിദ്വാന്റെ നിശ്ചയംപോലെ ആണ്ടുതോറും കപ്പംകൊടുക്കുവാൻ വഴിപ്പെട്ടു. അക്കൂട്ടത്തിൽ യമുനാചാൎയ്യന്റെ ഉപാദ്ധ്യായനായ മഹാഭാഷ്യഭട്ടനും ഉൾപ്പെട്ടിട്ടുണ്ടു്.

വിദ്വാന്മാർ അധികവും ദരിദ്രരായിരിക്കുമല്ലോ. അപ്രകാരം നമ്മുടെ മഹാഭാഷ്യഭട്ടനും ദാരിദ്ര്യപീഡിതനായിട്ടാണു് കഴിയുന്നതു്. ഉണ്ണുവാനും ഉടുക്കുവാനും വേണ്ടുന്നതിലേക്കുതന്നെ അദ്ദേഹത്തിന്നു വളരെ ക്ലേശിക്കേണ്ടിവരുന്നു. അതുകൊണ്ടു് അദ്ദേഹം ആക്കിയാഴ്വാന്നു ചെലുത്തേണ്ട നാലഞ്ചുവൎഷത്തെ കപ്പം ബാക്കിയിലാ

യി. അതിനെക്കുറിച്ചു ചോദ്യംചെയ്യാൻ സംസ്ഥാനവിദ്വാന്റെ ആൾക്കാർ അവിടെ വന്നു.

"മൎയ്യാദയ്ക്കു കപ്പംമുഴുവനും അടച്ചുതീൎക്കുന്നുവോ, ഇല്ലയോ? ഇനി ഒരുനിമിഷത്തേക്കുപോലും ക്ഷമിക്കയില്ല. ഒരു പൈപോലും ബാക്കിനിൎത്തുകയുമില്ല. ഇന്നു കുടിശ്ശികയെല്ലാം തീൎക്കാതിരുന്നാൽ, താങ്കളെ പെരുവഴിയിൽവെച്ച് അവമാനിച്ചുവിടും. ദണ്ഡാധികാരവും ഞങ്ങളുടെ യജമാനനുണ്ടെന്ന് അറിയാമല്ലോ. ഏറെക്കവിഞ്ഞാൽ താങ്കളുടെ ജീവനുപോലും അപായമുണ്ടായേക്കും. യജമാനനെ അനാദരിച്ചതുകൊണ്ട് മററുചിലൎക്കുണ്ടായ അനുഭവങ്ങൾ താങ്കൾ അറിയാത്തതല്ലല്ലോ. താങ്കൾക്കു മാനത്തോടെ ജീവിക്കേണമെന്നുണ്ടെങ്കിൽ ഈ ക്ഷണംതന്നെ കുടിശ്ശിക മുഴുവൻ തീൎക്കണം." എന്നിങ്ങിനെ ഘോരവാക്കോടുകൂടിയാണ് അവരുടെ വരവ്.

മഹാഭാഷ്യഭട്ടൻ ഭയസംത്രസ്തനായി. എന്താണ് പറയേണ്ടതെന്ന് അദ്ദേഹത്തിന്നൊന്നും തോന്നിയില്ല. തന്റെ കൈയിൽ ഒരുകാശുപോലും ഇല്ലെന്നുള്ള വാസ്തവം ആരറിയാനാണ്! ശോകഭാരത്താൽ അദ്ദേഹത്തിന്നു നിലയില്ലാതെയായി. ആ പാവം അകത്തുകടന്ന് അങ്ങൊരു മൂലയിൽ പുതച്ചുമൂടിക്കിടന്നു. "കുടിശ്ശികതീൎക്കുന്നുവോ, ദണ്ഡവിധിയേല്ക്കുന്നുവോ" എന്ന ഒരേ ചോദ്യത്തോടെ ആക്കിയാഴ്വാന്റെ ആൾക്കാർ ഉമ്മരത്തുനില്ക്കുന്നു.

പുറത്തെങ്ങോപോയിരുന്ന യമുനാചാൎയ്യൻ അപ്പോഴാണ് അവിടെ വന്നത്. ഗുരു എവിടെഎന്ന് ആയാൾ അന്വേഷിച്ചു. എന്തോ ആധിയാലോ വ്യാധിയാലോ അകത്തുചെന്ന് പുതച്ചുമൂടിക്കിടക്കുകയാണെന്ന് സതീൎത്ഥ്യന്മാർ പറഞ്ഞു. യമുനാചാൎയ്യൻ ഇതുകേട്ട് സസം

ഭ്രമം അകത്തേക്കോടി. "അങ്ങേക്കെന്തുപററി" എന്നു സങ്കടത്തോടെ ഗുരുവിൻെറ അടുത്തുചെന്നു് ആയാൾ ചോദിച്ചു. ആക്കിയാഴ്വാന്നു് താൻ കപ്പംകൊടുക്കുമാറായതും, അതു് തൻെറ ദാരിദ്ര്യത്താൽ കുടിശ്ശികയായതും, അതുമുഴവൻ ഇന്നുതന്നെ തീൎത്തുകിട്ടേണമെന്നും, കിട്ടിയില്ലെങ്കിൽ ക്രൂരമായി ഹിംസിക്കുമെന്നും പറഞ്ഞു് ആൾക്കാർ വന്നിരിക്കുന്നതുമെല്ലാം മഹാഭാഷ്യഭട്ടൻ തൻെറ പ്രിയശിഷ്യനോടു് പറഞ്ഞു.

യമുനാചാൎയ്യൻ രുഷ്ടനായി. ആക്കിയാഴ്വാൻെറ ആൾക്കാർ നില്ക്കുന്നിടത്തേക്കു് ആയാൾ ഒരേ ചാട്ടത്തിന്നു ചെന്നു്, "നിങ്ങൾ ആരു്? ഇവിടെ എന്തിന്നു വന്നു?" എന്നു പാരുഷ്യത്തോടേ ചോദിച്ചു.

ആൾക്കാർ—"ഞങ്ങളുടെ യജമാനൻ ആരെന്നറിയാമോ? വിദ്വാന്മാൎക്കെല്ലാം അദ്ദേഹം ഇന്ദ്രനാണു്. അറിവുള്ളവരെന്നു ഗൎവ്വിക്കുന്നവരെ അറിവില്ലാതാക്കിത്തള്ളുന്ന പണ്ഡിതശ്രേഷ്ഠനാണു്. സൎവ്വജനങ്ങളും ഭയത്തോടെ പൂജിച്ചുവരുന്ന സംസ്ഥാനവിദ്വാനായ ആക്കിയാഴ്വാനെ നീ കേട്ടിട്ടില്ലയോ? അദ്ദേഹത്തിൻെറ കാരുണ്യംകൊണ്ടാണു് ഈ ഭാഷ്യഭട്ടൻ ഇവിടെ ജീവിച്ചുപോരുന്നതു്. ഇദ്ദേഹം ഞങ്ങളുടെ യജമാനന്നു കൊടുക്കുവാനുള്ള കപ്പം കുടിശ്ശികയാക്കിയിരിക്കുന്നതിനാൽ അതു തരുന്നുവോ ഇല്ലയോ എന്നു ചോദിക്കുവാനാണു ഞങ്ങൾ വന്നിരിക്കുന്നതു്."

യമുനാചാൎയ്യൻ—"വിദ്വാന്മാൎക്കെല്ലാം ഇന്ദ്രനോ നിങ്ങളുടെ യജമാനൻ? അദ്ദേഹത്തിൻെറ പേരു് ആക്കിയാഴ്വാനെന്നോ? ആക്കിയാഴ്വാനെ ജയിക്കുന്നതിന്നു മഹാഭാഷ്യഭട്ടൻെറ ശിഷ്യനായി ഒരാൾ ഇവിടെ ഉണ്ടു്. ആ ആക്കിയാഴ്വാൻ ഇനിയിത്ര തുള്ളേണ്ടാ.

നിങ്ങൾചെന്നു നിങ്ങളുടെ യജമാനനെ ഇതു് ഉടനെ അറിയിച്ചേക്കുക."

ഇങ്ങിനെ, ആക്കിയാഴ്വാന്റെ ആ ആൾക്കാരെ യമുനാചാൎയ്യൻ അമർഷത്തോടേ ആട്ടിയയച്ചു. അവർ ചെന്നു യജമാനനെ അറിയിച്ചതു് ഇതാണു്:—

"സ്വാമീ, ഞങ്ങൾ ചെന്നു ഭാഷ്യാചാൎയ്യനോടു കപ്പം ചോദിച്ചു. അദ്ദേഹം ഒന്നും പറയാതെ അകത്തേക്കു പോയി. കുറച്ചുനേരം കഴിഞ്ഞിട്ടു്, തന്റെ ഒരു ശിഷ്യനെക്കൊണ്ടു്, 'കപ്പം തരികയില്ലാ' എന്നു ഞങ്ങളോടു പറയിച്ചു. ആ ശിഷ്യന്നു പത്തോ പന്ത്രണ്ടോ വയസ്സേ ആയിട്ടുള്ളൂ. മഹാധിക്കാരി. അവൻ അങ്ങയെ എന്തൊക്കെയോ പറഞ്ഞു കലശലായി ആക്ഷേപിച്ചു.

ഇതുകേട്ടു് ഉൽക്കടകോപത്താൽ ആക്കിയാഴ്വാന്റെ മുഖം ഉജ്ജ്വലിച്ചു. "അങ്ങിനെയോ! ഇരിക്കട്ടെ" എന്നു് അമർഷത്തോടേ ഗർജ്ജിച്ചു് അദ്ദേഹം ഉടനെ രാജാവിനെ ചെന്നു കണ്ടു്, ഭാഷ്യഭട്ടനെ തന്നോടു വാദിക്കേണ്ടതിലേക്കു തന്റെ മുമ്പിലേക്കു വരുത്തുവാൻ ഉത്തരവുകൊടുക്കേണമെന്നു് അപേക്ഷിക്കയും, അപ്രകാരം രാജാവു് അപ്പോൾത്തന്നെ പ്രവൎത്തിക്കയും ചെയ്തു.

ആക്കിയാഴ്വാന്റെ ആൾക്കാരെ യമുനാചാൎയ്യൻ ആക്ഷേപിച്ചയച്ചതു് മററു ശിഷ്യന്മാരിൽനിന്നു് മഹാഭാഷ്യഭട്ടൻ അറിഞ്ഞു. പുതച്ചുമൂടിക്കിടന്നിരുന്ന അദ്ദേഹം ഉദ്വേഗത്താൽ പിടഞ്ഞെഴുന്നേററു. തന്റെ ശിരസ്സിൽ ഇടിവീണതുപോലെ അദ്ദേഹത്തിന്നു തോന്നി. "എന്റെ ഗൃഹത്തിന്നു ശനിയെന്നപോലെ നീ എവിടെനിന്നു വന്നു" എന്നു ശകാരിച്ചുകൊണ്ടു് അദ്ദേഹം യമുനാചാൎയ്യനെ നേരിട്ടു. കുറെയെന്നുമല്ലാ അപ്പൊഴുണ്ടായ പരുഷവാക്കുകൾ. ഒട്ടും ക്ഷോഭംകൂടാതെ അതെല്ലാം

കേട്ടതിൽപ്പിന്നെ, യമുനാചാൎയ്യൻ സാന്ത്വനപൂൎവ്വം ഇങ്ങിനെ അറിയിച്ചു:—

"സ്വാമിൻ! അങ്ങേയ്ക്കു യാതൊരു വിപത്തും ഇതിൽനിന്നു വരുവാനില്ലാ. അങ്ങു ഭയപ്പെടരുതു്. ആക്കിയാഴ്‌വാൻ വാദത്തിന്നു വിളിക്കയാണെങ്കിൽ അങ്ങയുടെ ശിഷ്യനായ ഈ ഞാൻ ചെന്നു് ആയാളെ ജയിച്ചു വന്നുകൊള്ളാം; ഇതു് നിശ്ചയമാണു്."

മഹാഭാഷ്യഭട്ടൻ ഇതു കേട്ടിട്ടു വിശ്വസിച്ചില്ലാ. ഇതിനെ വെറും ബാലചാപല്യമായിട്ടേ അദ്ദേഹം കരുതിയുള്ളു. അപ്പൊഴെക്കും രാജകിങ്കരന്മാർ വന്നെത്തിക്കഴിഞ്ഞു. ആക്കിയാഴ്‌വാനോടു വാദിക്കുവാനായി ഭാഷ്യഭട്ടനെ കൂട്ടിക്കൊണ്ടു ചെല്ലുവാനാണു് അവരുടെ വരവു്. ഭാഷ്യഭട്ടൻ ഭയശോകങ്ങളാൽ വെറും ഭ്രാന്തനായി. തന്റെ മാനവും തന്റെ ജീവിതവും ഇതാ നശിച്ചുവെന്നു് ആ പാവം നിലവിളിച്ചു. തന്നെ ഈ ദുർഗ്ഗതിയിലേക്കു തള്ളിയ ആ ശിഷ്യനെ കഠിനമായി ശകാരിച്ചുതുടങ്ങി. അപ്പോൾ യമുനാചാൎയ്യൻ ധീരനും വിനീതനുമായി ഗുരുവിന്റെ അടുത്തുചെന്നു് ആവോളം സാന്ത്വനംചെയ്തതിൽപ്പിന്നെ, രാജകിങ്കരന്മാർ നില്ക്കുന്നിടത്തു ചെന്നു. "ആക്കിയാഴ്‌വാന്നു് ഞങ്ങളോടു വാദിക്കേണമെന്നു് ആഗ്രഹമുണ്ടെങ്കിൽ ഇങ്ങോട്ടു വരട്ടേ. ഞങ്ങൾ അങ്ങോട്ടു പോന്നിട്ടുവേണം അദ്ദേഹത്തിന്റെ ആഗ്രഹം നിവൃത്തിയാകുവാൻ എന്നാണെങ്കിൽ ഞങ്ങളെ കൂട്ടിക്കൊണ്ടു ചെല്ലുന്നതു് വിദ്വാന്മാർ അർഹിക്കുന്ന സൽകൃതിയോടുകൂടിയായിരിക്കണം. ശാസ്ത്രവാദത്തിന്നായി വിദ്വാനെ ക്ഷണിക്കുന്നതു നിൎമ്മൎയ്യാദമായിട്ടായാൽ അതു രാജാവിന്നു തന്നെ അപകീൎത്തിയാണു്.

ഇങ്ങിനെ ആ ബാലൻ പറഞ്ഞപ്പോൾ, ആ രാജകിംകരന്മാർ തിരിച്ചുചെന്നു രാജാവിനെ അറിയിച്ചു. ഉചിതമായ വാക്കുതന്നെയാണ് ആ ഭാഷ്യഭട്ടശിഷ്യൻ പറഞ്ഞതെന്നു രാജാവിന്നു ബോദ്ധ്യമായി. എങ്കിലും ഇത്രയും ധൈര്യം മററാരിലും കണ്ടിട്ടില്ലാത്തതുകൊണ്ടു് അദ്ദേഹത്തിന്നു് അത്ഭുതവുമുണ്ടായി. ഉടനെ, പല്ലക്കോടും കുടതഴ ചാമരങ്ങളോടുംകൂടി വിദ്വാനേ എതിരേററുകൊണ്ടുവരുന്നതിന്നു രാജാവു് ഏർപ്പാടുചെയ്തു.

യമുനാചാര്യൻ പല്ലക്കിൽ സഗൌരവം സ്ഥിതിചെയ്തു. ആഡംബരപൂർണ്ണമായി വാദ്യഘോഷത്തോടെയാണ് ആ യാത്ര. സതീർത്ഥ്യരായ ബാലന്മാർ യമുനാചാര്യനെ പുഴന്നുനിന്നു ജയജയാരവം മുഴക്കി. ആകപ്പാടെ നോക്കിയതിൽ ഇതൊരു നേരമ്പോക്കാണെന്നു മററുള്ളവർക്കു തോന്നിയെങ്കിലും, അവർ യമുനാചാര്യൻെറ മുഖത്തുനോക്കിയപ്പോൾ ശങ്കയോടേ ഒതുങ്ങിപ്പോയ്! ഇതെന്തൊരത്ഭുതമെന്നു നാടുമുഴുവൻ മിഴിച്ചുനോക്കി.

പരിവാരസമേതം ആഘോഷത്തോടേ യമുനാചാര്യൻ രാജധാനിയിൽ പ്രവേശിച്ചു. രാജാവും രാജ്ഞിയും സൌധത്തിൽ സ്ഥിതിചെയ്തുകൊണ്ടു് അതുനോക്കി.

രാജാവു്—"ഈ കുട്ടികൾ നമ്മുടെ വിദ്വജ്ജനകോലാഹലനോടു വാദിക്കുവാൻ വരികയാണത്രേ. ഇവർക്കു ഭ്രാന്തുണ്ടോ?"

രാജ്ഞി—"അങ്ങു് അങ്ങിനെ വിചാരിക്കരുതു്. ഏതു പുററിൽനിന്നു് ഏതു പാമ്പു് പുറപ്പെടുമെന്നു് ആരറിഞ്ഞു?"

രാജാവു്—"എന്തു വിഡ്ഢിത്തമാണു പറയുന്നതു്! ഈ കുട്ടികളുടെ വായിൽനിന്നു മുലപ്പാൽമണം മാറിട്ടില്ലാ. വാക്കുകൾ വ്യക്തമായി ഉച്ചരിക്കുവാൻപോലും

ഇവർ ശക്തരായിട്ടില്ലാ. ഇവരോ നമ്മുടെ വിദ്വജ്ജനകോലാഹലനെ ജയിക്കുന്നത്? അത്ര നിശ്ചയമായും ഇല്ലാ. ഇവർ ജയിക്കുമെന്നാണു വാദമെങ്കിൽ, എന്താണു പന്തയമെന്നു കേൾക്കട്ടെ."

രാജ്ഞി—"ഞാൻ ഈ കുട്ടിയുടെ മുഖം സൂക്ഷിച്ചുനോക്കി. ഭ്രാന്തോ കളിയോ അല്ലാ അതിൽ ഞാൻ കാണുന്നത്. ജ്ഞാനപൂർത്തിയാലുള്ള ഗാംഭീര്യം നല്ലവണ്ണം ശോഭിക്കുന്നു. ധീരതയോടും നിശ്ചയബുദ്ധിയോടുംകൂടിയാണു കുട്ടിയുടെ വരവ്. ഇവൻ തീർച്ചയായും ജയിക്കുമെന്നു ഞാൻ ഉറപ്പിച്ചു പറയുന്നു. അങ്ങയുടെ വിദ്വാൻ തോല്ക്കുകയെന്നതും നിശ്ചയം. എന്റെ വാക്കുപോലെ ഈ കുട്ടി ജയിക്കാതെപോകയാണെങ്കിൽ, ഞാൻ അങ്ങയുടെ ദാസിക്ക് അടിമപ്പെട്ട് അവളുടെ വേലക്കാരിയായിരുന്നുകൊള്ളാം."

രാജാവ്—"വിദ്വജ്ജനകോലാഹലനോടു വാദിച്ച് ഈ കുട്ടി ജയം നേടിയാൽ എന്റെ രാജ്യത്തിലെ അർദ്ധാംശം ഇവന്നു കൊടുത്തു ഇവനെ ഞാൻ അഭിഷേകം ചെയ്തുകൊള്ളാം."

ഇങ്ങിനെ രാജാവും രാജ്ഞിയും തമ്മിൽ പന്തയം നടന്നു കഴിഞ്ഞപ്പോഴേക്കും യമുനാചാര്യൻ രാജസദസ്സിൽ പ്രവേശിച്ചുകഴിഞ്ഞു. രാജാവും രാജ്ഞിയും അവർക്കുള്ള സ്ഥാനത്തിൽ എഴുന്നരുളി. വിദ്വജ്ജനകോലാഹലൻ അവിടെ പ്രതാപത്തോടേ സ്ഥിതിചെയ്യുന്നു. സർവ്വജനപൂജിതനായ വിദ്വാനെയെന്നപോലെ രാജാവു യമുനാചാര്യനേയും, ആചാരോപചാരക്രിയകളിൽ വൃദ്ധവിദഗ്ദ്ധനെപ്പോലെ യമുനാചാര്യൻ രാജാവിനേയും യഥാക്രമം അഭിവാദ്യംചെയ്തു.

യമുനാചാൎയ്യൻ ആസനസ്ഥനായ ഉടനേ ആക്കിയാഴ്‌വാൻ എഴുന്നേററു വാദത്തിന്നു വിളിച്ചു. അപ്പോൾ യമുനാചാൎയ്യൻ രാജസമക്ഷം ഉണൎത്തിച്ചതാവിതു്:—

"മഹാരാജാവേ, വിദ്വജ്ജനകോലാഹലനോടു വാദിക്കുവാൻ ഞാൻ സന്നദ്ധൻ തന്നെയാണു്. എന്നാൽ, ഞങ്ങൾതമ്മിൽ വാദിക്കുന്നതു് അടുത്തിരുന്നു കേട്ടു നിൎമ്മത്സരമായി വിധികല്പിക്കുന്നതിന്നു വേറെ വിദ്വാന്മാർ ഇവിടെ ഉണ്ടായിരിക്കണം. ഈ രാജ്യത്തു പലവിദ്വാന്മാരുമുണ്ടല്ലോ. അവരെയെല്ലാംക്ഷണിച്ചുവരുത്തി അവരുടെ മുമ്പിൽവെച്ചാണു ഞങ്ങളെ പരീക്ഷിച്ചുനോക്കേണ്ടതു്."

ശരിയാണിതു പറഞ്ഞതെന്നു രാജാവുൾപ്പടേ എല്ലാവൎക്കും തോന്നി. ആ നാട്ടിലെ എല്ലാ വിദ്വാനും തനിക്കധീനനാകയാൽ അവരുടെ മുമ്പിൽവെച്ചു വാദിക്കുന്നതിൽ വിദ്വജ്ജനകോലാഹലന്നു് അപജയശങ്കയ്ക്കു് അവകാശമില്ലല്ലോ.

രാജാവിന്റെ സന്ദേശവാഹകന്മാർ ആ രാജ്യത്തിലെ വിദ്വാന്മാരെയെല്ലാം ക്ഷണിക്കുന്നതിന്നു പോയി. രാജനിയോഗത്തെ അനുവൎത്തിച്ചുകൊണ്ടു് ആ വിദ്വാന്മാരെല്ലാവരും വന്നെത്തി. വാദം കേട്ടു രസിക്കുന്നതിന്നു് പൌരപ്രമാണികളും ആ രാജസദസ്സിൽ നിറഞ്ഞു.

അനന്തരം ആക്കിയാഴ്‌വാനും യമുനാചാൎയ്യനും തമ്മിൽ വിദ്വജ്ജനസമക്ഷം രാജാവിന്റെ അനുമതിയോടേ വാദം ആരംഭിച്ചു.

ആക്കിയാഴ്‌വാൻ—"താൻ ഒരു കൊച്ചുബാലനാണു്. തന്നോടു വലിയ കാൎയ്യങ്ങളെക്കുറിച്ചു ദീൎഘമായി വാദിക്കുവാൻ എനിക്കു പ്രിയം തോന്നുന്നില്ലാ. അതുകൊണ്ടു നമ്മുടെ വാദം ഏതെങ്കിലുമൊരു മൂന്നുചോ

ദ്ര്യാകൊണ്ടു കലാശിക്കണം. തനിക്കു നിശ്ചയമുള്ള ഏതോ മൂന്നു കാൎയ്യങ്ങൾ താൻ പറയൂ. അതു് ഓരോന്നും അങ്ങിനെയല്ലെന്നു ഞാൻ എതിൎത്തു സിദ്ധാന്തിക്കാം."

യമുനാചാൎയ്യൻ—"വളരെ സന്തോഷം! ഞാൻ കൊച്ചു ബാലനാണെന്നു് അങ്ങേക്കു ദയയുണ്ടായതിന്നു നന്ദി! അങ്ങയുടെ അഭിമതംപോലെ ഞാൻ എനിക്കറിവുള്ള മൂന്നു സംഗതികൾ പറയാം: അവ ഓരോന്നും അങ്ങിനെയല്ലെന്നു വാദിച്ചു് അങ്ങു് ജയിക്കയാണെങ്കിൽ ഞാൻ അങ്ങയുടെ അടിമയാകാം. ഞാൻ വാദത്തിലേക്കു പറയുന്ന ഒന്നാമത്തെ കാൎയ്യം, അങ്ങയുടെ അമ്മയ്ക്കു സന്താനം ഉണ്ടു് എന്നാണു്. ഇല്ലാ എന്നു് അങ്ങു് സിദ്ധാന്തിക്കുന്നതു കാണട്ടേ. രണ്ടാമത്തെ കാൎയ്യമായി, നമ്മുടെ മഹാരാജാവു് ധൎമ്മാത്മാവാണു് എന്നു ഞാൻ പറയുന്നു. അല്ലാ എന്നു് അങ്ങു് വാദംകൊണ്ടു സാധിക്കണം. നമ്മുടെ രാജ്ഞി പതിവ്രതയാണെന്നാണു ഞാൻ പറയുന്ന മൂന്നാമത്തെ കാൎയ്യം. അല്ലാ എന്നു് അങ്ങു് വാദിച്ചു ജയിക്കുമോ, നോക്കട്ടേ."

ഇതിൽ ഒന്നാമത്തെ ചോദ്യംകൊണ്ടുതന്നെ ആക്കിയാഴ്‌വാന്റെ ഉള്ളു കലങ്ങി. രണ്ടാമത്തേതു പുറപ്പെട്ടപ്പോൾ നാഡികളെല്ലാം തളൎന്നു. മൂന്നാമത്തേതും കേട്ടതോടുകൂടി വിദ്വജ്ജനകോലാഹലന്റെ നില 'പെപ്പെപ്പേ'യെന്നായി. ഒരു വാക്കുപോലും പുറപ്പെടുവിക്കുവാനില്ലാതെ ആയാൾ ഇളിഭ്യനായി. തന്റെ അമ്മയ്ക്കു താൻ മകനായുള്ളപ്പോൾ അമ്മയെ വന്ധ്യയെന്നു പറയുന്നതെങ്ങിനെ? തനിക്കു വേണ്ടുന്നതെല്ലാം ഉദാരമായി നൽകി, അവസ്ഥയും അന്തസ്സും വളൎത്തി ഇങ്ങിനെ രക്ഷിച്ചപോ

രുന്ന രാജാവിനെ ദുരാത്മാവെന്നു താൻ നിന്ദിക്കുന്നതെങ്ങിനെ? ഗുണവതിയായ രാജ്ഞിയെ കുലടയെന്നു താൻ എങ്ങിനെ ആക്ഷേപിക്കും. ആക്കിയാഴ്‌വാൻ നിശ്ശബ്ദനായി.

കുട്ടിയുടെ ബുദ്ധിസാമൎത്ഥ്യവും, ആയാളുടെ ചോദ്യങ്ങളാൽ ആക്കിയാഴ്‌വാൻ മനസ്സാമറിഞ്ഞുകിടക്കുന്നതും കണ്ടു രാജ്ഞിക്കു വലുതായ സന്തോഷമുണ്ടായി. ആക്കിയാഴ്‌വാൻ മിണ്ടാത്തതുകണ്ടു് ആ സദസ്സ് പതുക്കെയൊന്നു ചലിച്ചുതുടങ്ങി. ഉടനെ ആ വിദ്വജ്ജനകോലാഹലൻ എഴുന്നേററു്, അതേവരെ താൻ നേടിയ വിജയമുദ്രകളെയെല്ലാം യമുനാചാൎയ്യന്റെ മുമ്പിൽവെച്ചു "ഞാൻ തോററു" എന്നു് ഏററു പറഞ്ഞു് അധോമുഖനായി നിന്നു.

രാജാവിന്നു് ആകപ്പാടെ സംഭ്രമമാണുണ്ടായതു്. ഇതു് ഇത്ര ലഘുവായി, വിട്ടുകൂടാ എന്നു് അദ്ദേഹത്തിന്നു തോന്നി. ആക്കിയാഴ്‌വാന്റെ ഗൎവ്വത്തിന്നു യമുനാചാൎയ്യന്റെ ചോദ്യങ്ങൾ ഒത്തവതന്നെ. ചോദ്യംചെയ്യുന്നതിലുള്ള ഈ സാമൎത്ഥ്യം യമുനാചാൎയ്യന്നു വാദത്തിലുമുണ്ടോ എന്നു് ഇപ്പോൾ വെളിപ്പെട്ടിട്ടില്ലാ. ആൎക്കുമേതും ഉത്തരമില്ലാത്തതാണു ചോദ്യമെങ്കിൽ അങ്ങിനെയുള്ള ചോദ്യം സാധുവല്ലെന്നുമുണ്ടു്. അതുകൊണ്ടു യമുനാചാൎയ്യനെ താൻ ഒന്നു പരീക്ഷിച്ചുനോക്കാമെന്നു രാജാവു നിശ്ചയിച്ചു.

രാജാവു്—"സ്വാമിൻ, അങ്ങു് പറഞ്ഞ കാൎയ്യങ്ങളെ ഒന്നിനെയെങ്കിലും സംസ്ഥാനവിദ്വാന്നു് എതിൎക്കുവാൻ കഴിഞ്ഞില്ലെന്നതു സത്യംതന്നെ. എന്നാൽ, അങ്ങേക്കു് അതു കഴിയുമോ."

യമുനാചാൎയ്യൻ—"മഹാരാജാവേ, കേട്ടുകൊണ്ടാലും! അങ്ങയുടെ അമ്മക്കു് ഒരു പുത്രൻ ഉണ്ടു്" എന്നു് ഞാൻ പറഞ്ഞകാൎയ്യത്തെ ഞാൻതന്നെ എതിൎക്കുന്നു. 'ഏകപുത്രൻ സന്താനമാകയില്ലാ; ഏകവൃക്ഷം ഉദ്യാനമാകയുമില്ലാ'—എന്നു് ആപ്തവാക്കുണ്ടല്ലോ. ഏകപുത്രയായ ഇദ്ദേഹത്തിന്റെ അമ്മ ആ ആപ്തവാക്കിൻപടിനോക്കിയാൽ വന്ധ്യയാണു്. ഇനി, 'രാജാവു ധൎമ്മാത്മാവാണു്' എന്നുപറഞ്ഞതിനെ ഞാൻ നിഷേധിക്കുന്നു. നാട്ടുകാർ ചെയ്യുന്ന പാപങ്ങളൊക്കെയും രാജാവിൽ ചെന്നുചേരുന്നുവെന്നു് നീതിവാക്കുണ്ടു്. അതിൻപ്രകാരം രാജാവു പാപാത്മാവാണു്. മൂന്നാമതു, 'പതിവ്രതയാണു് രാജ്ഞി'യെന്നതിനെ ഞാൻ ഖണ്ഡിക്കുന്നു. ലോകത്തിൽ ഏതൊരു സ്ത്രീയേയും വരന്നു് വിവാഹം കഴിച്ചുകൊടുക്കുംമുമ്പേ, ചന്ദ്രനേയും ഗന്ധൎവ്വന്മാരേയും അഗ്നിയേയുംകൊണ്ടു് പരിഗ്രഹിപ്പിക്കാറുണ്ടെന്നു അങ്ങേയ്ക്കു് അറിയാമല്ലോ. 'അവളെ ആദ്യം സോമൻ ഗ്രഹിച്ചു. പിന്നെ ഗന്ധൎവ്വന്മാർ അവളെ അറിഞ്ഞു. ഒടുവിൽ അവളെ അഗ്നിയും അറിഞ്ഞു. സോമൻ അവളെ ഗന്ധൎവ്വന്മാൎക്കു നൽകി. ഗന്ധൎവ്വന്മാർ അവളെ അഗ്നിക്കു കൊടുത്തു. അഗ്നിയിൽ അവളെ ഞാൻ സ്വീകരിക്കുന്നു' എന്ന ശ്രുതിവാക്യം വിവാഹത്തിൽ വരൻ ഉച്ചരിക്കാറില്ലയോ? അതു നോക്കിയാൽ ഏതൊരു സ്ത്രീയും, ചന്ദ്രന്നും, ഗന്ധൎവ്വന്നും അഗ്നിക്കും ഭാൎയ്യയായതിൽപ്പിന്നെയാണു് മനുഷ്യന്റെ ഭാൎയ്യയാകുന്നതെന്നു കാണാം. അങ്ങിനെ തന്നെയാണു് രാജ്ഞിക്കും ഭവിച്ചിരിക്കുന്നതു്; അതുകൊണ്ടു് പതിവ്രതയല്ലാ."

സർവ്വർക്കും ആശ്ചര്യവും അഭിനന്ദനവും തോന്നത്തക്കവണ്ണം യമുനാചാര്യൻ ഇങ്ങിനെ പറഞ്ഞപ്പോൾ, ആക്കിയാഴ്‌വാൻെറ ഗർവ്വം നിർമ്മൂലമായിത്തീൎന്നു. തലകുനിനിച്ച് മുഖം വാടി അയാൾ ഇരുന്നു.

അനന്തരം, യമുനാചാര്യൻ വിദ്വജ്ജനകോലാഹലനോടു പറഞ്ഞു:—

"അങ്ങ് ഇപ്പോൾ പരാജിതനായി. അങ്ങേക്ക എൻെറ അടിമയാവേണ്ടി വന്നിരിക്കുന്നു. എൻെറ ഇഷ്ടംപോലെ എനിക്ക അങ്ങയെക്കൊണ്ട് പ്രവൎത്തിക്കാമെന്നായി. എന്നാൽ, അങ്ങ് വയോവൃദ്ധനാകയാലും, ഇവിടത്തെ സംസ്ഥാനവിദ്വാനാകയാലും ഞാൻ അങ്ങേക്ക് മാപ്പുതരുന്നു. ഇനിയുള്ള അങ്ങയുടെ ആയുഷ്കാലം ഇതുവരെയെന്നപോലെ ഗർവ്വംകൊണ്ട് മലിനമാക്കരുത്. ആധ്യാത്മികവിഷയത്തിൽ പ്രവൎത്തിച്ചുകൊണ്ടു ഭഗവൽപാദങ്ങളെ പ്രാപിക്കുവാനാണ് അങ്ങ് ഇനിമേൽ മനസ്സുവെയ്ക്കേണ്ടത്."

ഗംഭീരമായ ഈ ഉചിതവാക്ക കേട്ടപ്പോഴാണ് ബാലനായ യമുനാചാര്യനിലേക്ക സദസ്സിൽനിന്ന് അധികം അഭിനന്ദനം പ്രവഹിച്ചത്. ജനങ്ങൾക്കുണ്ടായ സന്തോഷം വാക്കുകളെക്കൊണ്ടും ചേഷ്ടകളെക്കൊണ്ടും ഒതുങ്ങാതെ, യമുനാചാര്യനെ സാലംകൃതമായ രഥത്തിന്മേൽ ഇരുത്തിക്കൊണ്ട് അവർ വീഥിതോറും കോലാഹലത്തോടേ എഴുന്നള്ളത്തു നടത്തി.

മഹാരാജ്ഞിയാവട്ടേ ആമോദപാരവശ്യത്തോടേ ഓടിവന്ന് യമുനചാര്യനെ വാത്സല്യപൂർവം ആശ്ലേഷിച്ച് ആനന്ദബാഷ്പത്താൽ അഭിഷേകം ചെയ്തു. അതുമുതൽ യമുനാചാര്യൻ ആളവന്താൻ [ആളുവാൻ (പാലിക്കുവാൻ) വന്നവൻ] എന്നു വിശ്രുതനായി.

പന്തയംപോലെ രാജാവു സസന്തോഷം പ്രവൎത്തിച്ചു. തന്റെ രാജ്യത്തിൽ അർദ്ധാംശത്തിന്നു് അദ്ദേഹം യമുനാചാൎയ്യനെ അധികാരിയാക്കി മാനിച്ചു.

അപ്രകാരം കിട്ടിയ നാട്ടിൽ യമുനാചാൎയ്യൻ രാജാവായി വാണുവരുന്ന കാലത്തുഒരുനാൾ അദ്ദേഹത്തെകാണ്മാൻ രാമമിശ്രൻ വന്നു. തന്റെ ഗുരുവിന്റെ പൌത്രൻ എങ്ങിനെയെല്ലാമാണു് ഈ നിലയിൽ എത്തിയതെന്നു് വഴിക്കുവഴിയായിത്തന്നെ രാമമിശ്രൻ ഗ്രഹിച്ചിട്ടുണ്ടു്. വൃദ്ധനും ദരിദ്രനുമായ ഒരാൾ രാജധാനിയിലേക്കു വരുന്നതു കണ്ടപ്പോൾ ആളുകൾ തടഞ്ഞു. താൻ ആരെന്നു താൻ തന്നെ വിളിച്ചുപറയുന്നതു ആ ഭക്തന്നു് ഇഷ്ടമുണ്ടായില്ലാ. അതുകൊണ്ടു് വെറും വിനോദാൎത്ഥം ഉപായം പ്രയോഗിച്ചു് യമുനാചാൎയ്യന്റെ മുമ്പിലേക്കു ചെല്ലുവാൻ ശ്രമിക്കാമെന്നു അദ്ദേഹം നിശ്ചയിച്ചു. അന്വേഷിച്ചതിൽ യമുനാചാൎയ്യന്നു ഭക്ഷണത്തിൽ ഒരുതരം ചീര ഏററവും പ്രിയംകൂടിയതാണെന്നു മനസ്സിലായി. അതു വേറേ നാട്ടുകളിലെങ്ങാനും ദുർല്ലഭമായിട്ടേയുള്ളു. രാമമിശ്രൻ ദിവസേന അതു നേടിക്കൊണ്ടുവന്നു് അടുക്കളക്കാരന്നു കൊടുക്കും. വെറുതേ കിട്ടുന്നതാകകൊണ്ടും, രാജാവിന്നു സന്തോഷമുള്ളതാകകൊണ്ടും മടപ്പള്ളി വിചാരിപ്പുകാരൻ അതു സന്തോഷത്തോടേ വാങ്ങി, രാജാവിന്നു് പാകംചെയ്തു വിളമ്പുവാൻ വെയ്പുകാരെ ഏല്പിക്കും. രാജാവിന്നു തനിക്കിഷ്ടമുള്ള ചീരക്കറി ഇടവിടാതെ കിട്ടിവന്നു. ഇങ്ങനെ ആറുമാസം രാമമിശ്രൻ ക്ഷമയോടെ ചെയ്തുവന്നപോൽ. പിന്നെ പെട്ടെന്നു അദ്ദേഹം അതു നിൎത്തി. ആ ചീരക്കറി കാണാതെ രാജാവിൽനിന്നു് അന്വേഷണം പുറപ്പെട്ടു. ആറുമാസത്തോളം പതിവായി വിളമ്പിവന്ന ആ ചീരക്കറി ഇപ്പോൾ മൂന്നുനാലു ദിവസമായി ഇല്ലാതാകു

വാൻ എന്താണ് കാരണം എന്ന ചോദ്യത്തിന്ന് മടപ്പള്ളി വിചാരിപ്പുകാരൻ ഉത്തരം പറയേണ്ടിവന്നു. ഏതോ ഒരു വൃദ്ധബ്രാഹ്മണൻ ആ ചീര ഇവിടെ ദിവസേന കൊണ്ടുവന്നു തരാറുണ്ടായിരുന്നു. ആയാൾ ആരെന്നും, ആരുടെ ആജ്ഞയാലാണ് അങ്ങനെ ചെയ്യുന്നതെന്നും ഞങ്ങൾ ചോദിക്കയുണ്ടായില്ലാ. ആയാളെ ഈ നാട്ടിലെങ്ങും ഇതിന്നുമുമ്പു കണ്ടിട്ടില്ലാ. ഇപ്പോൾ നാലഞ്ചു ദിവസമായി ഇവിടെ വരാറുമില്ലാ" എന്നിത്രയുമാണ് വിചാരിപ്പുകാരൻെറ റിപ്പോർട്ട്.

ഇതിൽ എന്തോ രഹസ്യമുണ്ടെന്ന് രാജാവു് കരുതി. ഇനി ആ ബ്രാഹ്മണനെ ഇവിടെയെങ്ങാനും കണ്ടാൽ തൻെറ മുമ്പിൽ ഹാജരാക്കേണമെന്ന് കല്പിച്ചു.

നാലുനാൾ ഇടവിട്ടുനിന്ന് ഇവിടെ ഇത്രയും ബഹളമുണ്ടാക്കിയതിൽപ്പിന്നെ രാമമിശ്രൻ ആ ചീരയോടുകൂടി വീണ്ടും മടപ്പള്ളിയിൽച്ചെന്നു. വിചാരിപ്പുകാരൻ അദ്ദേഹത്തെ രാജസന്നിധിയിൽ ഹാജരാക്കുകയുംചെയ്തു. തൻെറ പിതാമഹൻെറ പ്രിയശിഷ്യനും ഭക്തിയോഗത്താൽ സിദ്ധനുമായ രാമമിശ്രനെ യമുനാചാര്യൻ കണ്ടു് ആനന്ദവിവശനായി. അദ്ദേഹം സാഷ്ടാംഗം നമസ്കരിച്ചു.

രാമമിശ്രൻ ആരെന്നറിയാതെ, ദർശനമാത്രത്താലാണ് ഈ ചേഷ്ടയെല്ലാം യമുനാചാര്യനിൽ സംഭവിച്ചതു്. ആ വൃദ്ധബ്രാഹ്മണൻെറ സാന്നിദ്ധ്യംകൊണ്ടു് തൻെറ ജീവിതത്തിന്നു പരമാഹ്ലാദകമായ എന്തോ പുതിയൊരു മാററം സംഭവിക്കുന്നുവെന്ന് അദ്ദേഹത്തിന്നുതോന്നി. തനിക്കു പുരോഗതിയ്ക്കു് വഴികാണിച്ചുതരുവാനുള്ള ഗുരുവാണു തൻെറ മുമ്പിൽ വന്നിരിക്കുന്നതെന്നും യമുനാചാര്യന്നു തനിയേ വിശ്വാസമുണ്ടായി. പിന്നെയാണ് ആരെന്നും എന്തെന്നും സാമവാക്കായി ചോദ്യമുണ്ടായതു്.

രാമമിശ്രൻ ആരെന്നറിഞ്ഞപ്പോൾ വേണ്ടുന്നിടത്തു വേണ്ടുംപോലെതന്നെയാണു ദൈവഗത്യാ തന്റെ മനസ്സു ചെന്നിരിക്കുന്നതെന്നു യമുനാചാര്യന്നു വിശ്വാസമുണ്ടായി.

യമുനാചാര്യൻ—"സ്വാമിൻ, എന്നെ കാണുവാൻ ഇത്രയും മാസങ്ങളോളം അങ്ങേക്കു കാത്തുനില്ക്കേണ്ടിവന്നതിൽ എനിക്കുള്ള അപരാധത്തെ അങ്ങു കാരുണ്യത്തോടെ ക്ഷമിച്ചാലും. ഞാൻ ചെയ്യേണ്ടതു് എന്താണെന്നു് ആജ്ഞാപിച്ചാൽ, അതു് എന്തായാലും ഞാൻ നടത്തിക്കൊള്ളാം. എനിക്കുള്ളതൊക്കെയും അങ്ങയുടേതാണു്. എന്റെ ഈ ഭൂമിയേയും, എനിക്കുള്ള അധികാരത്തേയും, എന്റെ ശരീരത്തെത്തന്നേയും ഞാൻ അങ്ങേക്കായി സമർപ്പിക്കുന്നു."

രാമമിശ്രൻ—"ഇതൊന്നും എനിക്കു വേണ്ടാ. അങ്ങയുടെ പിതാമഹൻ യഥാകാലം അങ്ങേക്കു തരുന്നതിന്നായി അമൂല്യമായ നിധി എന്നെ ഏല്പിച്ചിട്ടുണ്ടു്. അതു് എവിടെയാണുള്ളതെന്നു ഞാൻ അറിയും. അതിനെ അങ്ങു് ഏറ്റുവാങ്ങുന്നതുവരേക്കും അങ്ങയുടെ മുമ്പിൽ ഇടയ്ക്കിടെ വരുന്നതിന്നു് എനിക്കു് അനുജ്ഞ തരികമാത്രം ചെയ്താൽ മതി."

"ആ നിധി എങ്ങിനെയുള്ളതാണു്?"

"രാജാവിന്റെയോ ചക്രവർത്തിയുടെയോ രാജസന്നിധിയിൽ ഉള്ളതുപോലെയല്ലാ ആ നിധി. അതു് ഒരിക്കലും ക്ഷയിക്കയില്ലാ. അഗ്നി അതിനെ ദഹിപ്പിക്കയില്ലാ. നീരിന്നു് അതിനെ നനയ്ക്കുവാൻ കഴികയില്ലാ. പ്രകൃതിയിലെ ഏതൊരു സംഹാരശക്തിയാലും അതു നശിക്കയില്ലാ."

"ഞാൻ ആ നിധിയെ കാണുന്നതെങ്ങിനേ?'

"ഭൂമിയിൽ മറഞ്ഞുകിടക്കുന്ന നിധികളെ അഞ്ജനപ്രയോഗംകൊണ്ടു കാണാം. എന്നാൽ, ഞാൻ പറയുന്ന നിധി അങ്ങിനെയാക്കും കാണാവുന്നതല്ലാ."

"എനിക്കതു് എങ്ങിനെ കിട്ടും?"

"ഭൂമിയിലെ നിധിയെ പ്രാപിക്കുവാൻ മൃഗങ്ങളേയോ മനുഷ്യരേയോ ബലികൊടുത്താൽ മതിയത്രേ. ഈ നിധിക്കു് അങ്ങിനെയൊന്നുമല്ലാ വേണ്ടതു്. സുസൂക്ഷ്മപ്രഭാവത്തോടുകൂടിയ ഒരു് ഇലയുണ്ടു്. അതിനെ ആ നിധിയിന്മേൽ വെച്ചാൽ മതി. അതു് അങ്ങയുടേതാകും."

"അതു് എവിടെയാണുള്ളതു്?"

"രണ്ടു നദികൾക്കിടയിലുള്ള ഒരിടത്താണു് ആ നിധി. ഒന്നിനപ്പുറം ഒന്നൊന്നായി ഏററവും ഉറപ്പോടേ നിർമ്മിച്ചിട്ടുള്ള ഏഴു മതിൽക്കെട്ടുകൾക്കുള്ളിൽ അതിനെ സൂക്ഷിച്ചുവെച്ചിരിക്കുന്നു. സുരക്ഷിതമായ ഒരു യന്ത്രത്തിന്മേലെയാണതു്. അതിനെ ചുററിക്കൊണ്ടു് ഒരു ഘോരസർപ്പം കിടക്കുന്നുണ്ടു്. പന്ത്രണ്ടുവർഷം കൂടുമ്പോഴൊരിക്കൽ ദക്ഷിണസാഗരത്തിൽനിന്നു് ഒരു രാക്ഷസൻ ആ നിധി സുരക്ഷിതമായിരിക്കുന്നുണ്ടോ എന്നു നോക്കുവാൻ വരും."

"ഞാൻ അങ്ങയുടെ ദാസനാണു്. ആ നിധി എനിക്കു കാണിച്ചുതരണം."

"ആകട്ടെ; വഴിയേ ഞാൻ അതു് അങ്ങേക്കു കാണിച്ചുതരാം."

ഈ സംവാദം കഴിഞ്ഞതിൽപ്പിന്നെ രാമമിശ്രൻ ആളവന്താരുടെ മുമ്പിൽ ദിവസംതോറും ചെല്ലുക പതിവായി. അപ്പൊഴെല്ലാം ഭഗവൽഗീതാപാരായണം അവിടെ നടന്നു. ഗീതയിലെ ആന്തരാൎത്ഥം രാമമിശ്രൻ ആളവന്താരെ ഗ്രഹിപ്പിച്ചുതുടങ്ങി. ഗീതയിൽ ഉപദേശിച്ചിരിക്കുന്ന തത്വങ്ങളെയെല്ലാം പ്രത്യക്ഷജീവിത

ത്തിൽ അനുഷ്ഠിച്ചുനോക്കേണമെന്നു യമുനാചാൎയ്യൻ നിശ്ചയിച്ചു.

ഒരുനാൾ അദ്ദേഹം രാമമിശ്രനെ നോക്കി:—"സ്വാമിൻ; ഭഗവൽപാദാരവിന്ദങ്ങളിൽ ഞാൻ ശരണംപ്രാപിച്ചാൽ തന്തിരുവടികൾ എന്നെ അംഗീകരിക്കുമോ" എന്നു ചോദിച്ചു. "എന്തുകൊണ്ടു് അംഗീകരിക്കയില്ലാ. ഭഗവാൻ ഏതൊരു ഭക്തനേയും അനുഗ്രഹിക്കും" എന്നു രാമമിശ്രൻ സംശയം തീൎത്തുകൊടുത്തു.

ആളവന്താരുടെ മനസ്സിന്നു വേണ്ടുന്നത്ര പരിപാകമുണ്ടായിയെന്നു കണ്ടപ്പോൾ രാമമിശ്രൻ അദ്ദേഹത്തിന്നു പ്രപത്തിയെക്കുറിച്ചുള്ള രഹസ്യം ഏകാന്തത്തിൽ ഉപദേശിച്ചു. പിന്നീടു വളരെ ശീഘ്രത്തിൽ ആളവന്താൎക്കു സംസാരവൈരാഗ്യമുണ്ടായി. ലോകത്തിലെ നശ്വരങ്ങളായ സുഖദുഃഖാനുഭവങ്ങളിൽനിന്നെല്ലാം അകന്നു് അദ്ദേഹത്തിന്റെ മനസ്സു് ഭഗവൽഭക്തിയിൽ ലയിച്ചു. ഭോഗത്തിൽനിന്നു ത്യാഗത്തിലേക്കു യമുനാചാൎയ്യൻ തിരിഞ്ഞിരിക്കുന്നുവെന്നു രാമമിശ്രൻ കണ്ടു.

"വത്സാ, തന്റെ പിതാമഹൻ തനിക്കായി എന്നെ ഏല്പിച്ചിട്ടുള്ള ആ നിധിയെ താൻ കൈക്കൊള്ളേണ്ടുകാലമായി. താൻ എന്നോടുകൂടി വരുന്നതായാൽ ആ നിധിയെ ഞാൻ തനിക്കു കാണിച്ചുതരാം" എന്നു വിളിച്ചു.

നിധി കാണുവാൻ ചെല്ലുമ്പോൾ രാജകീയമായ ആഡംബരങ്ങളോ പരിവാരങ്ങളോ അരുതെന്നും, ഏകനായിട്ടാണു പുറപ്പെടേണ്ടതെന്നും രാമമിശ്രൻ പറയുകയാൽ യമുനാചാൎയ്യൻ അതു സമ്മതിച്ചു.

അവരിരുവരുംകൂടി രാജധാനിയിൽനിന്നിറങ്ങി. രാമമിശ്രനെ എങ്ങോട്ടെന്നറിയാതെ യമുനാചാൎയ്യൻ അനുഗമിച്ചു. അവർ ശ്രീരംഗത്തിലെത്തി. പിന്നെ ക്ഷേത്ര

ത്തിൽ പ്രവേശിച്ചു. നേരെ ശ്രീമൂലസ്ഥാനത്തേക്ക കടന്നു. അവിടെ നിന്നുകൊണ്ടു രാമമിശ്രൻ ശ്രീരംഗനാഥവിഗ്രഹത്തെ യമുനാചാൎയ്യന്നു ചൂണ്ടിക്കാണിച്ചുകൊടുത്തു.

"എൻെറ ഓമനമകനേ, ഇതാണു തൻെറ പിതാമഹൻ തനിക്കെന്നുകരുതി വെച്ചുപോയിട്ടുള്ള ആ അമൂല്യവും അക്ഷയവുമായ നിധി. ഇതിനെത്തന്നെയാണു തനിക്ക കാണിച്ചുതരുന്നതിലേയ്ക്കു തൻെറ പിതാമഹൻ എന്നെ ഏല്പിക്കകയുണ്ടായതു്."

യമുനാചാൎയ്യൻ ആ പുണ്യവിഗ്രഹത്തെ ആനന്ദപാരവശ്യത്തോടേ പേൎത്തും പേൎത്തും നോക്കി. സൎവ്വ സുഖങ്ങളും സൎവ്വ ശ്രേയസ്സും ആ വിഗ്രഹത്തിൽനിന്നു സമൃദ്ധമായി പ്രവഹിച്ചുവരുന്നതായി അദ്ദേഹം കണ്ടു. കാണേണ്ടതു കണ്ടുവെന്നും, കിട്ടേണ്ടതു കിട്ടിയെന്നും ചരിതാൎത്ഥനായി. കണ്ടാലും കണ്ടാലും മതിയാകുന്നില്ലെന്നായി. അവിടെന്നിന്നു മാറുവാൻ കഴിവില്ലെന്നുമായി.

അദ്ദേഹം വിചാരിക്കയാണു്:—"ഞാൻ സംസാരത്തിൽ ഭ്രമിച്ചു് സുഖദുഃഖചക്രത്തിൽ അകപ്പെട്ടു ചുററിത്തിരിയുകയായിരുന്നു. അധോമുഖമായി അതിവേഗം ഞാൻ വീണുകൊണ്ടിരുന്നു. ഈ പുണ്യാത്മാവു മഹാപാപിയായ എന്നെ അന്വേഷിച്ചുവന്നു് എനിക്കവേണ്ടി ആറു മാസംവരെ കാത്തുനിന്നു്, എല്ലാവൎക്കും വിസ്മയമുണ്ടാകുമാറുള്ള ഉപായത്താൽ എന്നെ അടുത്തു നിസ്സീമമായ ക്ഷമയോടും അധികമായ ഉൽക്കണ്ഠയോടുംകൂടി എന്നോടൊരുമിച്ചുതന്നെ രാവും പകലും പാൎത്തു് എൻെറ മനസ്സിന്നു പരിപാകമുണ്ടാകുന്നതുവരേയ്ക്കും തത്വോപദേശംചെയ്തുപോന്നിരിക്കുന്നു. എൻെറ പൂൎവ്വികന്മാർ നേടിയ ധനം എന്നെ ഏല്പിക്കാമെന്നു് ഇദ്ദേഹം പറഞ്ഞപ്പോൾ അതു് ഏതോ ഭൌതികനിധിയാണെന്നു

മോഹത്താൽ ഞാൻ കരുതി. ആ അനർഘധനം സാക്ഷാൽ പരമാത്മാവാണെന്നു് ഇപ്പോഴാണു് ഞാൻ അറിഞ്ഞതു്. ഇതു് എല്ലാ നിധിയിലുംവെച്ചു ശ്രേഷ്ഠം തന്നെയെന്നതിൽ ആക്കെങ്കിലുമുണ്ടോ തക്കം? എനിക്കായി ഒരു നിധി എൻെറ പിതാമഹൻ കരുതിവെച്ചിട്ടുണ്ടെന്നു ആദ്യം കേട്ടപ്പോൾ അതു പൊന്നോ, വെള്ളിയോ, രത്നങ്ങളോ എന്നു ഞാൻ സംശയിച്ചുപോയി! അതു് ഏതൊരു സംഹാരശക്തിക്കും ബാധിക്കുവാൻ കഴിവുള്ളതല്ലെന്നു് ഇദ്ദേഹം പറഞ്ഞു. അതു് മറഞ്ഞുകിടക്കുന്നതു് എവിടെയാണെന്നു കാണുവാൻ വല്ല അഞ്ജനവുമുണ്ടോ എന്നു ഞാൻ ചോദിച്ചു. അഞ്ജനം യാതൊന്നും ഇല്ലാതിരുന്നാൽ മാത്രമേ ഈ നിധിയെ പ്രത്യക്ഷമാക്കുവാൻ കഴികയുള്ളുവെന്നു് ഇദ്ദേഹം പറഞ്ഞു. ലൌകികമാലിന്യങ്ങളെല്ലാം നീങ്ങിയാൽമാത്രമേ ഈ നിധി ആക്കും ദൃഷ്ടിഗോചരമാകയുള്ളുവല്ലോ. നിധിയെ എടുക്കുവാൻ മൃഗബലിയോ മറേറാ വേണ്ടിവരുമോ എന്നു് എനിക്കു സംശയമുണ്ടായി. അപ്പോൾ, സൂക്ഷ്മപ്രഭാവത്തോടുകൂടിയ ഒരു ഇലയെപ്പററിയാണു് ഇദ്ദേഹം പറയുന്നതു്. തുളസിയായിരിക്കാം ആ ഇല. രണ്ടു നദികൾക്കിടയിലാണത്രെ ആ നിധി. ഉത്തരകാവിരിക്കും ദക്ഷിണകാവിരിക്കും മദ്ധ്യേയുള്ള ശ്രീരംഗമാണതെന്നു് ഇപ്പോൾ മനസ്സിലായി. ഈ ക്ഷേത്രത്തിന്നു് ഏഴു പ്രാകാരങ്ങളുണ്ടല്ലോ. പ്രണവമാണു ഇദ്ദേഹം പറഞ്ഞ ആ യന്ത്രം. ആ ഘോരസപ്പം ജ്ഞാനങ്ങൾക്കെല്ലാം അധിഷ്ഠാനമായ ആദിശേഷമൂത്തിയാണു്. പന്തീരാണ്ടുകൂടുമ്പോൾ ഇവിടെ വരുന്ന ആ രാക്ഷസൻ ഭക്തശിരോമണിയായ വിഭീഷണൻതന്നെ. ഇങ്ങിനെയുള്ള ഈ നിധിയെ എൻെറ പിതാമഹനായ നാദമുനികൾ എന്നെ ഏല്പിക്കുവാൻ കരുതിവെ

ച്ചിരിക്കയാണത്രേ. ഞാൻ ഇവിടെത്തന്നെ വസിച്ച് ഭഗവാനെ സർവ്വദാ ആരാധിക്കേണമെന്നതാണു പിതാമഹന്റെ നിയോഗം. ഹാ, എത്ര മഹത്തരമായ ജീവകാരുണ്യം! സംസാരപ്രവാഹത്തിൽ ഒരിക്കലും ശാന്തികാണാതെ മുങ്ങിയും പൊങ്ങിയും കുഴങ്ങിക്കൊണ്ടിരുന്ന എന്നെ എന്റെ ഗുരു അന്വേഷിച്ചുവന്ന് നിത്യജീവിതവും സത്യജ്ഞാനവും നൽകി അനുഗ്രഹിച്ചുവല്ലോ. സദാനന്ദപൂർണ്ണമായ ഈ അവസ്ഥയിൽ ഭാര്യയും മക്കളും മാനവും കീർത്തിയും വിത്തവും കോയ്മയുമെല്ലാം എത്ര തുച്ഛം! ലോകത്തിലെ യാതൊരുശക്തിയും ഇനി എന്നെ പ്രലോഭിപ്പിക്കുന്നതല്ലാ. ഈശ്വരഭക്തിക്കുമാത്രമല്ലാതെ വേറെയൊന്നിനും ഇനി എന്റെ മനസ്സിൽ ഇടമില്ലാ."

ഇങ്ങിനെ നിശ്ചയിച്ചു യമുനാചാര്യൻ ശ്രീരംഗത്തുതന്നെ ഏകാഗ്രമായ ഭക്തിയോടേ ഭഗവാനെ ആരാധിച്ചുകൊണ്ടു പാർത്തു. അദ്ദേഹത്തിന്റെ യശസ്സ് നാലുപാടും പരന്നു. ആ ഭക്താഗ്രഗണ്യനായ ത്യാഗിവര്യനെ പൂജിക്കുവാൻ നാനാദേശങ്ങളിൽനിന്നും സാധുവൃത്തന്മാർ വന്നുതുടങ്ങി. സംസാരത്തിൽ നിത്യസുഖം കാണാതെ ഉഴന്നുകൊണ്ടിരിക്കുന്ന വിദ്വാന്മാർ പലരും അഭയാർത്ഥികളായി യമുനാചാര്യനേ പ്രാപിച്ചു. അദ്ദേഹത്തിന്നു അർദ്ധരാജ്യം കൊടുക്കുകയുണ്ടായ രംഗചോഴനെന്ന രാജാവും രംഗനായകിയെന്ന രാജ്ഞിയും അദ്ദേഹത്തെ കാണുവാൻ വന്നു. രംഗചോഴൻ യമുനാചാര്യന്റെ ശിഷ്യനായി നാദമുനിദാസൻ എന്ന നാമംധരിച്ചു. ആക്കിയാഴ്വാനും ഒട്ടുക്കും ആളവന്താരുടെ ശിഷ്യനായി. തന്റെ രാജ്യത്തെ മുഴുവൻ അദ്ദേഹം (യമുനാചാര്യൻ) രംഗനാഥസന്നിധിയിൽ സമർപ്പിച്ചു. പിൽക്കാലത്ത് ആ രാജ്യം ക്രമികാന്തചോഴന്റെ രാജ്യത്തോടു ചേർന്നുവത്രേ.

ആളവന്താൎക്കുണ്ടായിരുന്ന രണ്ടു പുത്രന്മാരും അദ്ദേഹത്തോടൊരുമിച്ച് ശ്രീരംഗത്തുതന്നെ പാൎത്തു. അദ്ദേഹത്തിന്നുണ്ടായ ശിഷ്യന്മാരിൽ പ്രമാണികൾ മഹാപൂൎണ്ണൻ, ാഞ്ചിപൂൎണ്ണൻ, ശൈലപൂൎണ്ണൻ, മാരനേരിനമ്പിയാർ, കേഗാഠിപൂൎണ്ണൻ, ദൈവവാരിയാണ്ടാൻ, മാലാധരൻ എന്നിവരാണ്.

ഈ ശിഷ്യന്മാരിലാരുംതന്നെ തന്റെ കാലത്തിന്നു ശേഷം തന്റെ സ്ഥാനത്തെ വേണ്ടുംപോലെ സംരക്ഷിക്കുവാൻ സമൎത്ഥരല്ലെന്ന് യമുനാചാൎയ്യൻ കണ്ടു. അതുകൊണ്ടു്, തന്റെ വാൎദ്ധക്യകാലത്ത്, തന്റെ നേട്ടങ്ങളെ ഏറ്റുവാങ്ങുന്നതിലേക്കു ഉത്തമശിഷ്യനെ കാത്തുകൊണ്ട് അദ്ദേഹം വാണു.

---

## ദ്വിതീയഖണ്ഡം—ബാല്യം

ആളവന്താരായ യമുനാചാൎയ്യന്റെ ശിഷ്യന്മാരിൽ ഒരാളായ ശൈലപൂൎണ്ണന്ന് രണ്ടു സഹോദരികൾ ഉണ്ടു്. ഇവരിൽ മൂത്തവളായ കാന്തിമതിയെ പെരുമ്പൂതൂർ ആസൂരി കേശവസോമയാജിയും, ഇളയവളായ ദയന്തിമതിയെ വല്ലാളമംഗലം കമലനയനഭട്ടനും പരിഗ്രഹിച്ചു.

യജുൎവ്വേദത്തെ സംബന്ധിച്ച് കേശവീയം എന്ന പേരിൽ പലേ ഗ്രന്ഥങ്ങളും കേശവസോമയാജി ഉണ്ടാക്കീട്ടുണ്ടു്.

വിവാഹംനടന്നു പല വൎഷങ്ങൾ കഴിഞ്ഞിട്ടും അദ്ദേഹത്തിന്നു പുത്രവാനാകുവാൻ ഭാഗ്യമുണ്ടായില്ലാ. തന്മൂലം അദ്ദേഹത്തിന്റെ ജീവിതം ശോകമയമായി. എങ്കിലും, ദൈവത്തെ പൂൎണ്ണമായി വിശ്വസിച്ചുകൊണ്ട്

വിശിഷ്ടവിചാരകർമ്മങ്ങളോടേ ആ പുണ്യാത്മാവു വ
ത്തിച്ചു. അതൊരു സോമഗ്രഹണകാലത്തു സമുദ്രസ്നാ
നംകഴിഞ്ഞു തിരുവല്ലിക്കേണിയിലെ പാൎത്ഥസാരഥി
ക്ഷേത്രത്തിൽ ചെന്നപ്പോൾ, പുത്രാൎത്ഥം അവിടെ കുറേ
നാൾ ഭജിക്കേണമെന്നു് സോമയാജിക്കുതോന്നി. അപ്ര
കാരം അദ്ദേഹം വ്രതനിയമങ്ങളോടേ പാൎത്ഥസാരഥി
യെ ആരാധിച്ചുകൊണ്ടു തപശ്ചൎയ്യയിൽ ഏൎപ്പെട്ടു. തൽ
ഫലമായി ദൈവംപ്രസാദിച്ചു കാന്തിമതി ഗൎഭിണിയായി.

ചെന്നപട്ടണത്തിൽ നിന്നു് ഇരുപത്തിയാറുനാഴിക
പടിഞ്ഞാറായുള്ള പെരുമ്പൂത്തൂർ എന്ന ഗ്രാമത്തിലാണു്
കേശവസോമയാജിടെ ഭവനം. അദ്ദേഹത്തിനു കാന്തിമ
തിയിൽ 1017-ാം ക്രിസ്ത്വബ്ദത്തിൽ തേജോമയനായ ഒരു
പുത്രൻ ജനിച്ചു.

തനിക്കു് ദൌഹിത്രൻ ഉണ്ടായിയെന്നു് ശൈലപൂ
ൎണ്ണൻ അറിഞ്ഞുടനെ പെരുമ്പൂത്തൂരിൽ വന്നു. ഉത്തമല
ക്ഷണങ്ങളൊക്കെയും ആ ശിശുവിൽ തികഞ്ഞിരിക്കുന്ന
തുകണ്ടു് മാനുഷികവും ദൈവികവുമായ എല്ലാ ജ്ഞാന
ങ്ങൾക്കും ആകരമാകുമെന്നു് അദ്ദേഹം കരുതി. ലക്ഷ്മ
ണൻ എന്നാണു് ആ കുട്ടിക്കു് നാമകരണംചെയ്തതെങ്കി
ലും അവനെ രാമാനുജൻ എന്നു വിളിച്ചുവന്നു.

സർവ്വൎക്കും ആഹ്ലാദവർദ്ധനനായി രാമാനുജൻ വള
ൎന്നു. സാമാന്യമായ വിദ്യാഭ്യാസമെല്ലാം ബാല്യത്തിൽത്ത
ന്നെ കഴിഞ്ഞു. പതിനഞ്ചു വയസ്സായപ്പോഴേക്കും വേ
ദാധ്യയനത്തിലും കുശലിയായി. മകനു പതിനാറു വയ
സ്സായപ്പോൾ അവനെക്കൊണ്ടു് അച്ഛൻ തങ്കമ്മാൾ, അ
ഥവാ, രക്ഷകാംബാൾ എന്ന ഒരു കന്യകയെ വിവാഹം
ചെയ്യിച്ചു.

അതു കഴിഞ്ഞു് അധികംനാൾ കേശവസോമയാജി ജീവിച്ചിരുന്നില്ലാ. കുലവർദ്ധനനായ പുത്രൻ ഗാർഹസ്ഥ്യത്തിൽ പ്രവേശിച്ചതു കണ്ടിട്ടുണ്ടായ സംതൃപ്തിയോടേ അദ്ദേഹം മരിച്ചു.

അക്കാലത്തു കാഞ്ചീപുരത്തിന്നരികെ തിരുപ്പുറക്കുഴി എന്ന ഗ്രാമത്തിൽ യാദവപ്രകാശൻ എന്നൊരു സന്യാസി വാണിരുന്നു. അദ്വൈതസിദ്ധാന്തപ്രകാരം വേദശാസ്ത്രങ്ങളിലെല്ലാം മഹാപാണ്ഡിത്യംനേടിയ വിശ്രുതനാണദ്ദേഹം. അദ്വൈതിയാണു് അദ്ദേഹമെങ്കിലും ശങ്കരപ്രസ്ഥാനത്തിൽനിന്നു് അദ്ദേഹത്തിൻെറ മതം അല്പം ഭിന്നിച്ചിട്ടാണത്രേ. അതുകൊണ്ടു് ശങ്കരാനുയായികൾ യാദവപ്രകാശനെ ആദരിച്ചിരുന്നില്ലാ. എങ്കിലും, അദ്ദേഹം മഹാ വിദ്വാനായിരുന്നതിനാൽ നാനാദേശങ്ങളിൽനിന്നും ജിജ്ഞാസുക്കളായ പല ശിഷ്യന്മാരും അദ്ദേഹത്തെ സേവിച്ചുപോന്നു. രാമാനുജനും ഉപരിപാഠത്തിന്നായി ഈ യാദവപ്രകാശനെ ആശ്രയിച്ചു. ഭാര്യയെ കിട്ടിയെന്നുവെച്ചു് വിദ്യയെ അദ്ദേഹം വിട്ടില്ലാ. വിദ്യയിൽ അങ്ങേഅററം കേറിച്ചെന്നു്, അറിയേണ്ടതു അറിഞ്ഞുകഴിഞ്ഞിട്ടേ നില്ക്കുകയുള്ളുവെന്ന ഉറപ്പോടെയാണു് രാമാനുജൻെറ പുറപ്പാടു്.

രാമാനുജൻെറ അനുജനായി, ദയന്തിമതിയിൽ കമലനയനഭട്ടന്നു് ഒരു പുത്രനുണ്ടായി. ഈ ശുഭവർത്തമാനം കേട്ടു് ശൈലപൂർണ്ണൻ അവിടെ ചെന്നു. തൻെറ മൂത്തമകളായ കാന്തിമതിയുടെ പുത്രനെപ്പോലെ ഈ ദയന്തിമതിയുടെ പുത്രനും ശുഭലക്ഷണപൂർണ്ണനാണെന്നുകണ്ടു് അദ്ദേഹം സന്തോഷിച്ചു. ആ കുട്ടിക്കു ഗോവിന്ദൻ എന്നു നാമകരണം ചെയ്തു.

അതിബുദ്ധിശാലിയും സൽഗുണസമ്പന്നനുമായി ഗോവിന്ദൻ വളൎന്നു. ബാല്യത്തിൽത്തന്നെ വിദ്യകളെല്ലാം അസാധാരണമായ സാമൎത്ഥ്യത്തോടെ അഭ്യസിച്ചു. വേദങ്ങളിലും ശാസ്ത്രങ്ങളിലുമെല്ലാം പരിചിതനുമായി. അപ്പോഴാണു് രാമാനുജൻ വേദാന്തത്തിൽ വിദഗ്ദ്ധനാകുന്നതിന്നു യാദവപ്രകാശനെ ആശ്രയിച്ചിരിക്കുന്നുവെന്നു ഗോവിന്ദൻ കേട്ടതു്. ഉടനെ അദ്ദേഹവും ഉപരിവിദ്യാഭ്യാസത്തിന്നു അങ്ങോട്ടു ചെന്നു. അങ്ങിനെ രാമാനുജനും ഗോവിന്ദനും യാദവപ്രകാശന്റെ ശിഷ്യന്മാരായി ഒരുമിച്ചു വസിച്ചു.

അദ്വൈതസിദ്ധാന്തത്തിൽ രാമാനുജൻ നിപുണനായി. എന്നാൽ, അതിലെ ചില വിചാരങ്ങൾ അദ്ദേഹത്തിന്നു രുചിച്ചില്ലാ. ഭാവിയിൽ നവ്യപ്രസ്ഥാനകാരനാകുവാൻ വളരുന്ന അദ്ദേഹത്തിൽ അതിന്റെ ലാഞ്ഛനൻ ആ ബാല്യത്തിൽത്തന്നെ കണ്ടുവന്നു. വേദാന്തസംബന്ധമായ പൂൎവ്വമതങ്ങളോടും, അതിന്നു ഗുരുനാഥൻ ചെയ്യുന്ന വ്യാഖ്യാനത്തോടു രാമാനുജൻ ഇടയ്ക്കിടെ എതിൎത്തു തുടങ്ങി. എന്തോ അമാനുഷശക്തി രാമാനുജനുണ്ടെന്നു സൂക്ഷ്മദൃക്കുകൾക്കു അപ്പോൾത്തന്നെ കാണാമായിരുന്നു. അതു വെളിപ്പെടുന്നതിന്നു് ഉടനെ സന്ദൎഭമുണ്ടായി.

ആ നാട്ടിലെ രാജാവിന്റെ മകൾ സൌന്ദൎയ്യംകൊണ്ടും സൌശീല്യംകൊണ്ടും യശസ്വിനിയായി വാണുവരുമ്പോൾ എന്തോ കൎമ്മദോഷത്താൽ അവളെ ബ്രഹ്മരക്ഷസ്സ് ബാധിച്ചു. അതോടുകൂടി അവൾ തന്നെത്താൻ മറന്നു പൈശാചികചേഷ്ടകൾ കാണിച്ചുതുടങ്ങി. ഇതുകണ്ടു് ശോകാക്രാന്തനായ രാജാവു മകളിൽനിന്നു് ബാധ ഒഴിക്കുവാൻ പലേ മട്ടിലും പ്രയത്നിച്ചുനോക്കി; അതൊക്കെയും നിഷ്ഫലമായതേയുള്ളൂ. ഒടുക്കം, യാദവപ്രകാ

ശന്റെ മഹത്വത്തെക്കുറിച്ച് രാജാവു കേട്ട് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരുവാൻ ദൂതനെ അയച്ചു.

"ഒരു പിശാചിനെ ഓടിക്കുന്നതിന്നു ഞാൻ അങ്ങോളം വരേണമെന്നില്ലാ. എന്റെ വാക്കായി ആ പിശാചിനോടു രാജപുത്രിയിൽനിന്ന് ഒഴിഞ്ഞുപോകുവാൻ നിങ്ങൾ ചെന്നു പറഞ്ഞാൽ മതി" എന്നാണ് യാദവപ്രകാശനിൽനിന്ന് അരുളപ്പാടുണ്ടായതു്.

അപ്രകാരം പ്രവൎത്തിച്ചുനോക്കിയതിൽ, രാജപുത്രിയെ ബാധിച്ചിരിക്കുന്ന ആ ബ്രഹ്മരക്ഷസ്സ് ഉറക്കെ ചിരിക്കയാണു ചെയ്തതു്. "അവൻ എന്നോട് ആജ്ഞാപിക്കുവാൻ ആരു്? അവന്നു ജീവിതം വേണമെങ്കിൽ അവൻ ഈ രാജ്യത്തുനിന്ന് ഓടി മറഞ്ഞുകൊള്ളട്ടെ" എന്ന് ആ പിശാചു് ഗൎജ്ജിച്ചു.

ഇതു രാജദൂതനിൽനിന്നു യാദവപ്രകാശൻ അറിഞ്ഞു. അപ്പോഴുണ്ടായ ക്രോധത്തോടുകൂടി അദ്ദേഹം ശിഷ്യജനസമേതം രാജധാനിയിൽ ചെന്നു. ഉഗ്രവീൎയ്യമുള്ള മന്ത്രംകൊണ്ട് ആ ബ്രഹ്മരക്ഷസ്സിനെ പ്രഹരിക്കുവാൻ അദ്ദേഹം ആരംഭിച്ചപ്പോൾ അതു രൌദ്രത്തോടേ ഇങ്ങോട്ടെതിൎത്തുനിന്നു.

"നീ എന്നിലേക്കു വിടുന്ന മന്ത്രം ഏതാണെന്ന് എനിക്കറിയാം. ഈ മന്ത്രംകൊണ്ട് എന്നെ ജയിക്കുവാൻ നീ ആശിക്കേണ്ടാ. കേവലം ഗൎവ്വിഷ്ഠനായ മൂഢനാണ് നീ. നിന്നെ നിന്റെ പൂൎവ്വജന്മത്തിൽത്തന്നെ ഞാൻ അറിയും.. നീ പൂൎവ്വജന്മത്തിൽ ഒരു കീരിയായിരുന്നു. മധുരാന്തകമെന്ന തടാകത്തിന്റെ തീരത്തിലാണു നീ വളൎന്നിരുന്നതു്. കാഞ്ചീപുരത്തുനിന്നു തിരുപ്പതിക്കു തീൎത്ഥയാത്ര പുറപ്പെട്ടിരുന്ന ചില വൈഷ്ണവന്മാർ ഒരുനാൾ ആ തടാകതീരത്തിൽ വിശ്രമിക്കയുണ്ടായി. അവർ അവിടേ

വെച്ചു ഭുജിച്ചതിന്റെ ഉച്ഛിഷ്ടം നിനക്കു കിട്ടി. അതിന്റെ ഫലമായിട്ടാണ് ഈ ജന്മത്തിൽ നീ ഇങ്ങിനെ വിദ്വാനായി ജനിച്ചതു്. ഞാനാവട്ടേ, പൂർവ്വജന്മത്തിൽ ഉൽകൃഷ്ടബ്രാഹ്മണനായിരുന്നു. അന്നു ഞാൻ അനുഷ്ഠിക്കയുണ്ടായ യാഗത്തിൽ അശ്രദ്ധകൊണ്ടു ചില കർമ്മങ്ങൾ പിഴയ്ക്കുകയാൽ ഇങ്ങിനെ പാപാത്മാവായി അധഃപതിക്കേണ്ടിവന്നതാണ്. നീ ഇപ്പോൾ ബ്രാഹ്മണനും ഞാൻ ഇപ്പോൾ രക്ഷസ്സുമാണെങ്കിലും, ജന്മാന്തരവാസനയിൽ ഞാൻ നിന്നേക്കാൾ ശ്രേഷ്ഠനാകയാൽ നിനക്ക് എന്നെ ജയിക്കുവാൻ ശക്തിയില്ലാ." എന്നിങ്ങിനെ ആ ബ്രാഹ്മരക്ഷസ്സു പറയുന്നതു് എല്ലാവരും അത്ഭുതഭയവികാരങ്ങളോടെ കേട്ടു. അപജയത്താലുണ്ടായ ലജ്ജയാൽ യാദവപ്രകാശൻ തലതാഴ്ത്തി. എങ്കിലും അദ്ദേഹം പിന്മാറാതെ, "നിന്നെ ജയിക്കുവാൻ ഈ ഭൂമിയിൽ ആരെങ്കിലും ഉണ്ടോ" എന്നു് ആ ബ്രഹ്മരക്ഷസ്സിനോടു ചോദിച്ചു.

യാദവപ്രകാശന്റെ പിന്നിൽ വിനീതനും ദർശനീയനുമായി നില്ക്കുന്ന രാമാനുജന്റെ അടുക്കലേക്കു് ആ രാജകുമാരി പതുക്കെ നീങ്ങിച്ചെന്നു പാദങ്ങളിൽ നമസ്കരിച്ചതിൽപ്പിന്നെ, "ഇ മഹാപുരുഷൻ ആജ്ഞാപിക്കുന്നതായാൽ ഞാൻ ഒഴിഞ്ഞുകൊള്ളാം" എന്നു പറഞ്ഞു.

ഇതുകേട്ടു യാദവപ്രകാശൻ ആ ബ്രഹ്മരക്ഷസ്സിനെ ഒഴിക്കുന്നതിന്നു രാമാനുജനോടു കല്പിച്ചു. അപ്രകാരം രാമാനുജൻ, രാജകുമാരിയിൽ പ്രവർത്തിക്കുന്ന ആ ബ്രഹ്മരക്ഷസ്സിനെ സങ്കല്പദൃഷ്ട്യാ നോക്കിക്കൊണ്ടു്, "നീ ഈ രാജപുത്രിയെ ദ്രോഹിക്കരുതു്. ഒഴിഞ്ഞുപോയേക്കുക; നിനക്കു സൽഗതിയുണ്ടാകട്ടെ" എന്നു് ഉത്തരവുകൊടുത്തു.

"അങ്ങയുടെ പാദം എൻെറ ശിരസ്സിൽ അണച്ചാലും! അങ്ങിനെ ചെയ്യുന്നതായാലേ എനിക്കു പാപമോചനമുണ്ടാകയുള്ളു." എന്നു ആ ബ്രഹ്മരക്ഷസ്സു പ്രാൎത്ഥിക്കയാൽ രാമാനുജൻ അങ്ങിനെ ചെയ്തതിൽപ്പിന്നെ, "നീ ഒഴിഞ്ഞുപോയിയെന്നു് എന്തു ലക്ഷണം കണ്ടിട്ടാണു് ഞങ്ങൾ നിശ്ചയിക്കേണ്ടതു്" എന്നു ചോദിച്ചു.

"അതാ, കാണുന്ന അത്തിമരത്തിലാണു ഞാൻ പാൎക്കുന്നതു്. ഞാൻ ഒഴിഞ്ഞാൽ ആ മരം അടിയോടേ പുഴങ്ങി വീഴും."

ബ്രഹ്മരക്ഷസ്സ് ഇതു പറഞ്ഞുകഴിഞ്ഞ ഉടനെ രാജകുമാരി മയങ്ങിവീണു സുഖനിദ്രയെ പ്രാപിക്കയും ആ അത്തിമരം പുഴങ്ങി വീഴുകയും ചെയ്തു. രാമാനുജൻ വിജയിയായി.

നിദ്രകഴിഞ്ഞു് രാജകുമാരി ഉണൎന്നു. ഇടയ്ക്കു നടന്നതൊന്നും അവൾക്കു് അറിഞ്ഞുകൂടാ. തൻെറ ചുറവും ആളുകൾ കൂടിയിരിക്കുന്നതുകണ്ടു് അവൾ സംഭ്രമിച്ചു. തനിക്കു ബ്രഹ്മരക്ഷോബാധയുണ്ടായതും അതിനെ രാമാനുജൻ നീക്കിയതും അവൾ അച്ഛനിൽനിന്നു് അറിഞ്ഞു. അഭയപ്രാൎത്ഥനയോടേ രാമാനുജനെ നമസ്കരിച്ചു് ആശിസ്സേററതിൽപ്പിന്നെയാണു് അവൾ അന്തഃപുരത്തിലേക്കു മാറിയതു്. രാജാവിൽനിന്നു തനിക്കുകിട്ടിയ സമ്മാനങ്ങളെല്ലാം രാമാനുജൻ ഗുരുവിന്നുകൊടുത്തു.

വയോധികനായ യമുനാചാൎയ്യൻ തൻെറ സ്ഥാനത്തെ ഏററുവാങ്ങുന്നതിന്നു് ഉത്തമശിഷ്യനെ കാണാതെ പരിതപിച്ചുകൊണ്ടിരിക്കയാണു്. തൻെറ പിൽക്കാലത്തു വൈഷ്ണവാചാൎയ്യനാകുവാൻ യോഗ്യനായ ഒരു മഹാപുരുഷൻ എവിടെയോ അവതരിച്ചിട്ടുണ്ടെന്നു യദൃച്ഛയാ അ

ദ്ദേഹത്തിന്ന തോന്നലുണ്ടായി. അതിനെപ്പററി അന്വേഷിക്കുവാൻ അദ്ദേഹം നാനാദേശങ്ങളിലേക്കും ശിഷ്യന്മാരെ നിയോഗിച്ചു.

രാജപുത്രിയിൽനിന്ന ബ്രഹ്മരക്ഷസ്സിനെ ഒഴിക്കുകയാൽ രാമാനുജൻ ആ നാട്ടിലെങ്ങും കീൎത്തിമാനായി. ദിവ്യപ്രഭാവത്തോടുകൂടിയ ഒരു ബാലൻ കാഞ്ചീപുരത്തു യാദവപ്രകാശന്റെ ശിഷ്യനായി വൎത്തിച്ചുപോരുന്നുവെന്നു ചില വൈഷ്ണവന്മാർ കേട്ടു് ആ വൎത്തമാനം ശ്രീരംഗത്തു ചെന്നു യമുനാചാൎയ്യനെ അറിയിച്ചു. "ആ ശ്രേഷ്ഠപുരുഷൻതന്നെയാണു് എന്നെ പിന്തുടരേണ്ടുന്ന ആചാൎയ്യൻ" എന്നു് അദ്ദേഹം തൽക്ഷണം നിശ്ചയിച്ചു്, കാഞ്ചീപുരത്തേക്കു പുറപ്പെട്ടു.

യമുനാചാൎയ്യന്റെ ശിഷ്യനായ തിരുക്കച്ചിനമ്പിയാർ, അഥവാ, കാഞ്ചിപൂൎണ്ണൻ കാഞ്ചിപുരത്താണു വസിക്കുന്നതു്. അദ്ദേഹം തന്റെ ഗുരുവിനെ എതിരേററു സൽക്കരിച്ചു. ആ ത്യാഗിശ്രേഷ്ഠനായ മഹാഭക്തനെ പൂജിക്കുന്നതിലേക്കു പലരും അവിടെക്കൂടി.

അനന്തരം, കാഞ്ചീപുരനാഥനായ വരദരാജപ്പെരുമാനെ ആരാധിക്കുന്നതിനായി യമുനാചാൎയ്യനും അനുചരന്മാരും ക്ഷേത്രത്തിൽ പ്രവേശിച്ചു. അവിടത്തെ ഓരോ പ്രാകാരത്തിലും പ്രദക്ഷിണംചെയ്തുകൊണ്ടു ചെല്ലുമ്പോൾ, യാദവപ്രകാശനും ശിഷ്യന്മാരുംകൂടി അവിടെ വരുന്നതു കണ്ടു്, അവർ ആരെന്നു തിരുക്കച്ചിനമ്പിയാരിൽനിന്നു യമുനാചാൎയ്യൻ അറിഞ്ഞു്, അക്കൂട്ടത്തിൽ രാമാനുജനും ഉണ്ടോ എന്നു ചോദിച്ചു. സുന്ദരരൂപനും ആജാനുബാഹുവുമായ ആ ബാലനെ നമ്പിയാർ ചൂണ്ടിക്കാണിച്ചുകൊടുത്തു.

യമുനാചാൎയ്യൻ രാമാനുജനെ വളരെ നേരം ഉററു നോക്കി. ആനന്ദകാന്തി അദ്ദേഹത്തിന്റെ മുഖത്തു സമുജ്ജ്വലിച്ചു. തന്റെ ജ്ഞാനത്തെ മുഴുവൻ സൂക്ഷ്മാന്തരീക്ഷത്തിൽക്കൂടി രാമാനുജനിലേക്കു പകരുന്നതുപോലെ അദ്ദേഹം നിൎന്നിമേഷം നോക്കിനിന്നു. പിന്നെ ഈശപ്രസ്തുതിയായി ഇങ്ങിനെ ഉച്ചരിച്ചു.

"പ്രകാശപൂൎണ്ണനും സത്യസ്വരൂപനുമായ ദേവാ, അങ്ങയല്ലാതെ എനിക്കു വേറേ ഗതിയില്ലാ. അങ്ങ് അമേയനാണ്. നിഗൂഢവൎത്തിയായ അങ്ങയെ ആരും അറിയുന്നില്ലാ. അങ്ങയുടെ പരാക്രമത്തിന്ന് അളവില്ലാ. അങ്ങയോട് എനിക്ക് ഒരേ പ്രാൎത്ഥന മാത്രമേയുള്ളു. എന്റെ പിൽക്കാലത്തു രാമാനുജൻ ആചാൎയ്യസ്ഥാനത്തിൽ പ്രവേശിച്ച് അങ്ങയെ ആരാധിച്ച മഹായശസ്വിയാകുവാൻ തക്കവണ്ണം അങ്ങ് അനുഗ്രഹിച്ചാലും! രാമാനുജനാൽ വൈഷ്ണവമതം ലോകമെങ്ങും വ്യാപിക്കുന്നതിന്ന് അങ്ങേയ്ക്കു കനിവുണ്ടാവട്ടേ."

ഈ പ്രാൎത്ഥനയെ തുടൎന്ന് അദ്ദേഹം ഒരു കാവ്യമുണ്ടാക്കി. സ്തോത്രരത്നമെന്നാണ് അതിന്റെ പേര്. വരദരാജകീൎത്തനമാണ് അതിലെ വിഷയം. രാമാനുജനെ വൈഷ്ണവാചാൎയ്യനായി ഉയൎത്തുന്നതിലേക്ക് അതിലും പ്രാൎത്ഥനയുണ്ട്.

ഇത്രയും കഴിഞ്ഞു യമുനാചാൎയ്യൻ ക്ഷേത്രത്തിൽനിന്നു മടങ്ങി, തിരുക്കച്ചിനമ്പിയോടു യാത്രപറഞ്ഞു് ശ്രീരംഗത്തിലേക്കുതന്നെ പോന്നു. രാമാനുജനെ ഒന്നു കാണുക മാത്രമല്ലാതെ, ആ ബാലനോട് അടുക്കുകയോ സംസാരിക്കയോ യമുനാചാൎയ്യൻ ചെയ്തില്ലാ. മറെറാരാളുടെ ശിഷ്യനെ താൻ വലിയേ ചെന്ന് ആദരിക്കുന്നതു മൎയ്യാദയല്ലെന്ന് അദ്ദേഹത്തിന്നു തോന്നിയിരിക്കാം.

യാദവപ്രകാശന്നു ശ്രുതിവാക്യങ്ങളെല്ലാം ഹൃദിസ്ഥമാണെങ്കിലും, സാമാന്യമായി അവയുടെയെല്ലാം അൎത്ഥം അദ്ദേഹം ധരിച്ചിട്ടുണ്ടെങ്കിലും അവയെ അനുഭവത്തിലാക്കുവാൻ കെല്പുണ്ടായിട്ടില്ലാ. രാമാനുജൻ ബാലനാണെങ്കിലും, പഠിക്കുന്നതോരോന്നും സ്വജീവിതത്തിൽ പ്രയോഗിച്ചു് ഫലം കണ്ടുകൊണ്ടാണു വളരുന്നതു്. അതുകൊണ്ടു്, ശിഷ്യനും ഗുരുവും തമ്മിൽ ഇടയ്ക്കിടെ കൂട്ടിമുട്ടേണ്ടിവന്നു. "സത്യം ജ്ഞാനമനന്തം ബ്രഹ്മ"മെന്നു കേട്ടാൽ ബ്രഹ്മത്തിന്നു നിൎവ്വചനമായി സത്യമെന്നോ, ജ്ഞാനമെന്നോ, അനന്തമെന്നോ, ഏതെങ്കിലുമൊന്നുമാത്രം പ്രയോഗിച്ചാൽ പോരെയോ എന്നു സംശയിക്കത്തക്ക അവസ്ഥയിലാണു യാദവപ്രകാശൻ. അപ്പോൾ ആ സംശയം രാമാനുജൻ തീൎത്തുകൊടുക്കുവാൻ മുന്നിടും. ഗുരു എന്തോ പറഞ്ഞുകൊള്ളട്ടെ എന്നു് ആ തേജസ്വി അടങ്ങുകയില്ലാ. "സ്വാമിൻ, അങ്ങു വിചാരിക്കുന്നതിനെക്കാളധികം വിപുലമായ അൎത്ഥം ആ വാക്യത്തിന്നുണ്ടെന്നാണു തോന്നുന്നതു്"—എന്നു് ആരംഭിച്ചു സ്വന്തം മതംപോലെ അദ്ദേഹം അതിനെ വ്യാഖ്യാനിച്ചുതുടങ്ങും. അതു യാദവപ്രകാശന്നു ഗൎവ്വസ്പൎശിയായിത്തീരും. രോഷത്താൽ അദ്ദേഹം ശിഷ്യനിൽ ദുൎവ്വിനയത്തെ കാണുകയും ചെയ്യും. ഇങ്ങിനെ രണ്ടുമൂന്നു കുറി സംഭവിച്ചപ്പോൾ യാദവപ്രകാശന്റെ മനസ്സു കഠിനമായി. രാമാനുജൻ പറയുന്നതു് അങ്ങിനെയല്ലെന്നു വാദിക്കുവാൻ അദ്ദേഹത്തിന്നു ശക്തിയില്ലാ. അതു ശരിയാണെന്നു് അടങ്ങുവാൻ ഗൎവ്വം സമ്മതിക്കുന്നില്ലാ. തന്റെ ശിഷ്യന്നു തന്നോടു് ഇങ്ങിനെ ഏററമാകാമോ എന്നു ഗുരുവിന്റെ മനസ്സു് അസൂയാകലുഷിതമായി. തനിക്കു് അടങ്ങാത്ത ഈ ശിഷ്യൻ തനിക്കു് അധഃകൃതി വരുത്തുമെന്നു് ആ മൂൎഖൻ പേടിച്ചു. നി

ലയില്ലാതെ അദ്ദേഹം പരുഷവാക്കുകൾകൊണ്ടു രാമാനുജനെ എറിഞ്ഞുതുടങ്ങി. ഒടുക്കം, ആ ദിവ്യപ്രതിഭാസമ്പന്നനായ ബാലനെ അന്യനെന്നപോലെ നിന്ദിച്ചുകൊണ്ടു യാദവപ്രകാശൻ ബഹിഷ്കരിക്കുകയും ചെയ്തു.

ഇതിലൊന്നിലും രാമാനുജന്നു മനഃക്ഷോഭമുണ്ടായില്ലാ. താൻ അപരാധം ചെയ്തിട്ടുണ്ടോ എന്ന ശങ്കപോലും അദ്ദേഹത്തിന്നുണ്ടായതുമില്ലാ. ഗുരുവിൻെറ ആ കോപത്തേയും പ്രസാദമായിട്ടേ ഗണിച്ചുള്ളൂ. തൻെറ ജീവിതത്തെ പ്രകാശിപ്പിക്കുന്നതിലേക്കുള്ള സാധാരണമായ ചില മർദ്ദനങ്ങളായിട്ടാണു് അദ്ദേഹത്തിന്നു് അതെല്ലാം അനുഭവപ്പെട്ടതു്.

എന്നാൽ, യാദവപ്രകാശൻെറ മനസ്സു തന്നെത്താൻ കടിച്ചുതുടങ്ങി. രാമാനുജൻ ഈ മട്ടിൽ വളരുന്നതായാൽ തൻെറ അവസ്ഥ വളരെ താണുപോയേക്കുമെന്നും, തൻെറ പ്രാമാണ്യത്തിന്നു രക്ഷ വേണമെങ്കിൽ ആയാളെ നശിപ്പിക്കേണമെന്നും അദ്ദേഹം വിചാരിച്ചു. അതിലേക്കു ചില ശിഷ്യന്മാരെ വശീകരിക്കുവാൻ കിട്ടി. പൂർവ്വികമായ അദ്വൈതസിദ്ധാന്തത്തിന്നു് എതിരായിട്ടാണു രാമാനുജൻെറ പുറപ്പാടെന്നും, ഗുരുവിനെ ധിക്കരിച്ചുകൊണ്ടു് ആയാൾ താന്തോന്നിയായി നടക്കുന്നുവെന്നും, പൂർവ്വവിധികളെ അവലംബിച്ചു വ്യവഹരിക്കുന്നതിൽ താൻ സ്വതന്ത്രനാണെന്നു് ആയാൾ ഭാവിക്കുന്നുവെന്നുംമററും യാദവപ്രകാശൻ ആക്ഷേപിച്ചുപറഞ്ഞപ്പോൾ, രാമാനുജൻെറ ജീവിതം നാട്ടിലെ സമാധാനത്തിന്നു ദോഷമാണെന്നു് ആ ശിഷ്യന്മാർക്കു് അഭിപ്രായമുണ്ടായി. രാമാനുജനെ ചതിച്ചുകൊല്ലുവാൻ അവർ ഒരുങ്ങി. എന്നാൽ, ആ ചതി ആരും അറിയരുതല്ലോ. അതിലേക്കു നല്ലൊരുപായവും അവർ കണ്ടുപിടിച്ചു. ഗുരുവും ശിഷ്യന്മാരും കൂടി കാശിയാത്ര പുറപ്പെടേണമെന്നും അക്കൂട്ടത്തിൽ രാ

മാനുജനേയും ചേക്കേണമെന്നും, ഗംഗയിൽ സ്നാനം ചെയ്യുന്ന അവസരത്തിൽ ആയാളെ മുക്കിക്കൊല്ലേണമെന്നും, ഗംഗാപ്രവാഹത്തിൽ ആയാൾ യദൃച്ഛയാ മുങ്ങിമരിച്ചതാണെന്നു പരസ്യമാക്കാമെന്നും അവർ ആലോചിച്ചുറയ്ക്കുയും ചെയ്തു.

പെട്ടെന്നുണ്ടായ കോപംകൊണ്ടു് ഗുരുവിൽനിന്നു കടുത്തവാക്കുകൾ പുറപ്പെട്ടതാണെന്നും; അങ്ങിനെ സംഭവിച്ചതിൽ ഗുരുവിന്നിപ്പോൾ കലശലായ വിഷാദമുണ്ടായിരിക്കുന്നുവെന്നും ധരിപ്പിച്ചു്, ഗുരുനിയോഗംപോലെ രാമാനുജനെ ചില ശിഷ്യന്മാർ ചെന്നു തിരിച്ചുവിളിച്ചു. അതിലും രാമാനുജന്നു ശങ്കയൊന്നുമുണ്ടായില്ല. അദ്ദേഹം നിഷ്കപടമായ ഹൃദയത്തോടെ ഗുരുസന്നിധിയിൽ ചെന്നു നമസ്കരിച്ചു വീണ്ടും അവിടെ അധ്യയനം തുടങ്ങി. ആ ഗുരുശിഷ്യബന്ധത്തിൽ അസുഖമായിയാതൊന്നും വെളിപ്പെടാതെ കുറേനാൾ കഴിഞ്ഞു. ഗുരുവും മററു ശിഷ്യന്മാരും രാമാനുജനോടു് പൂർവ്വാധികമായ ഉപചാരം കാണിച്ചുതുടങ്ങി. രാമാനുജൻ പെട്ടെന്നു പരിഭവിക്കുന്ന കൂട്ടത്തിലാണെന്നുവെച്ചാണു ആയാളെ അധികമായി ആദരിക്കുന്നതെന്നു് അവർ ഭാവിച്ചു.

ഇനി, ആ കാശിയാത്രയ്ക്കു് പുറപ്പെടാമെന്നായി. ഒരുനാൾ യാദവപ്രകാശൻ ശിഷ്യരെ വിളിച്ചു ഇങ്ങിനെ പറഞ്ഞു:—

"ഞാൻ വയോവൃദ്ധനായി. എന്റെ അന്ത്യകാലം സമീപിച്ചുകഴിഞ്ഞു. മരിക്കുംമുമ്പേ ഗംഗാസ്നാനം ചെയ്യേണമെന്നു് എനിക്കു വളരെ നാളായുള്ള ആഗ്രഹമാണു്. അതു സാധിക്കുവാൻ നിങ്ങളെല്ലാവരും എന്നെ സഹായിക്കുമോ?"

ശിഷ്യരെല്ലാവരും ഗുരുവിനെ അനുവത്തിക്കുവാൻ സന്നദ്ധരായി. രാമാനുജനും അദ്ദേഹത്തിന്റെ ചെറിയമ്മയുടെ മകനായ ഗോവിന്ദനും അക്കൂട്ടത്തിൽ സന്തോഷത്തോടേ ഉൾപ്പെട്ടു.

ആ തീൎത്ഥയാത്രാസംഘം കാഞ്ചീപുരത്തുനിന്നു പുറപ്പെട്ടു ഓരോ നാടുകൾ കടന്നു വിന്ധ്യപൎവ്വതപ്രദേശത്തെത്തി. ഗുരുവിന്റേയും മററു ശിഷ്യന്മാരുടേയും മനസ്സിൽ ക്രൂരവിചാരം നിറഞ്ഞിരുന്നതിനാൽ അതിന്റെ ചില പൊരികൾ ഇടയ്ക്കിടെ യദൃച്ഛയാ വെളിപ്പെടുമാറായി. അതിൽ ഗോവിന്ദന്ന് കുറച്ചുകുറച്ചായി സംശയം കൂടി. ഒളിവിൽനിന്നുകൊണ്ട് അദ്ദേഹം ഉള്ളു കാണുവാൻ ശ്രമിച്ചതിൽ നിരാശനാവേണ്ടിവന്നില്ലാ. രാമാനുജനോടു മററുള്ളവൎക്കു വിദ്വേഷമുണ്ടെന്നു മനസ്സിലായി. താനും രാമാനുജശത്രുവാണെന്നു ഭാവിച്ചുനിന്നുകൊണ്ട് മററുള്ളവരുടെ ഗൂഢോദ്ദേശം കണ്ടുപിടിക്കയും ചെയ്തു.

ഗുരുവും മററു ശിഷ്യന്മാരും ഗൂഢമായി ഉദ്ദേശിച്ചിരിക്കുന്ന ആ ഘോരകൎമ്മത്തെപ്പററി രാമാനുജനെ അറിയിക്കേണമെന്നു ഗോവിന്ദൻ നിശ്ചയിച്ചു. ഏതു രൂപത്തിൽ ഏതു വഴിക്കാണ് ചതിയുടെ വരവ് എന്നു മനസ്സിലാക്കി വെച്ചാൽ രക്ഷയ്ക്കുള്ള ഉപായംകരുതി നിൽക്കാമല്ലോ. അരുണോദയത്തിന്നുമുമ്പു ഉണൎന്നെഴുന്നേററു രാമാനുജൻ സ്നാനാദികൎമ്മങ്ങൾക്കായി ചെല്ലുക പതിവാണ്. ആ അവസരംനോക്കി ഒരുനാൾ അദ്ദേഹത്തിന്റെ പിന്നാലെ ഗോവിന്ദനും ചെന്നു. അപ്പോൾ വേറെയാരും ഇല്ലാതിരുന്നതുകൊണ്ട്, അവൎക്കു തമ്മിൽ ആ ഗൂഢകാൎയ്യത്തെപ്പററി സംസാരിക്കുവാൻ തരമായി. കൊലയെന്നു കേട്ടപ്പോൾ രാമാനുജൻ വിറച്ചു. അതിലധികം പേടിച്ചുകൊണ്ടാണു ഗോവിന്ദന്റെ നില. ഇരുവരും കൊച്ചുബാല

ന്മാർ. പരിചയമില്ലാത്ത അന്യദേശം. കൂട്ടകാർ ശത്രുക്കൾ. അവർ എങ്ങനെ പേടിക്കാതെയിരിക്കും. ഇരുവരും ഒരുമിച്ച് സംഘത്തിൽനിന്ന് മാറിയാൽ മററുള്ളവർ അന്വേഷിച്ചുവന്നു കണ്ടുപിടിച്ച് അധികം ആപത്തായിത്തീരും. താൻ ഏകനായി ഒളിച്ചോടിപ്പോയിക്കൊള്ളാമെന്നു രാമാനുജൻ തുനിഞ്ഞു. മററുള്ളവരെ വേറേ വഴിക്കു തിരിച്ച് രാമാനുജനിൽനിന്നു തെററിച്ചുകൊള്ളാമെന്ന് ഗോവിന്ദൻ കൈയേററു.

അപ്രകാരം ഗോവിന്ദൻ ഗുരുസന്നിധിയിലേക്കു പതുക്കേ നടക്കുകയും, രാമാനുജൻ കാട്ടിനുള്ളിലേക്കു ഒരേ ഊക്കിൽ ഓടുകയും ചെയ്തു. രാത്രികാലം. വൃക്ഷനിബിഡമായ ദുർഗ്ഗമനം. വഴിയറിയാത്ത പാന്ഥൻ. വളരെയെല്ലാം കഷ്ടപ്പെട്ടു് രാമാനുജൻ ഓടിയോടിച്ചെന്നു കുടുങ്ങിയതു ഘോരമായ വനാന്തരത്തിലാണ്. വെളിയിലേയ്ക്കു കടക്കേണ്ടതു ഏതു വഴിക്കെന്നു നിശ്ചയമില്ലാ. ചുററിച്ചുററി നടന്നുനടന്ന് അദ്ദേഹം തളന്നു. കൈകാലുകൾ കല്ലുകളും മുള്ളുകളുമേററ് മുറിഞ്ഞു. വിശപ്പും ദാഹവും ദുസ്സഹമായി. താൻ എവിടെയാണെന്നോ, ഏതു വഴിക്കാണ് ചെല്ലേണ്ടതെന്നോ നിശ്ചയമില്ലാ. ഇവിടെ സപ്രയത്നംകൊണ്ടു് കാര്യമൊന്നുമില്ലെന്നു നിശ്ചയമായി. അദ്ദേഹത്തിന്റെ മനസ്സ് ദീനതയോടേ ഈശ്വരനിലേയ്ക്കു തിരിഞ്ഞു.

"എന്നെ ഉണ്ടാക്കിയതും എന്നെ ഇങ്ങനെ വളത്തുന്നതും ഈശ്വരനല്ലയോ? ഞാൻ സംശയിക്കയും പേടിക്കയും ചെയ്യുന്നതെന്തിന്ന്? ഈശ്വരസങ്കല്പം എങ്ങിനെയോ അങ്ങിനെ നടക്കും. ഞാൻ ഈ കാട്ടിൽ കിടന്നു് ചാവേണമെന്നാണു ഈശ്വരമതമെങ്കിൽ അങ്ങനെ നടക്കട്ടേ. എന്റെ ജീവിതത്തെ ഇനിയും ദീർഘിപ്പിക്കേണ

മെന്ന ഈശ്വരന്നു് തോന്നുന്നുണ്ടെങ്കിൽ അതു നടക്കും. ഞാൻ ഈശ്വരന്റേതാണു്. ഈശ്വരന്നു് തോന്നുന്നതൊക്കെ എന്നെക്കൊണ്ടു് ചെയ്യിക്കുന്നു. ഞാനെന്തിന്നു് വെറുതേ പരിഭ്രമിക്കുന്നു!"

ഇങ്ങിനെ വിചാരിച്ചു് രാമാനുജൻ അങ്ങൊരു വൃക്ഷമൂലത്തിൽ ചെന്നു കിടന്നു. അടിയേററ ശിശു അച്ഛന്റെ വക്ഷസ്സിലേക്കു കരഞ്ഞുകൊണ്ടു് വീഴുംപോലെയാണു് രാമാനുജൻ അപ്പോൾ സങ്കല്പിച്ചതു്: അതോടുകൂടി ആ ഭക്തൻ മൂർഛിതനായി.

കുറച്ചുകഴിഞ്ഞു രാമാനുജൻ ഉണൎന്നു. തന്നെ ദയാപൂൎവ്വം കുനിഞ്ഞുനോക്കിക്കൊണ്ടു് ഒരു വേടനും വേടത്തിയും നില്ക്കുന്നതുകണ്ടു. അവരുടെ രൂപഗുണത്താലും സ്നേഹഭാവത്താലും രാമാനുജന്നു് മനസ്സുഖമുണ്ടായി. അദ്ദേഹം പതുക്കെ എഴുന്നേററു, "നിങ്ങൾ ആരാണു്" എന്നു ചോദിച്ചു. "ഞങ്ങൾ സിദ്ധാശ്രമത്തിൽ നിന്നുപുറപ്പെട്ടു് കാഞ്ചീപുരത്തേക്കു ചെല്ലുന്നവരാണു്" എന്നു കേട്ടപ്പോൾ രാമാനുജന്റെ മനസ്സിൽ അത്ഭുതവും ആമോദവും തിരതല്ലിയാൎത്തു. ഞാനും അങ്ങോട്ടുതന്നെയാണു്. എന്നെ നിങ്ങൾ കൂട്ടിക്കൊണ്ടുപോകുമോ? എന്നെ ഈ കാട്ടിൽ നിന്നു വെളിയിലെങ്ങാനും കൊണ്ടുപോയി വിട്ടാൽ മതി."

അങ്ങിനെയാവട്ടെ എന്നു സമ്മതിച്ചു് ആ വേടനും വേടത്തിയും രാമാനുജനോടുകൂടി നടന്നു. കുറച്ചുദൂരം ചെന്നപ്പോഴെക്കും ഏതോ പാതയിൽ എത്തി. അതിൽക്കൂടി ഒരേ നടയായി അവർ സഞ്ചരിച്ചു. നാടോ വീടോ അവിടെയെങ്ങും കണ്ടില്ലാ. സൂൎയ്യൻ അസ്തമിച്ചു. രാത്രിയായതിനാൽ യാത്രനിൎത്തി. വേടനുംവേടത്തിയും അവിടെയൊരു വൃക്ഷമൂലത്തിലേക്കു തിരിഞ്ഞു. അവരോടൊപ്പം രാമാനുജനുമുണ്ടു്.

അന്നു മുഴുവനും ആ മൂവർക്കും ജലപാനംപോലുമുണ്ടായിട്ടില്ലാ. വിശ്വസിക്കാവുന്ന കൂട്ടുകാരെ കിട്ടിയതുകൊണ്ടു് വിശപ്പും ക്ഷീണവും രാമാനുജൻ മറന്നിരിക്കയാണു്. സ്വദേശത്തെത്തുന്നതു് എപ്പോൾ എന്നുമാത്രമേ അദ്ദേഹത്തിന്നു് വിചാരമുള്ളു. പാതിരാവായപ്പോൾ, തനിക്കു ദാഹിക്കുന്നുവല്ലോ എന്നു വേടത്തിയിൽനിന്നു് ആർത്തസ്വരം പുറപ്പെട്ടു. "ക്ഷമിക്കൂ, നേരം പുലരട്ടേ. അരികേ എങ്ങാനും തീർത്ഥപൂർണ്ണമായ കിണറുണ്ടായേക്കാം" എന്നു വേടൻ ആശ്വസിപ്പിക്കുന്നു. അതു കേട്ടപ്പോൾ രാമാനുജൻ ഏററവും വിഷാദിച്ചു. തന്നെ മരണത്തിൽനിന്നുരക്ഷിച്ച ഈ പരോപകാരികൾക്കു്, ദാഹശമനാർത്ഥം കുറച്ചു വെള്ളം കൊണ്ടുവന്നു കൊടുക്കുവാൻപോലും താൻ ശക്തനല്ലാതായല്ലോ എന്നുണ്ടായ പരിതാപത്താൽ അദ്ദേഹത്തിന്നു് വളരെനേരത്തേക്കു ഉറക്കമുണ്ടായില്ല. പിന്നെ, തന്നെത്താനറിയാതെ അദ്ദേഹംമയങ്ങിപ്പോയ്!

ഉണർന്നപ്പോൾ, സൂര്യൻ ഉദിച്ചു പൊങ്ങിയിരിക്കുന്നു. അകാലത്തിൽ ഉറങ്ങുകയാലും, പൂർവ്വാഹ്നകർമ്മങ്ങൾക്കു വൈകുകയാലും രാമാനുജൻ വിഷണ്ണനായിട്ടാണു് എഴുന്നേററതു്. പിന്നെയാണു ആ വേടനും വേടത്തിയും എവിടെയെന്നു് അന്വേഷിച്ചതു്. അവരെ അവിടെയെങ്ങും കാണ്മാനില്ലാ. ഉറക്കേ വിളിച്ചുനോക്കി; അതിന്റെ പ്രതിധ്വനിയല്ലാതെ, വേറേ ശബ്ദമില്ലാ. താൻ നടന്നുപോന്ന ആ പാതയിലേക്കു് എതിലെയാണു കടക്കേണ്ടതെന്നു് അറിഞ്ഞുകൂടാ. വേടനോടും വേടത്തിയോടുംകൂടി ആ പാതയും തിരോഭവിച്ചിരിക്കുന്നു. ചുററുപാടും സൂക്ഷിച്ചുനോക്കിയപ്പോൾ ഒരു കാലടിപ്പാത രാമാനുജൻ അവിടെ കണ്ടു. ആ വഴിക്കു് അതിവേഗത്തിൽ നടന്നുതുടങ്ങി.

അപ്പാംഭൂരമേ നടക്കേണ്ടിവന്നുള്ളു. തോട്ടങ്ങളും ഗ്രാമങ്ങളും രാമാനുജൻ കണ്ടു. ആ പ്രദേശം തനിക്കു് സുപരിചിതമാണല്ലോ എന്നു് അദ്ദേഹത്തിന്നു തോന്നി. ഇത്ര വേഗം ഇങ്ങിനെയൊരിടത്തു താൻ എങ്ങിനെ എത്തി എന്നു് അത്ഭുതമുണ്ടായി. അവിടെ ഒരു കിണറിൽനിന്നു് വെള്ളം കോരുവാനായി ആളുകൾ വന്നുകൂടിയിരിക്കുന്നതുകണ്ടു്, "ഇതു് ഏതാണു്നാടു്" എന്നു രാമാനുജൻ അവരോടു ചെന്നുചോദിച്ചു. വിന്ധ്യപർവ്വതപ്രദേശത്തുനിന്നു ഒരേപകൽകൊണ്ടു് ഈ തമിഴ്നാട്ടിൽ എങ്ങിനേയെത്തിയെന്നു് അത്ഭുതവശഗനായിത്തീർന്നിരിക്കുന്ന അദ്ദേഹം ആ നാടു് കാഞ്ചീപുരംതന്നെയാണു് എന്നു കേട്ടപ്പോൾ ക്ഷണനേരത്തേക്കു് സ്തംഭിച്ചുനിന്നുപോയി! അതാ, വരദരാജക്ഷേത്രത്തിലെ ആ ഉന്നതവിമാനം!

രാമാനുജന്റെ വിചാരം പൂർവ്വസംഭവങ്ങളിലേക്കു തിരിഞ്ഞു. ആ സുന്ദരരൂപികളായ വേടനും വേടത്തിയും! അവരുടെ സമ്പർക്കത്താലുണ്ടായ ശാന്തിയും ആനന്ദവും! വിന്ധ്യപർവ്വതത്തിൽനിന്നു ഒരേപകൽകൊണ്ടു് കാഞ്ചീപുരാഗമനം! രാത്രികാലത്തു് വേടത്തിക്കുണ്ടായ ആ പിപാസ! നേരംപുലന്നാൽ അമൃതതുല്യമായ ജലം കിട്ടുമെന്നു വേടന്റെ സാന്ത്വനം!—എന്താണു് ഇതിന്റേയെല്ലാം രഹസ്യം."

രാമാനുജൻ സ്വഗൃഹത്തിൽ വന്നെത്തി. നടന്നതെല്ലാം മകനിൽനിന്നു് അമ്മ കേട്ടു. "തിരുക്കച്ചിനമ്പിയാരോടു ചെന്നു പറയൂ. മേലിൽ വേണ്ടുന്നതു് അദ്ദേഹം ഉപദേശിക്കും" എന്നു മകനെ അമ്മ അങ്ങോട്ടയച്ചു.

രാമാനുജനിൽനിന്നു വർത്തമാനമെല്ലാം കേട്ട തിരുക്കച്ചിനമ്പിയാർ വിധിച്ചതു് ഇങ്ങിനെയാണു്:—"ദിവ്യ

സംതോറും വരദരാജപ്പെരുമാന്നു് അഭിഷേകാൎത്ഥം കിണററിൽനിന്നു് ഓരോ കുടം വെള്ളം നീ കൊണ്ടുപോയി കൊടുക്കണം."

അപ്രകാരം രാമാനുജൻ ചെയ്തുതുടങ്ങി. അന്നുമുതൽ ആ കിണററിന്നു വിശുദ്ധിയും വിഖ്യാതിയുംകൂടി.

കാട്ടിന്നുള്ളിൽ താൻ തനിയേ അകപ്പെട്ടു കഷ്ടപ്പെട്ടുമാറായി എന്നു മാത്രമല്ലാതെ ഗുരുവിൻെറ ആ ഗ്രൂഢവും ഘോരവുമായ ഉദ്ദേശത്തെപ്പററി രാമാനുജൻ ആരോടും പറഞ്ഞില്ലാ. അഥവാ, ആ ബാലൻ അങ്ങിനെയൊരു പഴി യാദവപ്രകാശനിൽ മററു ശിഷ്യന്മാരെയെല്ലാം ഉൾപ്പെടുത്തിക്കൊണ്ടു് ആരോപിച്ചാൽ അതു് അധികമാരും വിശ്വസിച്ചില്ലെന്നുവരും. അതുമല്ലെങ്കിൽ, ഭക്താഗ്രഗണ്യനായ രാമാനുജൻ പാപവൃത്തി വല്ലതും കേട്ടുവെന്നായാൽ, അതൊന്നും മനസ്സിൽ വെക്കയില്ലായിരിക്കാം.

ഗംഗാസ്നാനം കഴിഞ്ഞു യാദവപ്രകാശനും ശിഷ്യന്മാരും തിരിച്ചെത്തി. കാട്ടിന്നുള്ളിൽ തനിയേ ചെല്ലുകയാൽ വല്ല മൃഗവും പിടിച്ചുതിന്നിരിക്കാമെന്നാണു രാമാനുജനെപ്പററി അവർ വിചാരിച്ചതു്. ആ വിചാരത്തെ അവരിൽ ഉറപ്പിച്ചുകൊണ്ടു ഗോവിന്ദനിൽനിന്നു വാക്കുകളുമുണ്ടായി. എന്നാൽ, സ്വദേശത്തെത്തിയ ഉടനെ അവിടെ രാമാനുജനെ കണ്ടപ്പോൾ അവർ അത്ഭുതപ്പെട്ടു. അവർ വന്നു ചോദിച്ചപ്പോൾ, താൻ വനാന്തരത്തിൽ അകപ്പെട്ടതിൽപ്പിന്നെയുണ്ടായ അത്ഭുതസംഭവങ്ങളെയെല്ലാം രാമാനുജൻ ധരിപ്പിച്ചു. "ഗംഗയിൽ സ്നാനം ചെയ്യുവാനും പുണ്യക്ഷേത്രങ്ങളെ ദൎശിക്കുവാനും യോഗമുണ്ടായ ഞങ്ങളെക്കാൾ നീയാണു് അനുഗൃഹീതൻ. പാൎവ്വതീപരമേശ്വരന്മാരെ നിനക്കു് കാണുവാനും അടുക്കുവാനും, തൊടുവാനും മാത്രമല്ലാ, ഒരുമിച്ചുനടക്കുവാനും

ഒരുമിച്ചുകിടക്കുവാനും ഭാഗ്യമുണ്ടായല്ലോ'' എന്നു് അവ രിൽനിന്നു് അഭിനന്ദവാക്കുകൾ പൊഴിഞ്ഞു. അവരെ യോ ഗുരുവിനെയോ കുറിച്ചു രാമാനുജന്നു വിദ്വേഷമേ യില്ലാ. അവർ വിളിച്ചപ്പോൾ അദ്ദേഹം ഗുരുസന്നി ധിയിലേക്കു മുൻപോലെത്തന്നെ ചെന്നു.

വൈഷ്ണവനായിരുന്ന ഗോവിന്ദൻ തീർത്ഥയാത്രകഴി ഞ്ഞു് മടങ്ങിയപ്പോഴെക്കും ശൈവനായി മാറി. അദ്ദേ ഹത്തെ ഇങ്ങിനെ തിരിച്ചതു യാദവപ്രകാശനാണെന്നു വൈഷ്ണവന്മാർ ആക്ഷേപിക്കുന്നു. ഗംഗാസ്നാനകാലത്തു ഗോവിന്ദൻെറ കൈയിൽ യദൃച്ഛയാ ഒരു ശിവലിംഗം തടഞ്ഞുവത്രേ. അതു് അദ്ദേഹം കൈക്കലാക്കി. അതോ ടുകൂടി ശിവഭജനത്തിലേക്കു മനസ്സു തിരിഞ്ഞുവെന്നും പ ക്ഷാന്തരമുണ്ടു്. ആ ശിവലിംഗത്തെ ഗോവിന്ദൻ സ്വ ന്തം ഗ്രാമത്തിൽ പ്രതിഷ്ഠിച്ചു. അനന്തരം ഛീകാളത്തി യിൽ ചെന്നു് അവിടത്തെ ക്ഷേത്രത്തിൽ മഹാദേവനെ അർച്ചിച്ചുകൊണ്ടു് അദ്ദേഹം വാണു.

രാമാനുജൻ യാദവപ്രകാശനെ പ്രാപിച്ചു വീണ്ടും അധ്യയനം തുടങ്ങിയെങ്കിലും അതു് അധികംനാൾ തുടരു കയുണ്ടായില്ലാ. തൻെറ അഭിപ്രായത്തിന്നു വിരോധമാ യി രാമാനുജൻ വല്ലതും പറഞ്ഞാൽ അതു താൻ ചെവി ക്കൊള്ളുന്നതല്ലെന്നു മനസ്സിനെ ഉറപ്പിച്ചുകൊണ്ടാണു യാ ദവപ്രകാശൻ പഠിപ്പിച്ചുതുടങ്ങിയതു്. ഓരോന്നിൻേറ യും ബാഹ്യരൂപത്തെക്കുറിച്ചു പറയുന്നിടത്തു രാമാനുജന്നു വിവാദമില്ലാ. ഉൾപ്പൊരുളിനെപ്പററി അധ്യാപകൻ വി ചാരം ചെയ്യുന്നതു കേട്ടാൽ, അതു് അങ്ങിനെയല്ലെന്നു ത നിക്കു തോന്നുന്നതു രാമാനുജൻ ഉടൻ പറയും. വാസ്തവ ത്തിൽ, ബ്രഹ്മത്തെക്കുറിച്ചു് എന്തോ ചില പുതിയ സങ്ക ല്പങ്ങൾ രാമാനുജൻെറ മനസ്സിൽ അവ്യക്തമായി ഉറച്ചു

കിടപ്പുണ്ട്. അതു കാണുവാൻ യാദവപ്രകാശനു സൂക്ഷ്മദൃഷ്ടിയില്ലാ. പഴമയിൽനിന്നു വ്യത്യസ്തമായിട്ടാണു രാമാനുജന്റെ വിചാരഗതിയെന്ന് ആക്ഷേപമായി നോക്കുവാൻ മാത്രമേ ആ അധ്യാപകനു കഴിഞ്ഞുള്ളൂ. അതുകൊണ്ട് അവർ തമ്മിൽ പിന്നെയും പിണങ്ങേണ്ടിവന്നു. "ഇനിയൊരിക്കലും ധിക്കാരിയായ നിന്നെ ഞാൻ അടുപ്പിക്കയില്ല" എന്നു കോപിച്ചുകൊണ്ടു യാദവപ്രകാശൻ രാമാനുജനെ പുറത്തുതള്ളി.

അപ്പൊഴും രാമാനുജനു ചാഞ്ചല്യമുണ്ടായില്ലാ. തന്റെ ഹൃദയത്തിൽനിന്ന് ആധ്യാത്മികമായി തനിക്കു കിട്ടുന്ന പൊരുൾ അധ്യാപകനു വിരസമായിട്ടാണു തീരുന്നതെങ്കിൽ അതിനു താൻ എന്തുചെയ്യട്ടേ എന്നാണു രാമാനുജന്റെ ഭാവം.

ഗുരുകുലത്തിൽനിന്നു താൻ ബഹിഷ്കൃതനായിയെന്നു രാമാനുജൻ അമ്മയോടു പറഞ്ഞു. "മകനേ, വേദാന്തശാസ്ത്രത്തെ സംബന്ധിച്ചു നിനക്കു യാദവപ്രകാശനിൽനിന്നു യാതൊന്നും പഠിക്കുവാനില്ലെന്നാണ് എനിക്കു തോന്നുന്നത്. നിന്റെ ഇനിയത്തെ ജീവിതം എങ്ങിനെയാണു വേണ്ടതെന്നു തിരുക്കച്ചിനമ്പിയാരോടു ചെന്നു ചോദിച്ചാൽ അറിയാം" എന്നു മകനെ അമ്മ അവിടേക്കയച്ചു.

വരദരാജക്ഷേത്രത്തിലേക്കു രാമാനുജൻ കിണററിൽനിന്നു വെള്ളം കോരിക്കൊടുത്തുവന്നതു് രണ്ടാമതു ഗുരുകുലത്തിൽ പ്രവേശിച്ചതോടുകൂടി നിന്നിരിക്കയാണ്. ആ ജോലി വീണ്ടും തുടരുകയെന്നു തിരുക്കച്ചിനമ്പിയാർ ഉപദേശിച്ചു. രാമാനുജൻ അങ്ങിനെതന്നെ പ്രവൃത്തിച്ചുപോരുകയും ചെയ്തു.

തന്റെ അടുക്കൽ രാമാനുജൻ എന്നാണു വരുന്നതെന്നു യമുനാചാര്യർ കാത്തുകാത്തുകൊണ്ടിരിക്കയാണു്. ആ ബാലൻ യാദവപ്രകാശനിൽനിന്നു വിദ്യകളെല്ലാം അഭ്യസിച്ചുകഴിയുന്നതെപ്പോൾ എന്നു് അദ്ദേഹം അന്വേഷിക്കുന്നുണ്ടു്. വാർദ്ധക്യംകൊണ്ടു് ആയുഷ്കാലം കുറുകിക്കുറുകി ഇനി അതു് അധികമില്ലെന്നായപ്പോൾ അദ്ദേഹത്തിന്റെ മനസ്സു പര്യാകുലമായ്ത്തീൎന്നു. തന്റെ സ്ഥാനം രാമാനുജനെ ഏല്പിക്കുംമുമ്പേ തനിക്കു മരിക്കേണ്ടിവരുമോ എന്നു സംശയിച്ചു് അദ്ദേഹം പരിതപിച്ചു. വൈഷ്ണവകുലത്തിന്റെ രക്ഷയ്ക്കും കീൎത്തിയ്ക്കും ദൈവം അനുഗ്രഹിക്കയില്ലയോ? അനേകലക്ഷം വൈഷ്ണവന്മാരെ അനാഥരാക്കുമോ? താൻ ഇതുവരെ പ്രാൎത്ഥിച്ചുപോന്നതു നിഷ്ഫലമാകുമോ?—എന്നിങ്ങിനെയുള്ള വിചാരത്തോടേ തപിച്ചുകൊണ്ടാണു യമുനാചാര്യർ നാൾ കഴിച്ചതു് വളരെ കാലം കാത്തുകാത്തിരുന്നു്, തന്റെ സ്ഥാനത്തിന്നർഹനായ ഉത്തമപുരുഷനെ അദ്ദേഹം കണ്ടിരിക്കുന്നു. തന്റെ അടുക്കൽ സ്ഥാനം കൈയേല്ക്കുവാൻ ആയാൾ വന്നെത്തേണമെന്നതാണു് അദ്ദേഹത്തിന്റെ ഇപ്പോഴത്തെ പ്രാൎത്ഥന.

ഇതിന്നിടയ്ക്കു യമുനാചാര്യർ രോഗപീഡിതനായി. ശരീരത്തിൽ ഒരു വലിയ കുരുവുണ്ടായി, അതു പഴുത്തു പുണ്ണായി. ഇതു കൎമ്മവ്യാധിയാണെന്നും, ഇതിനെ ശമിപ്പിക്കുവാൻ വൈദ്യന്മാരെക്കൊണ്ടു കഴികയില്ലെന്നും അറിഞ്ഞു് അദ്ദേഹം പീഡയെല്ലാം ക്ഷമയോടേ സഹിച്ചുപോന്നു. പ്രിയശിഷ്യനായ മാരനേരിനമ്പി ആ വ്യാധിയെ തന്നിലേക്കു മാററുന്നതിന്നു പലേ പ്രാവശ്യവും പ്രാൎത്ഥിക്കയുണ്ടായി. അപ്പൊഴൊന്നും യമുനാചാര്യർ അതു സമ്മതിച്ചില്ല. ഇളകുവാനും സംസാരിക്കുവാനും കഴി

വില്ലാതെയാണ് അദ്ദേഹത്തിന്റെ കിടപ്പ്. താൻ ഈ രോഗത്താൽത്തന്നെ മരിക്കയാണെങ്കിൽ, അതിന്നുമുമ്പു ശിഷ്യന്മാരോടു ചിലതു പറയേണ്ടിയിരിക്കുന്നുവെന്ന് അദ്ദേഹത്തിന്നു തോന്നി. അപ്പോൾ മാരനേരിനമ്പിയെ അരികേ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

"മകനേ, ഞാൻ ഈ വ്യാധിയെ വളരെ നാളായി ക്ഷമയോടേ സഹിച്ചുവരുന്നു. ഇതു നിന്നിലേക്കു മാറേറണമെന്നു നീ കൂടക്കൂടെ പ്രാർത്ഥിക്കാറുണ്ടല്ലോ. അപ്രകാരം ചെയ്യുവാൻ ഇപ്പോൾ കാലമായി. കുറച്ചുനേരത്തേക്കു മാത്രം നീ ഇതു് ഏററുകൊണ്ടാൽ മതി. അല്പം ചില കാൎയ്യങ്ങൾ ഇവിടെ എനിക്കു നടത്തുവാനുണ്ടു്. അതു കഴിഞ്ഞിട്ട്, നിന്നിൽനിന്ന് ഈ വ്യാധിയെ ഞാൻ തിരിച്ചു വാങ്ങിക്കൊള്ളാം. നീ ഏതുകാലത്തും എന്റെ വത്സലനാണ്. ഇപ്പോൾ എനിക്കു നിന്നിലുള്ള വാത്സല്യം പതിന്മടങ്ങു വർദ്ധിച്ചിരിക്കുന്നു. മഹാപൂൎണ്ണൻ നിന്നെ യാതൊരു കഷ്ടത്തിലും ഉൾപ്പെടുത്താതെ സംരക്ഷിക്കും."

ഇപ്രകാരം, പ്രസാദമെന്നപോലെ ഗുരുവിൽനിന്ന് ആ വ്യാധിയെ മാരനേരിനമ്പി ഭക്തിപൂൎവ്വം വാങ്ങി.

രോഗഗ്രസ്തനായ ഗുരുവിനെ കണ്ടപ്പോൾ അദ്ദേഹത്തെ മരണകാലം സമീപിച്ചിരിക്കുന്നുവെന്നു വിചാരിച്ചു ശിഷ്യന്മാരായ ഗോഷ്ഠിപൂൎണ്ണനും മഹാപൂൎണ്ണനും ദുസ്സഹമായ ശോകത്തോടെ ഉഴന്നുതുടങ്ങി. തങ്ങളുടെ മനശ്ശാന്തിക്കു വല്ല ഉപദേശവും കിട്ടുമോ എന്നു നോക്കിക്കൊണ്ട് അവർ എപ്പോഴും ഗുരുസന്നിധിയിൽത്തന്നെ നിന്നു. അതുകണ്ടിട്ടാണു അവരോടു ചിലതു പറയുവാൻവേണ്ടി തന്റെ രോഗത്തെ യമുനാചാൎയ്യൻ മാരനേരിനമ്പിയിലേക്കു തൽക്കാലം മാററിവെച്ചതു്. പിന്നെ അദ്ദേഹം ശിഷ്യന്മാരോടു പറഞ്ഞതാവിതു്:—

"നിങ്ങൾ ഈശ്വരനെ നിത്യം ഉപാസിച്ചുകൊണ്ടിരുന്നാൽ, അതിൽനിന്ന് നിങ്ങൾക്കു പൂർണ്ണശാന്തിയുണ്ടാകും. സർവ്വദാ ഈശ്വരനെ ആരാധിക്കുവിൻ. എന്റെ പിൽക്കാലത്തു ആചാര്യസ്ഥാനത്തിൽ ആരുമില്ലാതിരുന്നാൽത്തന്നെയും, ക്ഷേത്രത്തിൽ എഴുന്നരുളിയിരിക്കുന്ന തന്തിരുവടികളെ ഗുരുഭക്തിയോടേ നിങ്ങൾക്കെപ്പോഴും പൂജിക്കാമല്ലോ. എന്റെ പുത്രനായ വരരംഗനെ ഞാൻ എന്റെ സ്ഥാനത്തേക്കു അഭിഷേകം ചെയ്യേണമെന്നു നിങ്ങൾ പറയുന്നുവല്ലോ. ആയാളെ ആശ്രയിക്കുവാനാണു നിങ്ങൾക്കിഷ്ടമെങ്കിൽ അതിന്ന് ഞാൻ വിരോധിയല്ലാ. എന്നാൽ, വൈഷ്ണവലോകത്തിന്റെ നായകത്വത്തിന്ന് വേറൊരാൾ അവതരിച്ചിരിക്കുന്നതുകൊണ്ട് ഞാൻ അതിൽ മത്സരത്തിന്നു വഴിയുണ്ടാക്കുന്നതു പാപമാണ്. ആചാര്യനില്ലാത്തവരായാലും, നേരേ ചെന്നു ദൈവത്തെ അർച്ചിക്കാമല്ലോ. അങ്ങിനെയുള്ളവരിൽ ദൈവം കാരുണ്യപൂർവ്വം പ്രസാദിക്കും. ഇതിലേക്കു നിങ്ങൾ മാതൃകയാക്കേണ്ടതു തിരുപ്പാണാഴ്വാരെയാണ്. വീണാഗാനങ്ങളാൽ ഈശ്വരനിൽ സംപ്രീതി ചേർത്തുകൊണ്ട് അദ്ദേഹം ചിരഞ്ജീവിയായി സാനന്ദം വാഴുന്നു. ആ ഭക്തനെ നിങ്ങൾ അനുകരിക്കുവിൻ. തിരുച്ചിനാപ്പള്ളിക്കടുത്തുള്ള ഉറയൂരിലാണു തിരുപ്പാണാഴ്വാർ ജനിച്ചതു്. നെൽവയലിൽനിന്ന് അവിടത്തെ പാണന്മാർക്കു കിട്ടിയ കുട്ടിയാണിദ്ദേഹം. പശുവിൻപാൽ ഊട്ടിക്കൊണ്ടാണു ആ കുട്ടിയെ അവർ വളർത്തിയതു്. ജന്മനാ ഭക്തനായ ആ ബാലനു വീണയിൽ ഈശ്വരനാമസങ്കീർത്തനം ചെയ്യുന്നതു് എപ്പോഴുമുള്ള കർമ്മമായി. താൻ താണജാതിക്കാരനാണെന്നുവെച്ച് അദ്ദേഹം ക്ഷേത്രത്തിന്റെ സമീപമെങ്ങും

ചെല്ലാതെ, കാവിരിനദിയുടെ തെക്കേക്കരയിൽത്തന്നെ സ്ഥിതിചെയ്തു. ആ ഭക്തൻ ഇങ്ങിനെ അകലെ നില്ക്കുന്നതു കണ്ടപ്പോൾ ജഗന്മാതാവിന്നു അനുകമ്പയുണ്ടായി. "എൻെറ മകനായ ആ പാണൻ എന്താണിത്ര ദൂരെയായി നില്ക്കുന്നത്. നമ്മുടെ അടുക്കലേക്ക അവൻ വരുന്നില്ലല്ലോ" എന്നു ശ്രീദേവി സംശയിച്ചപ്പോൾ, "അവന്നുള്ള വണക്കവും ഒതുക്കവും കൊണ്ടുതന്നെയാണ് അവൻ ഇങ്ങിനെ അകന്നുനില്ക്കുന്നതു" എന്നു ശ്രീരംഗനാഥൻ പറഞ്ഞു. ആ സന്ദർഭത്തിൽ, തൻെറ അരികെനിന്നു ആരാധിക്കുന്ന ലോകസാരംഗമുനിയെ നോക്കി, "ആ പാണനെ എൻെറ അടുക്കലേയ്ക്കു കൂട്ടിക്കൊണ്ടുവരിക" യെന്നു ദേവൻ ആജ്ഞാപിക്കയും ചെയ്തു.

ഉടനെ സാരംഗമുനി അന്വേഷിച്ചുചെന്നു തിരുപ്പാണാഴ് വാരെ കണ്ടു് ക്ഷേത്രത്തിലേക്ക വിളിച്ചു. താൻ പഞ്ചമനാകയാൽ ക്ഷേത്രത്തെ തീണ്ടുന്നതു അപരാധമാണെന്നു് അദ്ദേഹം മാറുന്നതു കണ്ടപ്പോൾ, ദൈവനിയോഗത്തെ സ്മരിച്ചു സാരംഗമുനി ആ ഭക്തനെ എടുത്തു ചുമലിലേററിക്കൊണ്ടു നേരേ ക്ഷേത്രത്തിൽ പ്രവേശിച്ചു. അപ്പോൾ ശ്രീരംഗനാഥനും തിരുപ്പാണാഴ് വാരും തമ്മിലുണ്ടായ സംവാദം ഇതാണു്:—

"ഒട്ടക്കം നീ വരികതന്നെ ചെയ്തുവോ? എത്രയോ കുറി ഞാൻ നിന്നെ വിളിച്ചതു നീ അറിഞ്ഞില്ലയോ?"

"അടിയൻ അതു അറിഞ്ഞിട്ടുണ്ടു്. എന്നാൽ, നിന്തിരുവടികൾക്ക എൻെറ പേരിൽ കാരുണ്യമുണ്ടെന്നു വെച്ചു് ത്താൽ, അവിടത്തെ സമ്മതിയോടുകൂടി ഏർപ്പെടുത്തീട്ടുള്ള ആചാരവിധികളെ ഞാൻ ലംഘിക്കാമോ?"

"നിന്നെപ്പോലെയുള്ളവൎക്ക ആ ലൌകികാചാരങ്ങളൊന്നും ബാധകമല്ലാ. നീ എന്നോടൊന്നിച്ചു എപ്പോ

ഴം വത്തിക്കേണ്ടുന്നവനാണ്. ഇവിടെത്തന്നെ നീ ഇരിക്കണം."

തിരുപ്പാണാഴ്വാർ അപ്രകാരം ചെയ്തു. അദ്ദേഹം ഒടുക്കം ഈശ്വരനിൽത്തന്നെ ലയിക്കുകയും ചെയ്തു. അദ്ദേഹമുണ്ടാക്കിയ പത്തു പാട്ടുകൾ ഇപ്പൊഴും ഭക്തന്മാർ ചൊല്ലിവരുന്നു. അദ്ദേഹത്തെ അനുകരിച്ച് ഭക്തിയാൽ പരമപദം പ്രാപിക്കുവാൻ നിങ്ങൾ ശ്രമിക്കണം.

ശ്രീവെങ്കടേശൻെറ സംപ്രീതിക്കു സവിശേഷം പാത്രമായ കുറുമ്പറുത്തനമ്പിയെപ്പററി നിങ്ങൾ കേട്ടിട്ടില്ലയോ? നമ്പിക്കു ഭീമൻ എന്നു മറെറാരു പേരുണ്ട്. അദ്ദേഹം ജാതിയിൽ കുശവനാണ്. തിരുപ്പതിയിൽനിന്ന് അല്പം അകലെയുള്ള ഒരു നാട്ടിലാണു പാത്തിരുന്നതു്. അദ്ദേഹവും പത്നിയും വെങ്കടേശനെ ഏകാഗ്രമായ ഭക്തിയോടേ ആരാധിച്ചുപോന്നു. അവർ ദരിദ്രരായിരുന്നതിനാൽ കളിമണ്ണുകൊണ്ടു് വിഗ്രഹമുണ്ടാക്കി, അതിനെ കളിമണ്ണാലുണ്ടാക്കിയ താമരപ്പൂവാൽ അച്ചിച്ചുവരികയാണു ചെയ്തതു്. അക്കാലത്തു താൻ വെങ്കടേശൻെറ പ്രിയഭക്തനാണെന്നു അഭിമാനിച്ചുകൊണ്ടു് അവിടെ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം തങ്കംകൊണ്ടു് താമരപ്പൂവുണ്ടാക്കിയാണു ദേവനെ ദിവസേന പൂജിച്ചുവന്നതു്. ഒരുനാൾ ദേവാലയത്തിൽ ചെന്നുനോക്കിയപ്പോൾ, താൻ അച്ചിച്ചിരുന്ന തങ്കപ്പൂവുകളെയെല്ലാം താഴെ തള്ളിക്കളഞ്ഞു അവിടെ കളിമൺപൂവു അപ്പിച്ചിരിക്കുന്നതു അദ്ദേഹം കണ്ടു വിസ്മയിച്ചു. പിറെറന്നാളും അങ്ങിനെ തന്നെ. ഇങ്ങിനെ കുറേനാൾ കണ്ടപ്പോൾ രാജാവിനു ദേഷ്യമുണ്ടായി. തന്നെ ആരോ അവമാനിക്കയാണെന്നു അദ്ദേഹം കരുതി. ആളെ കണ്ടുപിടിക്കുവാൻ ക്ഷേത്രത്തിൽ കാവലാളികളെ നിത്തി. അവർ രാവും പക

ല്യം ക്ഷേത്രത്തെ ചുററിവളഞ്ഞു ജാഗ്രത്തായി നോക്കിനിന്നിട്ടും കളിമൺപൂവോടുകൂടി ആരും അകത്തേക്കു കടക്കുന്നതു കാണുകയുണ്ടായില്ലാ. എന്നാൽ, രാജാവിന്റെ തങ്കപ്പൂവിന്റെ സ്ഥാനത്തു കളിമൺപൂവു കിടക്കുന്നതു ദിവസേന കാണുകയും ചെയ്യും. ഒടുക്കം അതു വലിയൊരത്ഭുതമായി. കളിമൺപൂവുകൊണ്ടു വിഗ്രഹത്തിന്റെ മുമ്പിൽചെന്നു ആരും അൎച്ചിക്കുന്നില്ലെന്നു നിശ്ചയമായി. പിന്നെ എങ്ങിനെ അതു അവിടെ എത്തുന്നു? പരമഭക്തനായ ആരുടെയെങ്കിലും ദിവ്യപ്രഭാവംകൊണ്ടായിരിക്കുമോ ഇങ്ങിനെ സംഭവിക്കുന്നതു്? ഈ സംശയത്താൽ രാജാവു നാട്ടിലെങ്ങും അന്വേഷണം നടത്തി. അപ്പോഴാണു്, അകലെയൊരിടത്തു് ഒരു കുശവനും കെട്ടിയവളും കൂടി കളിമൺവിഗ്രഹമുണ്ടാക്കി അതിന്മേൽ കളിമൺപൂവുകൊണ്ടു് അൎച്ചിക്കുന്നതു കണ്ടതു്. ആ പൂവു സൂക്ഷ്മഗതിയായി സാക്ഷാൽ വെങ്കടേശ്വരവിഗ്രഹത്തിൽത്തന്നെ ചെന്നുവീഴുകയും, അപ്പോൾ രാജാവിന്റെ തങ്കപ്പൂവിന്നു താഴെ കിടക്കേണ്ടിവരികയും ചെയ്യുകയാണെന്നു വെളിപ്പെട്ടു. തന്നെക്കാൾ ആ കുശവനെയാണു് വെങ്കടേശന്നു വാത്സല്യമെന്നു രാജാവിന്നു മനസ്സിലായി. തൽക്ഷണം രാജാവു ആ ഭക്താഗ്രഗണ്യനായ കുരുമ്പരുത്തനമ്പിയെ ശരണംപ്രാപിച്ചു. അന്നുമുതൽ നമ്പിയുടെ ശിഷ്യനായിട്ടാണു രാജാവു വൎത്തിച്ചതു്. നിങ്ങൾ ആ കുരുമ്പരുത്ത നമ്പിയെ അനുകരിച്ചു് പരിപൂൎണ്ണഭക്തിയോടെ ഈശ്വരനെ ആരാധിക്കുവിൻ.

വരദരാജപ്പെരുമാനു പ്രിയവത്സലനായിത്തീൎന്നിരിക്കുന്ന കാഞ്ചിപൂൎണ്ണനെ നോക്കുവിൻ. അദ്ദേഹത്തിന്റെ ഭക്തിക്കു് അതിരും അളവുമില്ലാ. ആ തിരുക്കച്ചിനമ്പിയാർ വരദരാജനോടു് അഭിമുഖമായി സംഭാഷണം ചെ

ശ്യം. വരദരാജൻ നമ്പിയാരുടെ ശിഷ്യനെപ്പോലെ വിള യാടാറുണ്ട്. ആ കാലത്തിൽ നമ്പിയാൎക്ക് എങ്ങോനും സഞ്ചരിക്കേണ്ടിവന്നാൽ തുണയായി വരദരാജനാണു പിന്നാലേ ചെല്ലുന്നതു്. തന്റെ ഭൃത്യനെപ്പോലെ ദൈവം പ്രവൎത്തിക്കുന്നതു കണ്ടപ്പോൾ നമ്പിയാൎക്ക് അതു സങ്കടമായി. "ഇങ്ങിനെയാണെങ്കിൽ, ഞാൻ എന്നെത്തന്നെ മറന്നു ദൈവത്തോട് എനിക്കുള്ള കടപ്പാടുകൾ ഞാൻ നിൎവ്വഹിക്കാതാകുമല്ലോ," എന്നു് അദ്ദേഹം വിചാരിച്ചു. "വരദരാജപ്പെരുമാൻ നിലവിട്ടിറങ്ങിനിന്നു് എന്നെ ഗൎവ്വിഷ്ഠനാക്കുന്നു; ഇനി ഇവിടെ നിൽക്കുന്നതു് എനിക്കു ദോഷമായേക്കാം. അതുകൊണ്ടു ഞാൻ തിരുപ്പതിയിൽ ചെന്നു മേലിൽ വെങ്കടേശനെ ഭജിക്കാം" എന്നു നിശ്ചയിച്ചു് അദ്ദേഹം പുറപ്പെട്ടു. അപ്പൊഴെക്കും നമ്പിയാൎക്കു വെങ്കടേശൻ പ്രത്യക്ഷമായി. "തിരുപ്പതിയിലെന്നപോലെ കാഞ്ചീപുരത്തും ഞാൻ തന്നെയാണു വാഴുന്നതു്. നീ ഇവിടെയാണല്ലോ അധികകാലമായി ഭജിച്ചു വരുന്നതു്. ഇനി നീ ഇവിടെ നിന്നു മാറേണ്ടാ. ഇവിടത്തെ ക്ഷേത്രത്തിൽത്തന്നെ നീ ചെന്നു് എനിക്കു ചാമരം വീശുക. ഇവിടെ ഞാൻ അഗ്നിയിൽനിന്നാണു് ആവിൎഭവിച്ചിരിക്കുന്നതു്. ചൂടു സഹിക്കുന്നില്ലാ"—എന്നിത്രയും പറഞ്ഞു ദേവൻ അന്തൎദ്ധാനം ചെയ്തു. തന്റെ ഉദ്ദേശം സഫലമായില്ലല്ലോ എന്നവിഷാദത്തോടേ തിരുക്കച്ചിനമ്പിയാർ വരദരാജസന്നിധിയിലേക്കുതന്നെ മടങ്ങിവന്നു. വഴിക്കുവെച്ചു വരദരാജൻ എതിരേ ചെന്നു "നീ എന്നെ വിട്ടു് ഓടിപ്പോകുവാനോ നോക്കിയതു്?" എന്നു ചോദിച്ചു. "നിന്തിരുവടികൾക്കു് എന്നിലുള്ള വാത്സല്യം അതിൎകവിഞ്ഞു വളൎന്നു് എന്റെ ഭൃത്യനെപ്പോലെ, പ്രവൎത്തിക്കുന്നതിനാൽ എനിക്കു ദുസ്സഹമായി ലജ്ജതോ

നനവല്ലോ" എന്ന തിരുക്കച്ചിനമ്പിയാർ ഉണർത്തിച്ചു. "ആ ലജ്ജയേയും നീ ഉടനെ ജയിക്കും" എന്നു് അനുഗ്രഹിച്ചു ദേവൻ മറഞ്ഞു. പിന്നീടു നമ്പിയാർ വരദരാജസന്നിധിയിൽനിന്നു് അകന്നിട്ടില്ല. ജഗന്മാതാവോടുകൂടി വരദരാജപ്പെരുമാൻ ക്ഷേത്രപ്രാകാരങ്ങളിൽ സോല്ലാസം ചരിക്കുന്നതു് തിരുക്കച്ചിനമ്പിയാർ കാണാറുണ്ടു്. നിങ്ങൾ അദ്ദേഹത്തെയാണു ഭക്തിക്കു മാതൃകയാക്കേണ്ടതു്. അദ്ദേഹത്തെ കാണാതിരുന്നാൽ വരദരാജനു സുഖമില്ല. അതുപോലെ തിരുപ്പാണാഴ്‌വാർ അരികേ ഇല്ലെങ്കിൽ ശ്രീരംഗനാഥനു് ഊണും ഉറക്കവുമില്ല. ഇനിയിതാ ഈ വരരംഗനായകനേ നോക്കുവിൻ. ആ തിരുപ്പാണാഴ്‌വാരുടെ വല്ല ഗുണവും ഈ രംഗനായകനുണ്ടോ?"

ഇത്രയും പറയുമ്പോഴെക്കും യമുനാചാര്യന്നു ക്ഷീണം വർദ്ധിച്ചു. അദ്ദേഹം തന്റെ മകനായ വരരംഗനായകനെ അരികേ വിളിച്ചു. "മകനേ, നിനക്കു നിത്യജീവിതത്തെ സംബന്ധിച്ചുള്ള വിശ്വാസം മുഴുവനും ഏതൊരു പരമതത്വത്തിൽ ഉറച്ചിരിക്കുന്നുവോ, ആ പരമതത്വത്തിലേക്കു് എന്നെ ഞാൻ സമർപ്പിച്ചിരിക്കുന്നു," എന്നു് അദ്ദേഹം പറഞ്ഞപ്പോൾ, "അങ്ങു വൈകുണ്ഠത്തെ പ്രാപിച്ചു ഭക്തന്മാരോടുചേർന്നു പരമാനന്ദത്തിൽ ലയിക്കുവാൻ നിശ്ചയിച്ചു് അതിലേക്കു പുറപ്പെടുകയാണോ" എന്നു ചോദിച്ചുകൊണ്ടു രംഗനായകൻ തേങ്ങിത്തേങ്ങിക്കരയുവാൻ തുടങ്ങി.

"മകനേ, നീ എന്തിനാണു കരയുന്നതു്. ഒരാളുടെ ഭാഗ്യത്തെ കണ്ടു നിനക്കു് അസൂയയുണ്ടായിയെന്നു നിന്നെ അന്യർ ആക്ഷേപിക്കാതിരിക്കട്ടേ. നിങ്ങളെല്ലാവരും എന്റെ വാക്കു കേൾക്കുവിൻ. മനുഷ്യൻ ഈശ്വരനെ ശരണംപ്രാപിച്ചതിൽപ്പിന്നേ, ഭാവികാലത്തെ നോ

ക്കി ദുഃഖിക്കയാണെങ്കിൽ അതു് അപരാധമാണു്. ഏതു കാരണംകൊണ്ടായാലും തന്റെ ശരീരത്തെ സംബന്ധിച്ചു അവന്നു വിചാരമുണ്ടാകരുതു്. തന്റെ ശരീരം ഈശ്വരന്നു് അർപ്പിച്ചുകഴിഞ്ഞിരിക്കയാൽ അതിന്മേൽ അവന്നു യാതൊരുകാര്യവുമില്ലാ. ഈശ്വരന്നു് അർപ്പിച്ചതു തന്റേതാണെന്നു് അവൻ കരുതിയാൽ അതു പാപമാണു്. അവന്റെ ആ ഈശ്വരാർപ്പണം വെറും കപടതയാകും. അവൻ തന്റെ ഭാവികാര്യങ്ങളിൽ ഈശ്വരനെ വിശ്വസിക്കുന്നില്ലാ. നാസ്തികനേക്കാൾ ഉയൎന്നവനല്ലാ അവൻ. ഈശ്വരഭക്തൻ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ, കായംകൊണ്ടോ തന്റെ ഭാവിയെ സംബന്ധിച്ചു് പരവശനാവരുതു്. പരമകാരുണ്യമൂൎത്തിയാണു് ദൈവം. തനിക്കുള്ള സൎവ്വസ്വത്തേയും ഈശ്വരനിൽ സമൎപ്പിക്കയാണു മനുഷ്യൻ ചെയ്യേണ്ടതു്. എന്നാൽ അവൻ സനാഥനായി. നിങ്ങൾ ഈ എന്നെയല്ലാ ദൈവത്തെയാണു് ആശ്രയിക്കേണ്ടതു്. ആ അറിവു് നിങ്ങളിൽ ചേൎക്കുവാനുള്ള ഉപകരണംമാത്രമാണു് ഞാൻ. ആ ജോലികഴിഞ്ഞാൽ ഞാൻ മറയും. പിന്നെയോ എന്നു നിങ്ങൾ പേടിക്കരുതു്. പിന്നിലും മുന്നിലും നിങ്ങൾക്കു് ദൈവമുണ്ടു്. ആ ദൈവത്തെയല്ലാതെ, എന്റെ ഈ ശരീരത്തെയാണു് നിങ്ങൾ വിശ്വസിക്കുന്നതെങ്കിൽ നിങ്ങൾ എനിക്കു് അപകാരംചെയ്തതായിട്ടാണു വരിക. നിങ്ങളുടെ മനസ്സു് എന്നിൽനിന്നു മാററി ദൈവത്തിലേക്കു തിരിക്കുവിൻ. അവിടെ നിങ്ങൾക്കു മനസ്സുറപ്പിക്കുവാൻ കഴിഞ്ഞാൽ ഏതുകാലത്തും രക്ഷതന്നെ. ശ്രീ ചടകോപൻ പറഞ്ഞതു് ഓൎക്കുന്നില്ലയോ? "ഈശ്വരോപാസനയിൽ തന്നെത്താൻ സമൎപ്പിതനായവനാണു് എന്റെ ദൈവം. ആ ഭക്തന്മാരെയാണു് എന്റെ ഹൃദയത്തിൽ

പ്രതിഷ്ഠിച്ചിരിക്കുന്നതു്." ഈശ്വരനും ഈശ്വരഭക്തന്മാരും തുല്യാരാദ്ധ്യരാണു്.

ഈശ്വരനെ നിങ്ങൾ പൂജിക്കുമ്പോഴെല്ലാം അദ്ദേഹത്തിൻെറ ഭക്തന്മാരേയും സ്മരിച്ചുകൊള്ളണം. ഭക്തജനസ്മരണയാൽ നിങ്ങളുടെ മനസ്സു് നിർമ്മലമാകും. അന്യന്മാരുടെ മനസ്സിൽനിന്നു മാലിന്യത്തെ നീക്കുവാൻ നിങ്ങൾ എപ്പോഴെങ്കിലും പരിശ്രമിക്കുമെങ്കിൽ, അതിൻെറ ഫലമായി ലഭിക്കുന്ന ലൌകികഭോഗങ്ങളാൽ നിങ്ങളുടെ മനസ്സു് മലിനമാകാതിരിപ്പാൻ സൂക്ഷിച്ചുകൊള്ളേണ്ടതാണു്. നിങ്ങളുടെ മനസ്സിൽ ഈശ്വരനും ഈശ്വരഭക്തന്മാൎക്കും മാത്രമേ ഇടമുണ്ടായിരിക്കാവൂ. വേറേ യാതൊരു വിചാരത്തേയും ഒരുനിമിഷത്തേക്കുപോലും നിങ്ങളുടെ മനസ്സിൽ കടത്തരുതു്. ആദ്ധ്യാത്മികപദ്ധതിയിൽ പലപല പടികളിലായി നില്ക്കുന്നവരുടേയും മററുള്ളവരുടേയും ഇടയിൽ നിങ്ങൾക്കു വൎത്തിക്കേണ്ടിവരുമ്പോൾ, മനസ്സിനെ ലൌകികസുഖഭോഗങ്ങളിൽ മുക്കി മലിനമാക്കി, അനശ്വരമായ അന്തരാത്മാവിനെ ആവരണംചെയ്തിരിക്കുന്ന ഈ ജഡശരീരത്തിൽ അഭിമാനിച്ചുകൊണ്ടു്, നിങ്ങളോടുകൂടിയുള്ള തപസ്വികളെ നിങ്ങൾ അവഗണിക്കയാണെങ്കിൽ, നിങ്ങൾ അസംഖ്യം ശിഷ്യന്മാരോടുകൂടിയ ആചാൎയ്യന്മാരായിരുന്നാൽത്തന്നേയും നിങ്ങളെക്കൊണ്ടു് ആൎക്കുമൊരു നന്മയും ഉണ്ടാകുവാനില്ലെന്നാണു് ഓൎത്തുകൊള്ളേണ്ടതു്."

യമുനാചാൎയ്യൻ ഇത്രയെല്ലാം പറഞ്ഞിട്ടും, ഗോഷ്ഠിപൂൎണ്ണനും മഹാപൂൎണ്ണനും ഗുരുവിൻെറ . വിയോഗത്തെയോൎത്തു ശോകം താങ്ങുവാൻ കഴിഞ്ഞില്ല. ഗുരുവിനോടുകൂടി തങ്ങളും മരിച്ചേക്കാമെന്നാണു് അവരുടെ നില. അങ്ങിനെ ചെയ്യുന്നതു പാപമാണെന്നു യമുനാചാൎയ്യൻ

അവരോടു വീണ്ടും വീണ്ടും പറയുകയും, അവരെ ആശ്വസിപ്പിക്കുവാൻ വരരംഗനായകനെ ഏല്പിക്കുകയും ചെയ്തു.

"നമ്മുടെ ഗുരുദേവൻ നമ്മളിൽനിന്നു വിട്ടുപോകയാണെങ്കിൽ, നിങ്ങൾ മൂഢതയാൽ ഘോരകർമ്മത്തിൽ ഇറങ്ങിയെങ്കിൽ നിങ്ങളെ ഭക്തന്മാരുടെ സംഘത്തിൽനിന്നു എന്നെന്നേക്കുമായി ബഹിഷ്കരിക്കും" എന്നു് അവരോടു വരരംഗൻ ശാസിച്ചുപറഞ്ഞു. അതോടുകൂടി അവർ അടങ്ങി. അപ്പോൾ യമുനാചാര്യൻ സമാധാനമായി. "ഈ വരരംഗന്റെ രൂപം നിങ്ങളുടെ മനസ്സിൽ വേരുറച്ചുനില്ക്കട്ടേ. നിങ്ങൾ വരരംഗനെ അഭയം പ്രാപിക്കുവിൻ. എന്നാൽ നിങ്ങൾ പുരോഗതി കാണും," എന്നുണ്ടായ ഗുരുനിയോഗത്തെ ഗോഷ്ഠിപൂർണ്ണനും മഹാപൂർണ്ണനും ശിരസാവഹിച്ചു.

ഈ അവസരത്തിലാണു രാമാനുജൻ യാദവപ്രകാശനിൽനിന്നു വേർപെട്ടതു്. ഇതു തന്റെ ചില അനുയായികളിൽനിന്നു യമുനാചാര്യൻ അറിഞ്ഞു. ദൈവകാരുണ്യത്താൽ വൈഷ്ണവമതം സനാഥമാകുവാൻപോകുന്നുവെന്നു് അദ്ദേഹം കൃതാർത്ഥതയിലേക്കു ചാഞ്ഞു. രാമാനുജൻ സ്വതന്ത്രനായതിനാൽ ഇനി അദ്ദേഹത്തെ വിളിക്കാമെന്നായി. താൻ ഉണ്ടാക്കിയ സ്തോത്രരത്നം എന്ന ഗ്രന്ഥത്തോടുകൂടി മഹാപൂർണ്ണനെ യമുനാചാര്യൻ രാമാനുജനെ ക്ഷണിക്കുവാൻ അയച്ചു.

ഇത്രയും കഴിഞ്ഞിട്ടു് മാരനേരിനമ്പിയിൽനിന്നു തന്റെ രോഗത്തെ യമുനാചാര്യൻ തിരിച്ചുവാങ്ങി. അങ്ങിനെ അദ്ദേഹം വീണ്ടും വ്യാധിപീഡിതനായി. "പരമാത്മാവിനെ പ്രാപിച്ചു് ഈ ജനനമരണശോകത്തിൽനിന്നു മുക്തനായി നിത്യാനന്ദം ഭുജിക്കുന്നതിന്നു് ഇനി എത്ര നാൾ കഴിയുവാനുണ്ടു്" എന്നു് അദ്ദേഹം എണ്ണിത്തുട

ങ്ങി. രാമാനുജനെ കണ്ടു തൻെറ ഭാരത്തെ അദ്ദേഹത്തെ ഏല്പിക്കേണമെന്ന ആ ഒരേ ആശ മാത്രമേ അദ്ദേഹത്തിൻെറ മനസ്സിൽ അവശേഷിച്ചിരുന്നുള്ളു. അതു ഫലിക്കാതെ മരിക്കേണ്ടിവരുന്നോകുമോ എന്നു നാൾ ചെല്ലുന്തോറും അദ്ദേഹത്തിന്നു ശങ്കാകുലനാവേണ്ടിവന്നു.

ഒരുനാൾ യമുനാചാൎയ്യൻ ശിഷ്യന്മാരെ വിളിച്ചു പുതിയ ചില ഉപദേശങ്ങൾ കൊടുത്തു. താൻ രാമാനുജനെ കാണുംമുമ്പേ മരിക്കയാണെങ്കിൽ ആ പുരുഷശ്രേഷ്ഠനെ തൻെറ വാക്കായി അറിയിക്കേണ്ടതെല്ലാം അവരെ പറഞ്ഞേല്പിച്ചു. "ഇനിയത്തെ ആചാൎയ്യൻ രാമാനുജനാണെന്നതു നിശ്ചയംതന്നെ. നിങ്ങളെല്ലാവരും അദ്ദേഹത്തെ അനുവൎത്തിച്ച് അദ്ദേഹം നിൎവ്വഹിക്കുവാൻപോകുന്ന മഹാകൎമ്മത്തിന്നു് അദ്ദേഹത്തെപരിപൂൎണ്ണനാക്കണം" എന്നും യമുനാചാൎയ്യൻ നിയോഗിച്ചു.

പിന്നെ ഒന്നുരണ്ടുനാൾ കഴിഞ്ഞപ്പോൾ, യമുനാചാൎയ്യൻ കുറച്ചൊരു വിശേഷരീതിയിൽ ക്ഷേത്രദൎശനത്തിന്നു ചെന്നു. അന്നു്, പ്രകൃതിയാകമാനം സുന്ദരമായി വിളങ്ങിയിരുന്നു. ആളവന്താരുടെ മുഖത്തു രോഗപീഡയൊന്നും കണ്ടില്ലാ. പ്രൌഢഗംഭീരവും ശാന്തസുന്ദരവുമായി ആ മുഖം ശോഭിക്കുന്നു. അദ്ദേഹം നടയ്ക്കൽച്ചെന്നു രംഗനാഥമൂൎത്തിയെ ആപാദചൂഡം പേൎത്തും പേൎത്തും നോക്കി. ആ കാരുണ്യമൂൎത്തിയിലേക്കു് അന്തരാത്മനാ അദ്ദേഹം ലയിച്ചു. ആനന്ദബാഷ്പത്താൽ ആ ഭക്തോത്തമൻെറ മുഖം നിറഞ്ഞു. പിന്നെ അദ്ദേഹം അവിടെ പ്രതിഷ്ഠിതരായ ഭക്തന്മാരിലേക്കു തിരിഞ്ഞു. 'വൈകുണ്ഠം പോലും തങ്ങൾക്കു വേണ്ടായെന്നുവെച്ചു ശ്രീരംഗനാഥൻെറ തിരുവടികൾക്കരികേ സാനന്ദം സ്ഥിതിചെയ്യുന്ന

ആ മഹാത്മാക്കളെ അദ്ദേഹം തന്റെ ഉൾപ്പൂവുകൊണ്ടു് അർച്ചിച്ചു. അനന്തരം മഠത്തിലേക്കു മടങ്ങി.

എല്ലാ ശിഷ്യന്മാൎക്കും അന്നു് അവിടെയാണു ഭോജനം. ഗുരുവും സൎവ്വജാതിശിഷ്യന്മാരും ഒരേ പന്തിയിലിരുന്നു് ഊൺകഴിച്ചു. പിന്നെ ആ നാട്ടിലെ ജനങ്ങളെയൊക്കെയും വിളിച്ചുവരുത്തി. താൻ ആർക്കെങ്കിലും വല്ല അപരാധവും ചെയ്തിട്ടുണ്ടോ എന്നു് അദ്ദേഹം അവരോടു് വണക്കത്തോടേ ചോദിച്ചു. "ശ്രീരംഗനാഥസ്വാമി ഞങ്ങൾക്കു വല്ല അപരാധവും ചെയ്തിട്ടുണ്ടെങ്കിൽ അങ്ങയും അതു ചെയ്തിട്ടുണ്ടാകും" എന്നാണു ജനശ്രേഷ്ഠന്മാർ സ്തുതിപൂൎവ്വകം മറുപടികൊടുത്തതു്. "എന്റെ ശിഷ്യന്മാരെ ഞാൻ നിങ്ങളെ ഏല്പിച്ചിരിക്കുന്നു" എന്നു് അദ്ദേഹം പറഞ്ഞപ്പോൾ "ഉത്തരവു്" എന്നുള്ള അനുസരണം മാത്രമേ മഹാജനങ്ങളിൽ ഉണ്ടായുള്ളു.

അനന്തരം ആളവന്താരായ യമുനാചാൎയ്യൻ പത്മാസനത്തിൽ പ്രവേശിച്ചു്, തന്റെ ഗുരുവായ രാമമിശ്രന്റെ പുണ്യവിഗ്രഹത്തെ ഏകാഗ്രചിത്തനായി ആരാധിച്ചു്, സമാധിയിൽ ലയിച്ചു. അദ്ദേഹത്തിന്റെ ജീവൻ സ്ഥൂലശരീരത്തെ വിട്ടു്, സുഷുമ്നാനാഡിവഴിക്കു ബ്രഹ്മരന്ധ്രത്തിൽ കടന്നു അവിടേനിന്നു് വൈകുണ്ഠത്തിലേയ്ക്കുയൎന്നു.

മരിക്കുംമുമ്പേ രാമാനുജനെ കാണേണമെന്നു അദ്ദേഹത്തിന്നുണ്ടായിരുന്ന ആശ, ദൈവഗത്യാ, നിറവേറിയില്ലാ. മഹാപൂൎണ്ണൻ ചെന്നു രാമാനുജനെ കണ്ടു് മടങ്ങിവരുമ്പോഴെക്കും യമുനാചാൎയ്യൻ മരിച്ചു. മരിക്കുന്നതിന്നു് അല്പംമുമ്പു അദ്ദേഹത്തിന്റെ മുഖം അശ്രുകലുഷിതമായിരുന്നതു ശിഷ്യന്മാർ കണ്ടിട്ടുണ്ടു്. മഹാപൂൎണ്ണനെ അയച്ചിട്ടു എട്ടുനാൾവരെ അദ്ദേഹം കാത്തിരുന്നു. അതിലധികം കാലത്തേക്കു തന്റെ ആ ചീഞ്ഞ ശരീരത്തെ നില

നിൎത്തുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞില്ലാ. എല്ലാം ഈ ശോരങ്കൽ സമൎപ്പിച്ചു്, സൎവ്വകാമങ്ങളേയുംവെടിഞ്ഞു് പൂൎണ്ണശാന്തനായി യമുനാചാൎയ്യൻ പരമപദത്തെ പ്രാപിക്കയും ചെയ്തു.

---

## തൃതീയഖണ്ഡം—അദ്ധ്യായം

---

ആളവന്താർ മരിച്ചപ്പോൾ അദ്ദേഹത്തിന്റെ പുത്രന്മാരും ശിഷ്യന്മാരും ബന്ധുമിത്രങ്ങളുമെല്ലാം ശോകാൎത്തരായി വിലപിച്ചു. താൻ ഐഹികവാസം വെടിയുകയായിയെന്നു അദ്ദേഹം പലനാൾ മുമ്പേ മുന്നറിയിപ്പു കൊടുത്തിട്ടും, അദ്ദേഹം മൃത്യുവക്ത്രത്തിലേക്കു തിരിഞ്ഞുകഴിഞ്ഞുവെന്നു് എല്ലാവരും അരികേ കണ്ടുകൊണ്ടിരുന്നിട്ടും, മരണംസംഭവിച്ചപ്പോൾ അവിചാരിതവും അപരിഹാൎയ്യവുമായ ഘോരനാശത്തിൽ പെട്ടെന്നു അകപ്പെട്ടതുപോലെ അവർ വാവിട്ടു കരയുമാറായി. കുറച്ചു കഴിഞ്ഞപ്പോൾ, ഇളയമകനായ വരരംഗനായകൻ മററുള്ളവരെ സമാശ്വസിപ്പിക്കുവാൻ ആളായി. ജ്യേഷ്ഠപുത്രനായ പിള്ളെക്കരശ്ശുനമ്പി അച്ഛന്റെ ശേഷക്രിയകൾക്കായി മുന്നിട്ടു. മക്കളും ശിഷ്യന്മാരുംകൂടി ആചാൎയ്യന്റെ മൃതശരീരത്തെ സമാധിയിൽവെക്കുവാൻ കാവിരിതീരത്തേക്കു എടുത്തുകൊണ്ടുപോയി.

രാമാനുജനെ അന്വേഷിച്ചുചെന്ന മഹാപൂൎണ്ണനാവട്ടേ, കാഞ്ചീപുരത്തിൽ എത്തിയ ഉടനെ തിരുക്കച്ചിനമ്പിയാരെ ചെന്നുകണ്ടു് ആഗമനകാൎയ്യം അറിയിച്ചു. രാമാനുജൻ ഭാവിയിൽ മഹാപുരുഷനായി വിജയിയാകുമെന്നു

നമ്പിയാർ മനസ്സിലാക്കീട്ടുണ്ട്. അതുകൊണ്ട്, ആ ബാല ന്നിൽ ആളവന്താൎക്ക ഇത്രയും പ്രീതിയുണ്ടായതിൽ അത്ഭുതം തോന്നിയില്ലാ. എന്നാൽ, ആളവന്താരെപ്പററി അധികമൊന്നും അറിഞ്ഞിട്ടില്ലാത്ത രാമാനുജൻ അദ്ദേഹത്തെ ചെന്നുകാണുവാൻ ഇഷ്ടപ്പെടുമോ എന്ന കാൎയ്യത്തിൽ നമ്പിയാൎക്ക അല്പം സംശയമുണ്ടായി. ഉപായം കൊണ്ടുവേണം ആ ധീരബാലനെ വശത്താക്കുവാൻ എന്നു നിശ്ചയിച്ച് അദ്ദേഹം മഹാപൂൎണ്ണനോടുകൂടി വരദരാജക്ഷേത്രത്തിലേക്ക പോയി. ദേവസന്നിധിയെ പ്രാപിച്ചപ്പോഠം, ഗുരുനിയോഗത്തെ സ്മരിച്ചുകൊണ്ട്, അദ്ദേഹം രചിച്ചിട്ടുള്ള ആ സ്തോത്രരത്നത്തിലെ പാട്ടുകളെയെല്ലാം മഹാപൂൎണ്ണൻ അവിടെവെച്ച് പാടുകയും, ഗുരുവിൻെറ പ്രാൎത്ഥനയെ ദേവസമക്ഷം നിവേദിക്കയും ചെയ്തു. ആ പാട്ടുകഠം കേട്ടപ്പോഠം, അതിനെക്കൊണ്ടുതന്നെ വിദ്വാനും ഭക്തനുമായ രാമാനുജനെ വശീകരിക്കാമെന്നു നമ്പിയാർ കണ്ടു് മഹാപൂൎണ്ണനോടു ഇങ്ങിനെ പറഞ്ഞു:—

"രാമാനുജൻ കിണററിൽനിന്നു വെള്ളം കോരി ഇവിടെ അഭിഷേകാൎത്ഥം ദിവസംതോറും കൊണ്ടുവരാറുണ്ട്. ഇന്നിതാ അതിന്നു സമയമായി. ആയാഠം വെള്ളമെടുത്തു് ഇങ്ങോട്ട കൊണ്ടുപോരുമ്പോഠം മാൎഗ്ഗമദ്ധ്യേ ചെന്നുനിന്നു നിങ്ങഠം ഈ പാട്ടുകഠം ചൊല്ലണം. അപ്പോഠം ആയാളുടെ മനസ്സു നിങ്ങളിലേക്ക തിരിയാതിരിക്കയില്ലാ."

അപ്രകാരം ചെയ്തുകൊള്ളാമെന്നേററു മഹാപൂൎണ്ണൻ വഴിയിലൊരിടത്തു തനിയേ ചെന്നുനിന്നു. രാമാനുജൻ കിണററിൽനിന്നു വെള്ളമെടുത്തു വരദരാജഭക്തിയിൽ ഏകാഗ്രചിത്തനായി ക്ഷേത്രത്തിലേക്ക ചെല്ലുന്നതുകണ്ട് ആ സ്തോത്രരത്നത്തിലെ പാട്ടുകളെ വഴിക്കുവഴിയായി സ്മ

സ്വരത്തിൽ പാടിത്തുടങ്ങി. ആ മധുരഗാനത്തിൽ ലയിച്ചുകൊണ്ടു രാമാനുജൻ അവിടെത്തന്നെ നിന്നുപോയ്! മഹാപൂർണ്ണൻ സ്തോത്രരത്നത്തിലെ പത്തു പാട്ടുകളും പാടിക്കഴിഞ്ഞു്—

"സൃഷ്ടികർത്താവായ ബ്രഹ്മാവും, സംഹാരകർത്താവായ ശിവനും അങ്ങയുടെ ഈ അനന്തവും മഹനീയവുമായ ബ്രഹ്മാണ്ഡസാഗരത്തിലെ ഓരോ തുള്ളിമാത്രമാണു്. അങ്ങയുടെ സർവ്വശക്തിത്വം നൈസർഗ്ഗികവും കാലദേശാവധികളാൽ അപരിച്ഛേദ്യവുമാണെന്ന സത്യം ആരാലും അനിഷേധ്യമാണു്"—

—എന്നിങ്ങിനെയുള്ള പതിനൊന്നാമത്തെ പാട്ടും പാടി നിർത്തി. അതത്രയും കേട്ടുകൊണ്ടുനിന്ന രാമാനുജൻ പാട്ടുകഴിഞ്ഞ ഉടനെ മഹാപൂർണ്ണന്റെ അടുക്കൽ ചെന്നു് "ഈ സ്തോത്രം ആരാണുണ്ടാക്കിയതു്?" എന്നു ചോദിച്ചു.

മഹാപൂർണ്ണൻ:—"ശ്രീരംഗത്തിൽ യശസ്വിയായി വാഴുന്ന ആ മഹാത്മാവായ യമുനാചാര്യൻ ഇതിന്റെ കർത്താവാണു്."

രാമാനുജൻ—"ആ മഹാത്മാവിനെ എനിക്കു കാണേണമെന്നുണ്ടു്. അതിന്നു് എന്താണു വേണ്ടതു്?"

മഹാപൂർണ്ണൻ—"ആർക്കും അദ്ദേഹത്തെ സുകരമായി ചെന്നു കാണാം. നിങ്ങൾ എന്നോടൊന്നിച്ചു വരികയാണെങ്കിൽ ഞാൻ അങ്ങോട്ടു കൂട്ടിക്കൊണ്ടുപോകാം."

രാമാനുജൻ—"ഞാൻ വരദരാജപ്പെരുമാന്നു് അഭിഷേകത്തിന്നായി തീർത്ഥമെടുത്തുകൊണ്ടു പോകയാണു്. ഇതു് അവിടെ ഏല്പിച്ചിട്ടു ഞാൻ മടങ്ങിവരുന്നതുവരേക്കും നിങ്ങൾ എനിക്കുവേണ്ടി ഇവിടെ കാത്തുനില്ക്കുമോ?"

അങ്ങിനെയാവാമെന്ന മഹാപൂണ്ണൻ സമ്മതിച്ചു. രാമാനുജൻ ഉടനേ ക്ഷേത്രത്തിൽ ചെന്നു് അഭിഷേകതീത്ഥം അവിടേ ഏല്പിച്ചു് വരദരാജസ്വാമിയെ നമസ്കാരങ്ങളാലും സ്തോത്രങ്ങളാലും ആരാധിച്ചു്, ശ്രീരംഗയാത്രയ്ക്കു് അനുജ്ഞയ്ക്കായി പ്രാർത്ഥിച്ചതിൽപ്പിന്നെ അവിടേനിന്നിറങ്ങി നേരേ കാഞ്ചിപൂണ്ണനെ കാണുവാൻ ചെന്നു. അവിടേവെച്ചു യമുനാചാൎയ്യൻെറ ആ സ്തോത്രങ്ങൾ കാഞ്ചിപൂണ്ണനും പാടുന്നതു രാമാനുജൻ ഭക്തിലഹരിയോടേ ശ്രവിച്ചു. ആ സ്തോത്രരത്നത്തിൻെറ കൎത്താവായ യമുനാചാൎയ്യനെ തനിക്കൊന്നു കണ്ടാൽ കൊള്ളാമെന്നുണ്ടെന്നും, അതിലേക്കു് അനുമതിക്കായിട്ടാണു താൻ ഇപ്പോൾ പോന്നിരിക്കുന്നതെന്നും, ആ കുമാരൻ വണക്കത്തോടേ കാഞ്ചിപൂണ്ണനോടു പറഞ്ഞു. അതു കേട്ടപ്പോഴുണ്ടായ സംപ്രീതിയോടേ—

"ഭക്തിയുടെ മൂൎത്തമായ രാമാനുജാ, നീ ശ്രീരംഗത്തിൽ ചെന്നു് എൻെറ ഗുരുദേവൻെറ സന്നിധിയെ പ്രാപിക്കുവാൻ ആഗ്രഹിക്കുന്നുവെന്നു പറഞ്ഞതുകേട്ടു് എനിക്കുണ്ടായിവളരുന്ന സന്തോഷത്തിന്നു് അളവില്ലാ. യമുനാചാൎയ്യൻ എൻെറ ഗുരുവാണു്. വൈജ്ഞാനികജീവിതത്തിൽ അദ്ദേഹമാണു് എൻെറ പിതാവു്. നിന്നെ കൂട്ടിക്കൊണ്ടുപോകുവാൻ വന്നിരിക്കുന്ന മഹാപൂണ്ണനും അദ്ദേഹംതന്നെയാണു ഗുരു. ആ മഹാത്മാവിനെ നീ ദൎശിക്കേണ്ടതുതന്നെയാണു്. നീ സസുഖം പോയിവരിക. നിനക്കു സൎവ്വമംഗലങ്ങളും ഉണ്ടാവട്ടേ"—

എന്നു തിരുക്കച്ചിനമ്പിയാർ വാത്സല്യത്തോടേ ആശീൎവ്വദിച്ചു രാമാനുജനെ അയച്ചു.

മഹാപൂണ്ണൻ കാഞ്ചിപൂണ്ണൻെറ അനുമതിയോടേ രാമാനുജനെ കൂട്ടിക്കൊണ്ടുപോകുവാൻ തയ്യാറായി നില്ക്കു

യായിരുന്നു. രാമാനുജൻ യാത്രയ്ക്കൊരുങ്ങി അവിടെ യഥാകാലം വന്നെത്തി. അവരിരുവരുംചേർന്നു ശ്രീരംഗത്തേക്കു പുറപ്പെടുകയും ചെയ്തു.

പല പുണ്യക്ഷേത്രങ്ങളേയും ദർശിച്ചുകൊണ്ടു് അവർ സമാധാനത്തോടേ സഞ്ചരിച്ചു. ശ്രീരംഗത്തെ സമീപിച്ചപ്പോൾ അവിടേനിന്നു ദീനസ്വരത്തിൽ ഗോവിന്ദനാമജപം കൂട്ടത്തോടേ പുറപ്പെടുന്നതുകേട്ടു് അവർക്കു് ഉൽക്കണ്ഠയുണ്ടായി. പിന്നെ പെരുതായ ആൾക്കൂട്ടം എതിരേ വരുന്നതു കണ്ടു. എല്ലാവരുടേയും മുഖം വിവർണ്ണമായിട്ടാണിരിക്കുന്നതു്. ഇത്ര കഠിനമായ ശോകം എന്താണിവിടെ ഉണ്ടായതെന്നു് അവർ വ്യാകുലചിത്തരായി.

ആ ആൾക്കൂട്ടത്തിൽനിന്നു് ഒരാളെ വിളിച്ചു മഹാപൂർണ്ണൻ കാര്യമെന്താണെന്നു ചോദിച്ചു. ആയാൾക്കു മഹാപൂർണ്ണൻ പരിചിതനായിരുന്നതുകൊണ്ടു് ഈ ചോദ്യം അത്ഭുതമാണുണ്ടാക്കിയതു്.

"സ്വാമീ, അങ്ങു് ഒന്നും അറിയാത്തതുപോലെ ചോദിക്കുന്നതെന്താണു്? അങ്ങു് എവിടെയായിരുന്നു? ആചാര്യസ്വാമികൾ വൈകുണ്ഠംപ്രാപിച്ചതു് അങ്ങു് അറിഞ്ഞില്ലയോ? അദ്ദേഹത്തിന്റെ ജഡശരീരത്തെ സംസ്കരിക്കുവാനാണല്ലോ ഞങ്ങൾ ചെല്ലുന്നതു്."

ഈ ഘോരവാർത്ത കേട്ടപ്പോൾ മഹാപൂർണ്ണൻ മാത്രമല്ലാ രാമാനുജനും ശോകാവേഗത്താൽ സ്തബ്ധരായി. കുറച്ചുനിമിഷത്തേക്കു് അവർ ഇടിയേററതുപോലെ നിശ്ചേഷ്ടം നിന്നുപോയി. പിന്നീടു് ആർത്തരായി വിലപിച്ചു തുടങ്ങി. ഉദ്ദേശിച്ചുപോന്നകാര്യം അസാദ്ധ്യമാകയാലാണു രാമാനുജനു് ദുഃഖം.

"ഞാൻ എങ്ങോട്ടുചെന്നാലും എന്റെ ദുർവ്വിധി എന്നെ നിഴലെന്നപോലെ പിന്തുടരുന്നുവല്ലോ. എന്റെ

പ്രഥമഗുരുവിന്നു് എന്റെ ഭാഗ്യദോഷത്താൽ എന്നിൽ പ്രീതിയില്ലാതായി. അദ്ദേഹത്തെ ഞാൻ വെറുപ്പിക്കയും അദ്ദേഹത്തിന്റെ സന്നിധിയിൽ ഞാൻ കൊള്ളരുതാത്തവനാകയും ചെയ്തു. എന്നെ കൊന്നുകളയുന്നതിന്നു് ഉദ്യമിക്കുവാൻ തക്കവണ്ണം ഞാൻ അദ്ദേഹത്തിന്റെ മനസ്സിൽ ദ്വേഷം വളർത്തി. അറിഞ്ഞുകൊണ്ടു യാതൊരാൾക്കും ഞാൻ അപരാധം ചെയ്യുന്നവനല്ലാ. എന്റെ ദുർവ്വിധിയാലാണു് ഗുരുവിന്നു ഞാൻ ശത്രുവായതു്. അന്നത്തെ ആ ആപത്തിൽനിന്നു് അത്ഭുതമായ ദൈവയോഗത്താൽ ഞാൻ രക്ഷപ്പെട്ടപ്പോൾ, ദൈവം എന്നിൽപ്രസാദിച്ചുതുടങ്ങിയിരിക്കുന്നുവെന്നു ഞാൻ ആശ്വസിച്ചു. പിന്നെ ഞാൻ സൽഗുരുവിനെ അന്വേഷിച്ചുകൊണ്ടിരിക്കുമ്പോഴാണു യമുനാചാര്യൻ എന്തോ ദിവ്യശക്തിയാൽ എന്നെ ആകർഷിച്ചതു്. ജ്ഞാനപ്രകാശം അദ്ദേഹത്തിൽനിന്നു നേടാമെന്നു് ആശിച്ചു് ഞാൻ പുറപ്പെട്ടു. ഇതാ, പിന്നെയും ദുർവ്വിധിയുടെ പ്രഹാരം എനിക്കു് ഏല്ക്കേണ്ടിവന്നുവല്ലോ. അദ്ദേഹത്തെ ഒന്നു കാണുന്നതിന്നുപോലും എനിക്കു ഭാഗ്യമുണ്ടായില്ലല്ലോ. അയ്യോ, എനിക്കു പുരോഗതിയില്ലെന്നോ ദൈവസങ്കല്പം. അഥവാ, ഗുരുവിനെ സേവിച്ചു സൽഗതികാണുവാൻ ദൈവം എന്നെ വിടുകയില്ലെന്നോ? എന്നാൽ, ഗുരുവിനെ അന്വേഷിക്കുന്നതിൽനിന്നു് ഇനി ഞാൻ വിരമിച്ചേക്കാം. ദൈവേച്ഛപോലെ നടക്കട്ടെ."

മഹാപൂർണ്ണൻ—"നിങ്ങൾ ഒട്ടും നിരാശനാവരുതു്. നിങ്ങൾക്കും എന്റെ ഗുരുവിന്നും തമ്മിൽ സംയോഗം ഭവിക്കാതെയായതിന്നു ദൈവികമായി എന്തോ ഹേതുവുണ്ടു്, ദൈവത്തിന്റെ ദൃഷ്ടി നിങ്ങളിൽ ഇരുവരിലും ഉണ്ടെന്നു്, ഇതുവരെയുണ്ടായ സംഭവങ്ങളെ

ക്കൊണ്ടു ഞാൻ ഊഹിക്കുന്നു. കരുണാനിധിയാണു ഈശ്വരൻ. ആക്കുമൊരു ദോഷവും അദ്ദേഹത്തിൽ നിന്നു് ഉണ്ടാകയില്ലാ. അദ്ദേഹം ചെയ്യുന്നതൊക്കെയും നമ്മുടെ നന്മയ്ക്കാണെന്നു കരുതുന്നവനാണു ഞാൻ. 'അക്ഷമനാവാതെ കാത്തുകൊണ്ടിരിക്കുന്ന വന്നു വേണ്ടുന്നതെല്ലാം യഥാകാലം കിട്ടിക്കൊള്ളും' എന്ന വിശ്വാസം എന്നിൽ സുദൃഢമായുണ്ടു്. അതുകൊണ്ടു്, ഈ അനുഭവങ്ങളെല്ലാം ദൈവത്തിൻെറ പ്രസാദമാണെന്നു ഭക്തിപൂർവ്വം കൈക്കൊണ്ടു നാം അവ്യാകുലരായിരിക്കയാണു വേണ്ടതു്. ശരീരബന്ധത്തിൽ അകപ്പെട്ടുനിന്നിരുന്ന നമ്മുടെ ഗുരുദേവൻ ഇപ്പോൾ വിമുക്തനായി ഈശ്വരസന്നിധിയിൽ സാനന്ദം വർത്തിക്കയാകകൊണ്ടു് ഇപ്പൊഴാണു നമ്മെ ഫലോന്മുഖമായി അനുഗ്രഹിക്കുന്നതിന്നു് ശക്തനായ്ത്തീന്നിരിക്കുന്നതു്. അദ്ദേഹത്തിൻെറ ജഡശരീരം നിഷ്ക്രിയമായിയെന്നുവെച്ചു നാം ദുഃഖിക്കേണ്ടുന്നവരല്ലാ. നിത്യലോകത്തിൽ നമ്മെയെല്ലാം നോക്കിക്കൊണ്ടു് അദ്ദേഹം വാഴുന്നുണ്ടു്. വരൂ. ആ പുണ്യാത്മാവിനെ വഹിച്ചുകൊണ്ടിരുന്ന ആ ശരീരത്തെ അവസാനമായി നാം ചെന്നു കണ്ടേക്കാം."

ഇങ്ങിനെ ആശ്വസിപ്പിച്ചു മഹാപൂർണ്ണൻ രാമാനുജനെ വിളിച്ചു് സമാധിസ്ഥാനത്തേക്കു നടന്നു.

ആളവന്താരുടെ മററു ശിഷ്യന്മാർ മഹാപൂർണ്ണനെ കണ്ടപ്പോൾ സന്തോഷവും സന്താപവും ഇടകലൻകൊണ്ടു് അവക്കുണ്ടായി. തങ്ങളെ ആശ്വസിപ്പിക്കുവാൻ സമത്ഥനായ ആ പ്രിയസഖാവിൻെറ പ്രത്യാഗമനത്തിൽ അവർ സന്തോഷിച്ചു. ഗുരുവിൻെറ ദേഹവിയോഗവാത്ത, ആ ഗുരുഭക്തനെ അറിയിക്കുവാൻ തങ്ങൾക്കി

ങ്ങിനെ ദുർയ്യോഗമുണ്ടായല്ലോ എന്നു് അവൎക്കു സങ്കടവുമു ണ്ടായി.

പരസ്പരം വൎത്തമാനങ്ങളെല്ലാം പകൎന്നുകഴിഞ്ഞതിൽപ്പിന്നെ രാമാനുജനേക്കുറിച്ചു പ്രസ്താവമായി. ആരാണിദ്ദേഹം എന്നു് ആ ആൾക്കൂട്ടത്തിൽനിന്നു പലരും രാമാനുജനെ ഉദ്ദേശിച്ചു് മഹാപൂൎണ്ണനോടു ചോദിച്ചു.

"നമ്മുടെ ഗുരുദേവൻ ആരെ കാണേണമെന്നുവെച്ചു് രാവും പകലും തപിച്ചുകൊണ്ടിരുന്നുവോ ആ അനുഗ്രഹീതനാണിദ്ദേഹം. ആരെ കൂട്ടിക്കൊണ്ടുവരുവാൻ എന്നെ ഗുരുദേവൻ അയച്ചുവോ ആ വത്സലനാണിദ്ദേഹം. ഇദ്ദേഹംതന്നെയാണു നമ്മുടെ ഗുരുദേവന്റെ ആത്മാവിന്നു് ആശകൾക്കെല്ലാം കേന്ദ്രമായ രാമാനുജൻ."

ഇത്രയുംകേട്ടപ്പോൾ സൎവരുടേയും നോട്ടം രാമാനുജനിലായി. അവരിൽനിന്നു പല പല ഭാഷണങ്ങൾ കൂട്ടത്തോടേ ഉയൎന്നുതുടങ്ങി. അതിലൊന്നിലും ശ്രദ്ധചെലുത്താതെ രാമാനുജൻ ആളവന്താരുടേ ശവത്തിലേക്കു് ഉററുനോക്കിക്കൊണ്ടുനിന്നു. "ഒടുക്കം ഈ മഹാത്മാവിന്റെ നിശ്ചേതനശരീരത്തെയെങ്കിലും എനിക്കു കാണുവാൻ യോഗമുണ്ടായല്ലോ." എന്നു് അദ്ദേഹം അടങ്ങുവാൻനോക്കി. അപ്പോൾ, യമുനാചാൎയ്യന്റെ കൈവിരലുകളിൽ മൂന്നെണ്ണം മടങ്ങിയിരിക്കുന്നതുകണ്ടു് വിസ്മയിച്ചു്, ഇതു എങ്ങിനെ സംഭവിച്ചു എന്നു് അരികേനില്ക്കുന്നവരോടു ചോദിച്ചു.

ഇതിന്നുമുമ്പു് ആരും ഇതു കണ്ടിട്ടില്ലാ. മരിക്കുംമുമ്പു് ഗുരുദേവന്റെ വിരലുകളൊന്നും മടങ്ങിയിരുന്നില്ലെന്നു് ശിഷ്യന്മാൎക്കറിയാം. എപ്പോഴാണു്, എങ്ങിനെയാണു് ഈ മൂന്നുവിരലുകൾ ഇങ്ങിനെ മടങ്ങിയതു് എന്നു് അറി

യാതെ അവരും മറെറല്ലാവരും പരസ്പരം നോക്കിത്തുടങ്ങി.

"എന്തെങ്കിലും ആഗ്രഹം അദ്ദേഹത്തിന്ന നിറവേറാതെ വന്നിട്ടുണ്ടോ? അദ്ദേഹത്തിൻെറ മനസ്സിൽ സഫലമാവാതെ കിടന്ന വല്ല ആശയെക്കുറിച്ചും നിങ്ങൾക്കു സംശയിക്കുവാനെങ്കിലും ഇടയായിട്ടുണ്ടോ?" എന്ന രാമാനുജൻ ചോദിച്ചു.

"ഉണ്ട്; മഹത്തായ ഒരുദ്ദേശം തനിക്കു നിറവേറുവാൻ കഴിഞ്ഞില്ലല്ലോ എന്നു അദ്ദേഹം അന്ത്യകാലത്തു ഇടക്കിടേ വിഷാദിക്കുന്നതു ഞങ്ങൾ കണ്ടിട്ടുണ്ട്. വ്യാസനേയും പരാശരനേയും അദ്ദേഹം എപ്പോഴും സ്മരിക്കാറുണ്ടായിരുന്നു. ചടകോപനിൽ അദ്ദേഹത്തിന്നുള്ള ഭക്തി അളവില്ലാത്തതാണു്. ചടകോപൻെറ വിശിഷ്ടാദ്വൈതസിദ്ധാന്തംപോലെ വ്യാസൻെറ ബ്രഹ്മസൂത്രത്തിന്നു പ്രതിയൊരു ഭാഷ്യം ചമയ്ക്കേണമെന്നു അദ്ദേഹം ആശിച്ചിരുന്നു. വയോധികതയാൽ തനിക്കു അതിന്നു ശക്തിയില്ലായ്കയാലും, ആ കർമ്മം ശരിയായി നിർവ്വഹിക്കുവാൻ തക്ക ആളെ തനിക്കു കിട്ടായ്കയാലും അദ്ദേഹത്തിൻെറ മനസ്സിന്നു നിരന്തരമായ പീഡയുണ്ടായിരുന്നുവെന്നു ഞങ്ങൾ അറിയും" എന്നു ശിഷ്യന്മാർ പറഞ്ഞു.

ആ അഭിലാഷം എത്ര ദുഷ്കരമായിരുന്നാലും, താൻ സാധിച്ചുകൊടുക്കേണ്ടതാണെന്ന രാമാനുജന്നു ഉടൻ തോന്നി. ഇതുകൊണ്ടുതന്നെയായിരിക്കാം തനിക്കുവേണ്ടി അദ്ദേഹം കാത്തുകൊണ്ടിരുന്നതെന്നും, താൻ ഇതു അറിയുവാൻ വേണ്ടിയല്ലായിരിക്കാം അദ്ദേഹത്തിൻെറ കൈവിരലുകൾ ഇങ്ങിനെ മടങ്ങിയിരിക്കുന്നതെന്നും രാമാനുജൻ ഊഹിച്ചു. ഇത്രയും വാത്സല്യം ആ മഹാത്മാവിന്നു തൻെറപേരിൽ ഉണ്ടെന്നാണെങ്കിൽ, ആ മഹാക

ര്‍മ്മം നിര്‍വ്വിഘ്നം നിര്‍വ്വഹിക്കുവാന്‍ താന്‍ ശക്തനാകുമെന്ന് അദ്ദേഹം വിശ്വസിക്കയുംചെയ്തു. എന്നിട്ട് അവിടെക്കൂടിയിരുന്ന ജനങ്ങളെല്ലാവരും കേള്‍ക്കെ ധീരാത്മാവായ രാമാനുജന്‍ ഉല്‍ഘോഷിച്ചതാവിതു്—

എന്‍റെ ആയുഷ്കാലം യഥാമതി ദീര്‍ഘമാണെങ്കില്‍ ഈശ്വരന്നു് എന്‍റെപേരില്‍ കാരുണ്യമുണ്ടെങ്കില്‍, ഉല്‍കൃഷ്ടകര്‍മ്മങ്ങള്‍ നടത്തുന്നതിന്നു ദൈവനിയോഗം എനിക്കുണ്ടെങ്കില്‍, എന്‍റെ ഉദ്ദേശം നിറവേറുന്നതിന്നു് ദൈവം അനുഗ്രഹിക്കുമെങ്കില്‍; ഞാന്‍ ഗുരുദേവന്‍റെ അഭിലാഷത്തെ യഥാശക്തി നിറവേറുന്നതാണെന്നു് നിങ്ങളുടെ മുമ്പില്‍വെച്ചു് ഞാന്‍ പ്രതിജ്ഞചെയ്തുകൊള്ളുന്നു. ഈ സമാരംഭത്തിന്നു് ഗുരുദേവന്‍റെ അനുജ്ഞ എനിക്കുണ്ടെങ്കില്‍ അതിന്‍റെ സൂചകമായി അദ്ദേഹത്തിന്‍റെ ഈ കൈവിരലുകള്‍ നിവിരട്ടെ!

അത്ഭുതം, അത്ഭുതം! മടങ്ങിയിരുന്ന ആ മൂന്നു വിരലുകളും അതാ, തനിയേ നിവന്നു. എന്നുതന്നെയല്ലാ, ആ ശവത്തിന്‍റെ മുഖത്തു പെട്ടെന്നൊരു ദിവ്യതേജോവിലാസവുമുണ്ടായി. ഇതൊക്കെയും വിസ്മയോല്‍ഫുല്ലനേത്രരായി ജനങ്ങള്‍ നോക്കിനിന്നു.

ആളവന്താരുടെ ആ മൂന്നു വിരലുകള്‍ മടങ്ങുകയും നിവരുകയും ചെയ്തതിനെ സംബന്ധിച്ചു് വേറെയൊരു ഐതിഹ്യം കാണുന്നുണ്ടു്.

രാമാനുജന്‍ യമുനാചാര്യന്‍റെ മൃതശരീരത്തെ നോക്കി ഖേദിക്കുന്നതിന്നിടയ്ക്കു, "എനിക്കു ഇദ്ദേഹത്തെ മരിക്കുംമുമ്പേ ദര്‍ശിക്കുന്നതിന്നു ഈശ്വരന്‍ അനുകൂലിച്ചിരുന്നുവെങ്കില്‍, ഞാന്‍ വൈകുണ്ഠത്തിലേയ്ക്കു വിഷ്ണുഭഗവാന്‍റെ പാദാരവിന്ദം വരേക്കും ഇവിടേനിന്നു് ഒരു നിരത്തുവഴി ഉണ്ടാക്കിയേനേ" എന്നും, "ആ പാതയില്‍ക്കൂടി

സൎവ്വജനത്തിന്നും സുകരമായി നിത്യാനന്ദത്തിലേക്ക സഞ്ചരിക്കുവാൻ ഞാൻ സാധിപ്പിക്കും" എന്നും പറയുകയുണ്ടായി. ഉടനേ യമുനാചാൎയ്യന്റെ മൂന്ന കൈവിരലുകൾ മടങ്ങി. അതു കണ്ടപ്പോൾ തന്റെ വാക്ക ഗുരുദേവൻ ആദരിച്ചിരിക്കുന്നുവെന്ന രാമാനുജന്ന മനസ്സിലായി.

"ഇന്നുമുതൽ ഞാൻ വൈഷ്ണവമതത്തെ അവലംബിച്ച് അതിന്റെ ഉൽക്കൎഷത്തിന്നായി പ്രവൎത്തിക്കുന്നതാണ്. എന്റെ ആയുഷ്കാലത്തെയും, എനിക്കുള്ള സൎവ്വശക്തിയേയും, എന്റേ ജീവിതത്തെത്തന്നെയും മനുഷ്യവൎഗ്ഗത്തിന്റെ ശ്രേയസ്സിന്നായി സമൎപ്പിച്ചുകൊള്ളുന്നു. മനുഷ്യരെ സൽപഥത്തിൽ നയിച്ച്, തിരുവായിരപ്രബന്ധത്തിലെ സൂക്ഷ്മാൎത്ഥങ്ങളെയെല്ലാം അവരെ ഗ്രഹിപ്പിച്ച്, ആ പ്രബന്ധത്തെ അവരേക്കൊണ്ട് പൂജിപ്പിക്കുമെന്നും ഞാൻ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു"—ഇങ്ങിനെ രാമാനുജൻ തുടൎന്നപ്പോൾ ആ മടങ്ങിയ വിരലുകളിൽ ഒന്നുമാത്രം നിവൎന്നു.

"ഞാൻ വ്യാസസൂത്രത്തിന്ന പുതിയൊരു ഭാഷ്യമുണ്ടാക്കി വേദശാസ്ത്രപുരാണങ്ങളിലെ ഉൾക്കരുത്തു മുഴുവൻ അതിൽ അടക്കി മോക്ഷമാൎഗ്ഗത്തെ സൎവ്വജനത്തിന്നും സുഗമമാക്കുന്നതാണ്" എന്ന രാമാനുജൻ രണ്ടാമതായി പ്രതിജ്ഞചെയ്തപ്പോൾ രണ്ടാമത്തെ വിരലും നിവൎന്നു.

"ഞാൻ അതിവിശിഷ്ടനായ ഒരു വൈഷ്ണവനെ അന്വേഷിച്ചു കണ്ടുപിടിച്ച്, പരമാത്മാവിന്റെ മഹത്വത്തെയും, പരമാത്മാവിന്നും ജീവാത്മാവിന്നും തമ്മിലുള്ള സംബന്ധത്തേയും, മോക്ഷമാൎഗ്ഗത്തേയും കുറിച്ചു തന്റെ വിഷ്ണുപുരാണത്തിൽ ആൎക്കും അനിഷേധ്യമായ രീതിയിൽ സിദ്ധാന്തിച്ചിട്ടുള്ള ആ പരാശരമഹൎഷിയുടെ നാമം ആ വൈഷ്ണവോത്തമനെക്കൊണ്ടു ധരിപ്പിക്കുന്നതാണ്" എ

നുണ്ടായ മൂന്നാമത്തെ പ്രതിജ്ഞയോടുകൂടി മൂന്നാമത്തെ വിരലും നിവിൎന്നു.

ആളവന്താർ രാമാനുജനിലുള്ള വാത്സല്യവും വിശ്വാസവും എത്ര ഉൽത്തിങ്ങിയതാണെന്നു് ഈ സംഭവത്തിൽനിന്നു് എല്ലാവൎക്കും അറിയുവാൻ കഴിഞ്ഞു.

ഉടനെ വരരംഗനായകൻ രാമാനുജനെ അടുത്തു്—

"ഗുരുദേവൻെറ സവിശേഷമായ അനുഗ്രഹത്തിന്നു് അങ്ങയാണ് പാത്രമായതു്. അദ്ദേഹത്തിൻെറ ജീവിതോദ്ദേശവും ദിവ്യപ്രഭാവവും അങ്ങയിലേയ്ക്കു പകൎന്നിരിക്കുന്നു"—എന്നും;

അവിടെക്കൂടിയിരുന്ന ജനങ്ങളെ നോക്കി—

"വൈഷ്ണവന്മാരുടെ ആചാൎയ്യനും നമ്മുടെ ഗുരുഭ്രാതനും ഇനിമേൽ ഇദ്ദേഹമാണു്. ഇദ്ദേഹത്തെ കാണുന്നതിന്നു ഗുരുദേവന്നു് എത്ര കലശലായ തൃഷ്ണയാണുണ്ടായിരുന്നതെന്നു് എല്ലാവരും അറിഞ്ഞിട്ടുള്ളതാണു്. താൻ തന്നെ തൻെറ ഭാരത്തെ ഇദ്ദേഹത്തെ ഏല്പിക്കേണമെന്നു ഗുരുദേവൻ ആശിച്ചിരുന്നു. അതു ഫലിച്ചതു് ഇതാ, ഇപ്പോൾ നാം കാണുകയുണ്ടായ വിധമാണു്. മനുഷ്യവൎഗ്ഗസംരക്ഷകനായി വന്നിരിക്കുന്ന മഹാപുരുഷനാണിദ്ദേഹം. സത്യദീപത്തെ വഹിച്ചുകൊണ്ടു് ഇദ്ദേഹം നമ്മെ നയിക്കുവാൻ മുന്നിട്ടിരിക്കുന്നു. ആ ദീപം, അന്ധകാരത്തിൽ ആണ്ടുകിടക്കുന്ന ജീവികൾക്കൊക്കെയും ചൈതന്യവും പ്രകാശവും നൽകി, സമസ്തലോകത്തിന്നും ഈശ്വരനെ പ്രാപിക്കുവാൻ വഴികാണിക്കുമാറാവട്ടേ"—

—എന്നും പ്രസ്താവിച്ചു. അതു കേട്ടവരെല്ലാവരും ഏകസ്വരത്തിൽ ശരിവെച്ചുകൊണ്ടു് ഹുങ്കാരവം മുഴക്കി. രാമാനുജനെ അവർ കൂട്ടത്തോടേ സ്തുതിക്കയും ചെയ്തു.

ഇതിന്നു രാമാനുജനിൽനിന്നുണ്ടായ മറുപടി ഇതാണു്:—"നിങ്ങൾ എന്നെ ഏല്പിക്കുന്ന ഭാരം അശക്തനായ എനിക്കു് ഏററവും ദുർവ്വഹമാണെന്നിരിക്കിലും നിങ്ങളുടെ ആജ്ഞയെ ഞാൻ നിരാകരിക്കരുതല്ലോ. എൻെറ ധമ്മത്തെ യഥാവിധി അനുഷ്ഠിക്കുന്നതിന്നു ഞാൻ ശക്തനാകുവാൻതക്കവണ്ണം വാസുദേവനും ഗുരുദേവനും എന്നെ കാരുണ്യപൂർവ്വം അനുഗ്രഹിക്കട്ടെ."

അനന്തരം ആളവന്താരുടേ ശവസംസ്കാരകമ്മങ്ങളെല്ലാം ഭംഗിയായി നിറവേററി ആളുകളെല്ലാം അവരവരുടെ വഴിക്കു് അവിടേനിന്നു പിരിഞ്ഞു.

വരരംഗനായകൻ, മഹാപൂർണ്ണൻ മുതലായവരോടു യാത്രപറഞ്ഞു രാമാനുജൻ കാഞ്ചീപുരത്തിലേക്കു മടങ്ങി. യമുനാചാര്യൻെറ ജീവിതകാലത്തു് അദ്ദേഹത്തിൽനിന്നു് ഉപദേശംഗ്രഹിക്കുവാനോ, അദ്ദേഹത്തെ ഒരു നോക്കു കാണുവാൻപോലുമോ തനിക്കു കഴിഞ്ഞില്ലെന്നായതിൽ രാമാനുജനുണ്ടായ ശോകം ഓക്കുംതോറും വർദ്ധിച്ചുതുടങ്ങി. അങ്ങിനെ ദീനഭാവത്തോടെയാണു് അദ്ദേഹം തിരുക്കച്ചിനമ്പിയാരുടെ മുമ്പിൽ ചെന്നതു്. തൻെറ ഗുരുവിനെ സംബന്ധിച്ച ചരമവാത്ത കേട്ടപ്പോൾ തിരുക്കച്ചിനമ്പിയാർ പൊട്ടിക്കരഞ്ഞുപോയി. ഒരുമിച്ചു രാമാനുജനും കരയുമാറായി. ഉടനെ മതിമാനായ കാഞ്ചിപൂർണ്ണൻ തന്നെത്താൻ സമാശ്വസിച്ചു്, രാമാനുജനെ സാന്ത്വനം ചെയ്യുവാൻ മുതിന്നു:—

"ഈ ഭവിതവ്യതയിൽ ദുഃഖിക്കുന്നതു വെറുതെയാണു്. കാഞ്ചീപുരനാഥൻെറ സവ്വജ്ഞത്വത്തിലും സവ്വശക്തിത്വത്തിലും പരിപൂർണ്ണവിശ്വാസത്തെ ഉറപ്പിക്കു. എല്ലാം ക്ഷമിച്ചുകൊണ്ടു സാവധാനം മുന്നോട്ടു ചെന്നാൽ ഒടുവിലൊക്കെയും നന്മയായിട്ടേ വരൂ."

ഇങ്ങിനെ തിരുക്കച്ചിനമ്പിയാരാൽ രാമാനുജൻ പരിസാന്ത്വിതനായി. അദ്ദേഹം മുമ്പിലത്തെപ്പോലെ വരദരാജനെ ഭജിച്ചുകൊണ്ടു വാണു. തിരുക്കച്ചിനമ്പിയാരുമായി, ഈ സംഭവത്തിനുശേഷം രാമാനുജനു പൂർവ്വാധികം അടുപ്പമുണ്ടായി. അങ്ങിനെ രാമാനുജനു നമ്പിയാരിൽ ഭക്തിയും, നമ്പിയാൎക്കു രാമാനുജനിൽ വാത്സല്യവും വർദ്ധമാനമായ്ത്തീൎന്നു.

അടുത്തു പരിചയിച്ചുതുടങ്ങിയപ്പോഴാണു കാഞ്ചിപൂൎണ്ണൻ മഹാത്മാവും മഹാജ്ഞാനിയുമാണെന്ന വാസ്തവം രാമാനുജനു മനസ്സിലായതു്. അദ്ദേഹത്തെക്കാൾ ശ്രേഷ്ഠനായ വേറെയൊരു ഗുരുവിനെ തനിക്കു കിട്ടുവാനില്ലാ എന്നു രാമാനുജൻ ധരിക്കയും ചെയ്തു. ഒരുനാൾ വണക്കത്തോടേ കാഞ്ചിപൂൎണ്ണന്റെ അരികേ ചെന്നുനിന്നു്:—

"സ്വാമിൻ, അങ്ങു് എന്നെ കാരുണ്യപൂർവ്വം സംരക്ഷിച്ചാലും! അങ്ങയുടെ ശിഷ്യന്മാരിൽ ഒരുവനായി എന്നെ അംഗീകരിക്കണം. ഈശ്വരനെ പ്രാപിക്കുവാനുള്ള മാർഗ്ഗം എനിക്കു കാണിച്ചുതരുവാൻ അങ്ങയല്ലാതെ ആരുമില്ലാ" എന്നു രാമാനുജൻ പ്രാൎത്ഥിച്ചു.

കാഞ്ചിപൂൎണ്ണൻ—"വത്സാ, നിന്റെ ഈ പ്രാൎത്ഥന അസ്ഥാനത്തിലായി. ഞാൻ നിന്റെ ഗുരുസ്ഥാനം വഹിക്കുന്നതിന്നു് അർഹനല്ലാ. വരദരാജസ്വാമിക്കു എന്റെപേരിൽ അല്പം കാരുണ്യമുണ്ടെന്നു കണ്ടിട്ടായിരിക്കാം നീ എന്റെ ശിഷ്യനാകുവാൻ ആഗ്രഹിക്കുന്നതു്. എന്നാൽ, ശൂദ്രനായ എനിക്കു നിന്നെ ശിഷ്യനായി അംഗീകരിക്കുന്നതിന്നു് അധികാരമില്ലെന്നു നീ ഓൎത്തില്ലായിരിക്കാം."

രാമാനുജൻ—"മഹാന്മാർ ഏതു ജാതിയിലും ജന്മത്തെ ധരിക്കാറുണ്ടു്. മായാബന്ധത്തിൽനിന്നു വിമുക്തരാ

യി ഈശ്വരനെ പ്രത്യക്ഷമായി ദശിക്കുന്നതിന്നു യോഗമുണ്ടായിട്ടുള്ള മഹാത്മാക്കളുടെ കാൎയ്യത്തിൽ ജന്മത്തിന്നു പ്രാധാന്യമില്ലെന്നു ശാസ്ത്രങ്ങൾ പറയുന്നുണ്ടു്."

കാഞ്ചിപൂൎണ്ണൻ—"അതിരുകടന്നു നീ എന്നെ സ്തുതിക്കയാണിപ്പോൾ. ജന്മംകൊണ്ടുമാത്രമല്ലാ കൎമ്മംകൊണ്ടും നീ പറയുന്നതുപോലെ അത്രയും ശ്രേഷ്ഠനല്ലാ ഞാൻ. അഥവാ ഞാൻ നിന്റെ ഗുരുവാകുന്നതിന്നു യോഗ്യനാണെന്നുതന്നെ വിചാരിക്കുക. എന്നാലും, ആചാരമൎയ്യാദയെ എനിക്കു് അതിലംഘിച്ചുകൂടാ. ജാത്യാചാരങ്ങൾ വിധിപോലെ നടന്നുവരുന്നുണ്ടോ എന്നു നാംതന്നെ നോക്കുന്നില്ലെങ്കിൽ, പിന്നെ ആൎക്കാണു് അതിൽ ശ്രദ്ധയുണ്ടാകുക. മഹാത്മാക്കൾ പോലും ജനസമുദായത്തിന്റെ ഘടനയെ നിലനിൎത്തുവാൻ ജാത്യാചാരങ്ങളെ ആധാരമാക്കി പ്രവൎത്തിക്കുന്നവരാണു്. ഇതിനെ സംബന്ധിച്ചു ഭഗവാൻ പറഞ്ഞിരിക്കുന്നതു് എന്തെന്നു കേൾക്കൂ. 'ശ്രേഷ്ഠന്മാർ ഏതുകാൎയ്യം ചെയ്യുന്നുവോ അതുതന്നെയാണു മററുള്ളവരും ആചരിക്കുക. ലോകത്തിന്നു മുഴുവൻ അനുവൎത്തിക്കുവാൻ യോഗ്യമായിട്ടുള്ളതുമാത്രമേ ശ്രേഷ്ഠന്മാർ പ്രമാണമാക്കാവൂ. ഹേ, പാൎത്ഥാ, മൂന്നുലോകത്തിലും യാതൊരു കൎമ്മവും എനിക്കു ചെയ്യേണ്ടതായിട്ടില്ലാ; യാതൊന്നും എനിക്കു നേടേണ്ടതായിട്ടുമില്ലാ; എന്നാലും ഞാൻ എപ്പോഴും കൎമ്മത്തിലേൎപ്പെട്ടുകൊണ്ടാണിരിക്കുന്നതു്. ഞാൻ അന്യരെപ്പോലെ ശ്രദ്ധാപൂൎവ്വം കൎമ്മങ്ങൾ ആചരിക്കാതിരുന്നാൽ, സൎവ്വത്ര സൎവ്വജീവികളും എന്നെ അനുകരിച്ചു് അകൎമ്മത്തിലേക്കു തിരിഞ്ഞേക്കും. കൎമ്മ

ത്തിൽനിന്നു ഞാൻ ഒഴിയുകയാണെങ്കിൽ ലോകങ്ങ ളെല്ലാം നശിക്കുകയാണുണ്ടാകുക. ഗുണകർമ്മവിഭാഗംപോലെ നാലു വർണ്ണങ്ങളെ ഞാനാണു സൃഷ്ടിച്ചിരിക്കുന്നതു്. വർണ്ണസങ്കര[illegible]യ്ക്കു ഞാൻതന്നെ ഹേതുവായ്ത്തീൎന്നു ജീവികളെയെല്ലാം നശിക്കുവാൻ വിടുന്നതു് എനിക്കു യോഗ്യമാണോ?' കുലധർമ്മത്തെ അനുവൎത്തിക്കാത്തവർ അന്ധകാരമയമായ നരകത്തിൽ നിപതിക്കുമെന്നാണു വിധി, പിന്നെ അതിൽനിന്നു കരയേറുവാൻ അവൎക്കു കഴിഞ്ഞില്ലെന്നുവരും. അതുകൊണ്ടു്, ജനസമുദായത്തിന്റെ സംഘടനയെ സംരക്ഷിക്കുവാൻ സ്വന്തം ധർമ്മത്തെ നീ ശരിയായി ആചരിക്കണം. അജ്ഞന്മാരെന്നപോലെ വിജ്ഞന്മാരും കർമ്മം ചെയ്യേണ്ടുന്നവർതന്നെ. അജ്ഞന്മാർ കർമ്മത്തിൽ ഏൎപ്പെടുന്നതു ഫലാപേക്ഷയോടുകൂടിയാണു്. വിജ്ഞന്മാരാവട്ടേ, നിഷ്കാമബുദ്ധിയോടേ, ജനസമുദായത്തിന്റെ രക്ഷയെ കരുതി മാത്രമായിരിക്കണം കർമ്മം തുടരുന്നതു്. കർമ്മത്തിൽ ആസക്തിയുള്ള മൂഢജനങ്ങളുടെ മനസ്സിനെ വിജ്ഞന്മാർ കലക്കിമറിക്കരുതു്. സ്വധർമ്മം ഗുണംകുറഞ്ഞതായാലും, അതു ഗുണംനിറഞ്ഞ പരധർമ്മത്തെക്കാൾ ശ്രേഷ്ഠമാണു്. സ്വധർമ്മാനുഷ്ഠാനത്തിൽ മരണംനേരിട്ടാലും ശ്രേയസ്സുതന്നെ. എന്തുകൊണ്ടെങ്കിൽ, പരധർമ്മത്തെ അവലംബിച്ചു ജീവിക്കേണ്ടിവരുന്നതിൽ എപ്പോഴും ഭയമേയുള്ളു. അല്പജ്ഞരായ മനുഷ്യരെ അവരുടേ സ്ഥിതിഗതികൾക്കു വിപരീതമായി അഭിജ്ഞന്മാർ ഇളക്കിവിടരുതു്."

രാജാനുജൻ—"സ്വാമിൻ, ഞാൻ അങ്ങയെ മനഃപൂൎവ്വം വിശ്വസിച്ചുകൊണ്ടാണിരുന്നതു്. ആ വിശ്വാസം

നിഷ്ഫലമായിട്ടാണല്ലോ കലാശിക്കുന്നതു്. എങ്കിലും, ഞാൻ നിരാശനാകുന്നില്ലാ. അങ്ങയിൽ എനിക്കുള്ള ഭക്തിക്കു ഇതുകൊണ്ടു് ലോപമുണ്ടാകുന്നതുമല്ലാ."

ഇങ്ങിനെ പറഞ്ഞിട്ടാണു രാമാനുജൻ അന്നു സ്വഗൃഹത്തിലേക്കു മടങ്ങിയതു്. അദ്ദേഹത്തിൻെറ മനസ്സിന്നു് സ്വാസ്ഥ്യമില്ലാതെയായി. മഹാത്മാവായ തിരുക്കച്ചിനമ്പിയാരുടെ അനുഗ്രഹത്തിന്നു താൻ എങ്ങിനെയെങ്കിലും പാത്രമാവേണമെന്നതിനെക്കുറിച്ചു് അദ്ദേഹം ആലോചനയിൽ മുങ്ങി. ഒടുക്കം, ഉപായംകൊണ്ടു്, നമ്പിയാരെ വശീകരിക്കുവാൻ കഴിയുമോ എന്നു് നോക്കുന്നതിന്നു് അദ്ദേഹം നിശ്ചയിച്ചു. അന്നു രാത്രിമുഴുവൻ ഈ വിചാരത്താൽ ഉറക്കമുണ്ടായില്ലാ.

നേരം പുലന്നു. പൂർവ്വാഹ്നകർമ്മങ്ങളെല്ലാം അനുഷ്ഠിച്ചുകഴിഞ്ഞു. ഉടനെ രാമാനുജൻ കാഞ്ചിപൂർണ്ണൻെറ വസതിയിലേക്കു സത്വരം ചെന്നു. തിടുക്കത്തോടേ വരുന്ന രാമാനുജനെ കണ്ടു് തിരുക്കച്ചിനമ്പിയാർ സംഭ്രമത്തോടേ എഴുന്നേററു് എന്താണു കാര്യമെന്നു ചോദിച്ചു.

"ഇന്നലെ ഞാൻ ചെയ്ത പ്രാർത്ഥന അങ്ങു് നിരാകരിച്ചുവല്ലോ. ഇന്നു വേറൊരപേക്ഷയുണ്ടു്. അതും അങ്ങു് കൈക്കൊള്ളാതിരുന്നാൽ എനിക്കു സഹിക്കുവാൻവയ്യാത്ത സങ്കടമായ്ത്തീരും."

"എന്താണതു്?"

"എൻെറ വീട്ടിൽ ഭോജനത്തിന്നായി ഞാൻ അങ്ങയെ ക്ഷണിക്കുന്നു. അങ്ങയുടെ ഇന്നത്തെ ഭോജനത്തിന്നു എൻെറ വീട്ടിൽ ഏർപ്പാടുചെയ്തിട്ടുണ്ടു്."

"ഇതിന്നുവേണ്ടിയോ നീ ഇത്രയും ആവേഗത്തോടേ ഇങ്ങോട്ടു പാഞ്ഞുവന്നതു്."

"മഹാത്മാക്കളുടെ കാരുണ്യത്തിന്നുവേണ്ടിയാണെങ്കിൽ ഞാൻ പറകകതന്നെ ചെയ്യും."

"ആകട്ടേ, ഞാൻ വരാം"

ഇങ്ങിനെ അനുമതികിട്ടുകയാൽ നിറഞ്ഞ സന്തോഷത്തോടേ തുള്ളിച്ചാടിക്കൊണ്ടാണു് രാമാനുജൻ മടങ്ങിയതു്. അദ്ദേഹം വീട്ടിൽവന്നു് ഭാൎയ്യയെവിളിച്ചു് അതിഥിസൽക്കാരത്തിന്നുള്ള ഏൎപ്പാടുകളെല്ലാം ഭംഗിയായി നടത്തുവാൻ ഏല്പിച്ചു. "ഇന്നു് ഇവിടെവരുന്ന അതിഥി സാമാന്യനായ ഒരാളല്ലാ; അദ്ദേഹത്തിൻെറ കാരുണ്യത്തിന്നു നാം പാത്രമായാൽ, അതോടുകൂടി ദീനരക്ഷകനായ ഭഗവാൻെറ അനുഗ്രഹവും നമ്മളിലുണ്ടാകും" എന്നു അദ്ദേഹം ഭാൎയ്യയോടുപറഞ്ഞു.

പലവിധ വിഭവങ്ങളോടുകൂടി ഭോജനം തയ്യാറായി. രാമാനുജൻെറ മാദ്ധ്യാഹ്നികകൎമ്മങ്ങളെല്ലാംകഴിഞ്ഞു അദ്ദേഹം അതിഥിയെ എതിരേല്ക്കുവാൻ വീഥിയിലേക്കിറങ്ങി. തെക്കേത്തെരുവിൽക്കൂടി മന്ദംമന്ദം നടന്നു.

തന്നെ ഭക്ഷണത്തിന്നായി രാമാനുജൻ ക്ഷണിച്ചതു് എന്തൊരു കരുതലോടുകൂടിയാണെന്നു കാഞ്ചിപൂൎണ്ണൻ മനസ്സിലാക്കി. തൻെറ ഉച്ഛിഷ്ടത്തെ ഭുജിച്ചു് ആ വഴിക്കു ശിഷ്യതത്തെ പ്രാപിക്കാമെന്നാണു് രാമാനുജൻെറ ഉദ്ദേശമെന്നു അദ്ദേഹം ധരിച്ചു. അങ്ങോട്ടു ചെല്ലുന്നതിന്നു കുറച്ചൊന്നു വിളംബിച്ചാൽ രാമാനുജൻ ഇങ്ങോട്ടു് അന്വേഷിച്ചുവരുമെന്നു് അദ്ദേഹത്തിന്നറിയാം. അങ്ങിനെ വരുന്നതു് വടക്കേത്തെരുവിൽക്കൂടിയായിരിക്കുമെന്നും അദ്ദേഹം ഊഹിച്ചു.

അപ്രകാരം കാഞ്ചിപൂൎണ്ണൻ കുറച്ചു വൈകിച്ചതിൽപ്പിന്നെ തെക്കേത്തെരുവിൽക്കൂടി രാമാനുജൻെറ ഗൃഹത്തിലേക്കുപോയി. അപ്പോൾ അവിടെ ഗൃഹിണിമാത്ര

മേയുള്ളൂ. ഭോജനമെല്ലാം തയ്യാറായി ആ സ്ത്രീ അതിഥിയെ കാത്തുകൊണ്ടിരിക്കയാണ്. രാമാനുജൻ അതിഥിയെ എതിരേല്ക്കുവാൻ ചെന്നിരിക്കയാണല്ലോ. കാഞ്ചിപൂർണ്ണൻ ഗൃഹിണിയെവിളിച്ച്—"അല്ലേ, രാമാനുജൻ മടങ്ങിവരുന്നതിന്ന് ഇനിയും വൈകിയെന്നുവരാം. അതുവരെ താമസിക്കുവാൻതരമില്ലാ. എനിക്ക് ക്ഷേത്രത്തിൽ ഉടനേ ചെല്ലേണ്ടിയിരിക്കുന്നു. അതുകൊണ്ട് കുറച്ചുവല്ലതും ആഹാരംതന്ന് എന്നെ അയച്ചേക്കണം,"—എന്നു തിടുക്കി. അതുകേട്ട് മറെറാന്നും സംശയിക്കാതെ ആ സ്ത്രീ കാഞ്ചിപൂർണ്ണന്നു ഭോജനംകൊടുത്തു. അദ്ദേഹത്തിന്നു് ഉണ്ണുവാൻ ഇലവെച്ചതു് പുറത്തെ തിണ്ണയിലാണ്. ഊണുകഴിഞ്ഞപ്പോൾ ഗൃഹിണിയുടെ നിയോഗംപോലെ അദ്ദേഹംതന്നെ ഇലയെടുത്തു ദൂരെ കൊണ്ടുപോയി എറിഞ്ഞു. ഊണുകഴിച്ചിടത്തു ചാണകവെള്ളം തളിച്ച് അദ്ദേഹംതന്നെ തുടച്ച് ശുചിയാക്കയുംചെയ്തു. അതുയുംകഴിഞ്ഞ്, ഭോജനവിഭവങ്ങളെ പ്രശംസിച്ച് ഗൃഹിണിയെ സന്തുഷ്ടയാക്കി അദ്ദേഹം അവിടെനിന്ന് വേറേ വഴിക്ക് വീട്ടിലേക്കുപോയി.

പിന്നെയാണ് രാമാനുജന്റെ വരവ്. ശൂദ്രനായ തിരുക്കച്ചിനമ്പിയാർ എച്ചിലെടുത്തുകളഞ്ഞ് അവിടെ ശുചിയാക്കീട്ടും ഗൃഹിണിക്ക് തൃപ്തിയാകായ്കയാൽ, താൻതന്നെ കുറേ ചാണകമെടുത്തു അവിടെയെല്ലാം തേച്ചുവെടുപ്പാക്കി, ആ അശുചിനീങ്ങുവാൻ കുളിക്കുന്നസമയത്താണ്, അതിഥിയെ അദ്ദേഹത്തിന്റെ വീടുവരേക്കും അന്വേഷിച്ചുചെന്നിട്ടും കാണാതെ രാമാനുജൻ സ്വഗൃഹത്തിൽ മടങ്ങിയെത്തിയതു്.

"നീ എന്താണിപ്പോൾ കുളിക്കുന്നതു്? നമ്പ്യാർ ഇവിടെ വന്നിട്ടില്ലയോ?"എന്നു ചോദിച്ചുകൊണ്ട് അദ്ദേഹം ഭാര്യയുടെ അടുത്തുചെന്നു.

"ആയാറം വന്നു് ഊണുകഴിച്ചു് ക്ഷേത്രത്തിലേക്കു പോയി. ഒട്ടും താമസിക്കുവാൻ തരമില്ലെന്നു് ആയാറം എന്നെ തിടുക്കുകയാൽ, നിങ്ങറം വരുന്നതുവരെ കാക്കുവാൻ കഴിഞ്ഞില്ലാ"—എന്നു തുടങ്ങി അവിടെ നടന്നതെല്ലാം ആ സ്ത്രീ പറഞ്ഞു.

രാമാനുജൻ നിരാശനായി. അതിഥിയെ ഭോജനത്തിന്നു് തനിയേ പുറത്തിരുത്തിയതും, അദ്ദേഹത്തെ അയിത്തക്കാരനായി അവമാനിച്ചതുംകേട്ടു രാമാനുജൻ കുപിതനുമായി.

"നീ ഇപ്പോറം ചെയ്തതുമുഴുവൻ തെററാണു്. ഞാൻ വരുന്നതുവരെ വല്ല ഒഴികഴിവുംപറഞ്ഞു് നീ അദ്ദേഹത്തെ താമസിപ്പിക്കേണ്ടതായിരുന്നു. അതിന്നുതക്ക ബുദ്ധി നിനക്കില്ലാതായതു് ഞാൻ സഹിക്കുകയേ നിവ്വാഹമുള്ളു. എന്നാൽ അദ്ദേഹത്തെ നീ അയിത്തക്കാരനെന്നു കരുതിയതു് ക്ഷമിക്കത്തക്ക അപരാധമല്ലാ. നമ്മുടെ പൂവ്വപുണ്യപരിപാകംകൊണ്ടാണു് അദ്ദേഹത്തിന്നു് ഇവിടെ വരുവാൻ കാരുണ്യമുണ്ടായതു്. ആ പുണ്യാത്മാവിന്റെ സാന്നിദ്ധ്യത്താൽ ഈ വീടുമുഴുവൻ ശുദ്ധമാക്കിത്തീന്നിരിക്കേ, നീ അദ്ദേഹത്തെ അയിത്തക്കാരനെന്നു് അവഗണിച്ചുകളഞ്ഞല്ലോ. നിന്നെക്കാറം അദ്ദേഹത്തിനു് പരിശുദ്ധിയുണ്ടെന്നാണു് ഞാൻ കാണുന്നതു്. അതു് മനസ്സിലാക്കാതെ, മൂഢാചാരത്തിന്നുവഴങ്ങി നീ എനിക്കുചെയ്ത അപ്രിയം വളരെ കഠിനമായി. ഇനിയൊരിക്കൽ നീ ഇങ്ങിനെ ചെയ്യുന്നതായാൽ പിന്നെ ഞാനും നീയും വേറേ വേറേയാണു് എന്നു് ഓത്തുകൊള്ളണം!"

ഇത്രമാത്രം പറഞ്ഞു രാമാനുജൻ തന്റെ കോപത്തെ പണിപ്പെട്ടടക്കി. താൻ ഉദ്ദേശിച്ചു ചെല്ലുന്നേടത്തെല്ലാം പ്രതിബന്ധം കണ്ടിട്ടും അദ്ദേഹം പിന്നെയും

മഹോത്സാഹനായിട്ടുതന്നെയാണു വത്തിച്ചതു്. ദീർഘാലോചനയുടെ ഫലമായി അദ്ദേഹം മറെറാരുപായം കണ്ടുപിടിച്ചു. ഉടനെ തിരുക്കച്ചിനമ്പിയാരെ ചെന്നുകണ്ടു് അറിയിച്ചതാവിതു്:—

"സ്വാമിൻ, എൻെറ ഹൃദയത്തിൽ ദൃഢമൂലമായി നില്ക്കുന്ന പല അഭിലാഷങ്ങളും ഉണ്ടു്. അവയെല്ലാം നിറവേറുമോ ഇല്ലയോ എന്നു് അങ്ങു വരദരാജസ്വാമിയിൽനിന്നറിഞ്ഞു് എന്നോടു പറയുമോ? അങ്ങു് ചോദിക്കുന്നതൊന്നും വരദരാജൻ നിഷേധിക്കയില്ലെന്നു് എനിക്കറിയാം."

അങ്ങിനെയാകട്ടെയെന്നു തിരുക്കച്ചിനമ്പിയാർ കൈയേററു. രാമാനുജൻ അന്നു് ആശ്വാസത്തോടേ മടങ്ങി.

പിറെറന്നാൾ രാവിലെ നമ്പിയാരുടെ ദൂതൻ രാമാനുജനെ വിളിക്കുവാൻ വന്നു. തൻെറ ഉദ്ദേശം ഫലോന്മുഖമായിയെന്നു സന്തോഷത്തോടേയാണു് രാമാനുജൻ ചെന്നതു്. "സ്വാമിൻ, വരദരാജസ്വാമി എന്താണു് അരുളിച്ചെയ്തതു്," എന്നു ചോദിച്ചുകൊണ്ടു് അദ്ദേഹം കാഞ്ചിപൂർണ്ണൻെറ മുമ്പിൽ പ്രവേശിച്ചു.

"ഭഗവാൻ പറഞ്ഞതു കേട്ടുകൊള്ളുക:—'സാക്ഷാൽ സത്യം ഞാൻതന്നെയാണു്. ജീവാത്മാവിന്നും പരമാത്മാവിന്നും ഭേദമുണ്ടു്. പ്രവത്തിയാണു് എന്നെ പ്രാപിക്കുന്നതിന്നു ശരിയായ മാർഗ്ഗം. മഹാപൂർണ്ണനെ ആശ്രയിച്ചാൽ നേർവഴി കാണും'"—എന്നു കാഞ്ചിപൂർണ്ണൻ രാമാനുജനെ ധരിപ്പിച്ചു.

ഇത്രയുംതന്നെയാണു രാമാനുജന്നു് അറിയേണ്ടതായിരുന്നതു്. ഭഗവാൻെറ കാരുണ്യത്തെ അദ്ദേഹം വാഴ്ത്തി.

"ഭഗവാൻെറ ദൃഷ്ടി നിന്നിൽ എപ്പോഴുമുണ്ടു്. നീ ഭുവിയിൽ മഹാപുരുഷനായി ലോകോപകാരാത്ഥം ഭി

വ്യകമ്മങ്ങൾ ചെയ്തുകൊണ്ടു് ശോഭിക്കും." എന്നു തിരുക്കച്ചിനമ്പിയാർ രാമാനുജനെ ആശീർവ്വദിക്കയുണ്ടായി.

രാമാനുജൻഉടനേതന്നെ മഹാപൂർണ്ണനെ കാണുവാൻ പുറപ്പെട്ടു. അങ്ങിനെയാണല്ലോ തനിക്കുണ്ടായിരിക്കുന്ന ദൈവനിയോഗം.

ഇതിന്നിടയ്ക്കു്, ശ്രീരംഗത്തിൽ യമുനാചാര്യരുടെ ശിഷ്യന്മാർതമ്മിൽ തങ്ങളുടെ ഭാവിയെക്കുറിച്ചു് ആലോചിക്കയുണ്ടായി.

മഹാപൂർണ്ണനെ നോക്കി അവർ പറയുകയാണു്:—"നമ്മുടെ ഗുരുദേവന്നു് ഏററവും പ്രിയംകൂടിയ ശിഷ്യൻ അങ്ങയാണല്ലോ. ജനങ്ങളെ ധമ്മമാർഗ്ഗത്തിൽ നയിക്കുവാൻ സമത്ഥനായ മഹാത്മാവു് ലോകത്തിൽ ജനിച്ചിട്ടുണ്ടോ എന്നു് അങ്ങേക്കു് അറിയാമോ?"

മഹാപൂർണ്ണൻ—"ഇതിൽ നിങ്ങൾ എന്താണിപ്പോൾ സംശയിക്കുന്നതു്? നമ്മുടെ ഗുരുദേവന്റെ ശരീരത്തെ നാം സമാധിയിൽ ഇരുത്തുന്ന കാലത്തു നാം കണ്ടുനില്ക്കവേ സംഭവിച്ച ആ അത്ഭുതകമ്മത്തെ നിങ്ങൾ മറന്നുവോ? അന്ത്യകാലത്തു ഗുരുദേവന്റെ സർവ്വവിചാരങ്ങളും രാമാനുജനെ കുറിച്ചായിരുന്നുവെന്നതും നിങ്ങൾ അറിഞ്ഞിട്ടുള്ളതാണല്ലോ."

"എന്നാൽ, അങ്ങു് ഉടനേ പുറപ്പെട്ടു് കാഞ്ചീപുരത്തിൽ ചെന്നു രാമാനുജനെ കൂട്ടിക്കൊണ്ടുവരണം. ഞങ്ങൾ എത്ര കാലമാണു് ഇങ്ങിനെ അനാഥരായി കഴിയേണ്ടതു്! ഞങ്ങളെ ആചാര്യന്റെ കീഴിൽ സുരക്ഷിതരാകുവാൻ അങ്ങയല്ലാതെമററാരുമില്ലാ" എന്നു് അവരെല്ലാവരുംചേൎന്നു മഹാപൂർണ്ണനോടു പറഞ്ഞു.

അപ്രകാരം മഹാപൂർണ്ണൻ അടുത്ത അവസരത്തിൽ ത്തന്നെ കാഞ്ചീപുരത്തേക്കു യാത്രയായി. രാമാനുജൻ ഇങ്ങോട്ടും, മഹാപൂർണ്ണൻ അങ്ങോട്ടും ഒരേകാലത്താണു പുറപ്പെട്ടതു്. മധുരാന്തകത്തിലെ തടാകപാലകനാഥക്ഷേത്രത്തിൽ അവരിരുവരും പരസ്പരം കണ്ടു. യാദൃച്ഛികമായ ഈ സമാഗമത്താൽ ഇരുവക്കും അത്ഭുതമുണ്ടായി. ഇരുവരും ഉദ്ദേശിച്ചതു് ദൈവസമ്മതവും ലോകഹിതവും തന്നെയെന്നു് ഇതിൽനിന്നു വെളിപ്പെട്ടു.

ആ അത്ഭുതം അടങ്ങിയ ഉടനേ മഹാപൂർണ്ണന്റെ കാല്ക്കൽ രാമാനുജൻ സാഷ്ടാംഗം നമസ്കരിച്ചു.

"സ്വാമിൻ, എന്റെ പ്രാർത്ഥനയെ കൈക്കൊണ്ടാലും! ഘോരാന്ധകാരത്തിൽ ഉഴലുന്നവനാണു ഞാൻ. ഇതിൽനിന്നു് എന്നെ രക്ഷിക്കുവാൻ വേറേയാരെയും കാണുന്നില്ലാ. ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. അങ്ങു് എന്നെ ശിഷ്യനായി അംഗീകരിച്ചു് അനുഗ്രഹിച്ചാലും! അജ്ഞാനത്താൽ എന്നിൽ വർദ്ധിച്ചിരിക്കുന്ന പരിതാപത്തെ ഇനി എനിക്കു സഹിക്കുവാൻ വയ്യാ. ഈ നിമിഷത്തിൽ, ഇവിടെവെച്ചുതന്നെ അങ്ങു് എന്റെ അഭിലാഷത്തെ നിറവേററിത്തരണം. അല്പമെങ്കിലും വിളംബിച്ചാൽ അതു് എനിക്കു താങ്ങുവാൻ ശക്തിയില്ലാ."

"ഇത്ര ആവേഗമെന്തിന്നു്? കാഞ്ചീപുരത്തുചെന്നു്, നമ്മുടെ ഈ സമാഗമത്തിന്നു കാരണഭൂതനായ വരദരാജസ്വാമിയെ ദർശിക്കുന്നതുവരേക്കും ക്ഷമിക്കരുതോ?" എന്നു മഹാപൂർണ്ണൻ ചോദിച്ചു.

"അതുവരെക്കും ഈ ശരീരം നിലനില്ക്കുമെന്നു് എന്താണു നിശ്ചയം? അങ്ങേക്കുവേണ്ടി ഞാൻ എത്രയോ കഷ്ടപ്പെട്ടുകൊണ്ടാണു് ഈ ജീവിതത്തെ വഹിച്ചുകൊണ്ടു പോന്നിരിക്കുന്നതു്. ഭാഗ്യത്താൽ അങ്ങയെ ഞാൻ ക

ണ്ടു. എന്നെ ഞാൻ അങ്ങക്കായി സമപ്പിക്കയും ചെയ്തു. ഇപ്പൊഴും എൻെറ അഭിലാഷം നിറവേറുകയില്ലെന്നോ? ഇനിയും ഞാൻ താമസിക്കേണമെന്നോ! അയ്യോ, അതു് എനിക്കു സഹിക്കുവാൻ കഴിവില്ലാ. അത്യുഗ്രമായ ഈ ജ്ഞാനതൃഷ്ണയെ ഒരു നിമിഷത്തേക്കുപോലും ഇനി ഞാൻ പൊറുക്കുന്നതല്ലാ. എന്നെ ഈ ക്ഷണംതന്നെ രക്ഷിക്കുവാൻ അങ്ങേക്കു കാരുണ്യമുണ്ടാകേണമേ!”

രാമാനുജൻെറ ഈ വിലാപം മഹാപൂൎണ്ണനെ അനുതാപവശനാക്കി. ഇത്രയുമുണ്ടോ ജ്ഞാനതൃഷ്ണ മനുഷ്യനു് എന്നു് അദ്ദേഹം വിസ്മയിച്ചു. രാമാനുജനെ അല്പമെങ്കിലും താമസിപ്പിക്കുന്നതു് അപായമാകുമെന്നു് അദ്ദേഹം കണ്ടതിനാൽ, അപേക്ഷപോലെ ചെയ്തുകൊടുക്കുവാൻ അപ്പോൾത്തന്നെ മുതിൎന്നു.

ക്ഷേത്രപ്രാകാരത്തിനുള്ളിൽ ഒററയ്ക്കുനില്ക്കുന്ന ഒരു ബകുളവൃക്ഷത്തിൻെറ കീഴിലേക്കു മഹാപൂൎണ്ണൻ രാമാനുജനെ കൂട്ടിക്കൊണ്ടുചെന്നു് അവിടെവെച്ചു വൈഷ്ണവവിധിപോലെ ഉപദേശംകൊണ്ടു് അനുഗ്രഹിക്കയും, വൈഷ്ണവികമായ മുദ്രകളെ അണിയിക്കയുംചെയ്തു.

പഞ്ചസംസ്കാരങ്ങളോടുകൂടിയായിരിക്കണം വൈഷ്ണവന്മാർ ഉപദേശം ഗ്രഹിക്കുന്നതെന്നുണ്ടു്. അവയാവിതു്:—

1. താപം: രണ്ടു ഭുജങ്ങളിലും ശംഖചക്രമുദ്രകൾ ധരിക്കുന്നതു്.

2. പുണ്ഡ്രം: നെററിമേൽ രണ്ടു വെള്ളവരകളും നടുവിൽ ചൊകപ്പുവരയുമായുള്ള ഗോപിക്കുറി. വയററിൽ മൂന്നും, മാറിൽ ഒന്നും, ഭുജങ്ങളിൽ രണ്ടും, കഴുത്തിൽ മൂന്നും, മുതുകിൽ രണ്ടും. ഇങ്ങിനെ പതിനൊന്നിടങ്ങളിൽ പുണ്ഡ്രം ധരിക്കേണ്ടതുണ്ടു്. ഇവ വിഷ്ണുവിൻെറ

പന്ത്രണ്ടു നാമങ്ങളെ സൂചിപ്പിക്കുന്നു. കേശവൻ, നാരായണൻ, മാധവൻ, ഗോവിന്ദൻ, വിഷ്ണു, മധുസൂദനൻ, ത്രിവിക്രമൻ, വാമനൻ, ശ്രീധരൻ, ഹൃഷീകേശൻ, പത്മനാഭൻ, ദാമോദരൻ എന്നിവ.

3. നാമം: ഓരോ വൈഷ്ണവനെയും വിഷ്ണുവിന്റെ ഏതെങ്കിലുമൊരു നാമത്തിലായിരിക്കണം വിളിക്കുന്നത്.

4. ഉപദേശം: യഥാകാലം ഗുരുവിൽനിന്നു് ഉപദേശിച്ചുകിട്ടുന്നതായി പല വൈഷ്ണവമന്ത്രങ്ങളുമുണ്ടു്. അവയിൽ മുഖ്യമായവ ശ്രീവിഷ്ണുഷഡാക്ഷരിയും, ശ്രീനാരായണഅഷ്ടാക്ഷരിയും, ശ്രീവാസുദേവദ്വാദശാക്ഷരിയുമാണു്. നാരായണാഷ്ടാക്ഷരിയും, ശരണാഗതിമന്ത്രവും ചരമശ്ലോകവും കൂടിയതിനു രഹസ്യത്രയമെന്നും, ത്രയീമന്ത്രമെന്നും പറയുന്നു. ഈ മന്ത്രം വൈഷ്ണവനാകുന്ന ഏതൊരാൾക്കും ജാതിയോ അവസ്ഥയോ നോക്കാതെ ഉപദേശിച്ചുകൊടുക്കാം. ഈ ത്രയീമന്ത്രം ഏതൊരു വൈഷ്ണവനും ദിനംതോറും ജപിക്കേണമെന്നുണ്ടു്.

5. യാഗം: ഗുരുനിയോഗംപോലെ ഇഷ്ടദൈവതത്തെ പൂജിക്കണം. ഗുരുവിൽനിന്നു് ഉപദേശം ഗ്രഹിക്കുമ്പോൾ ഏതു മൂർത്തിയെ ധ്യാനിക്കുന്നുവോ ആ മൂർത്തിയെയല്ലാതെ വേറെയൊന്നിനെ വൈഷ്ണവർ ഭജിക്കരുതു്.

ഇങ്ങിനെയുള്ള പഞ്ചസംസ്കാരത്തോടുകൂടി രാമാനുജൻ മഹാപൂർണ്ണനിൽനിന്നു് ഉപദേശം വാങ്ങി വൈഷ്ണവനായി.

മഹാപൂർണ്ണൻ രാമാനുജനെ തന്റെ ദക്ഷിണഭാഗത്തിൽ ഇരുത്തി അദ്ദേഹത്തിന്റെ ശിരസ്സിന്മേൽ തന്റെ വലതുകൈയും അദ്ദേഹത്തിന്റെ ഹൃദയത്തിൽ തന്റെ ഇടതുകൈയും വെച്ചു്, അദ്ദേഹത്തിന്റെ കണ്ണിലേക്കു തന്നെ തന്റെ ദൃഷ്ടിയെ ചെലുത്തി, തന്റെ ഗുരുവിനെ

ധ്യാനിച്ച്, ആഴ്വാന്മാരെയെല്ലാം എണ്ണിയെണ്ണി സ്മരിച്ച്, ആ ശിഷ്യന്റെ ദക്ഷിണകർണ്ണത്തിൽ ദ്വാദ്വാരഹസ്യത്തെ ഉപദേശിച്ചു. അനന്തരം മഹാപൂർണ്ണൻ രാമാനുജനോടു പറഞ്ഞതാവിതു്:—

"നേരെ കണ്ടു് നിനക്കു് ഉപദേശം തരുവാൻ സാധിക്കയില്ലെന്നുവന്നപ്പോൾ ഗുരുദേവൻ നിന്നെ ഉപദേശിക്കുവാൻ എന്നെ ഏല്പിച്ചതാണു നീ ഇപ്പോൾ എന്നിൽനിന്നു വാങ്ങിയിരിക്കുന്നതു്. അതുകൊണ്ടു്, നീ ഉപദേശം ഗ്രഹിച്ചിരിക്കുന്നതു സാക്ഷാൽ യമുനാചാര്യരിൽനിന്നു തന്നെയാണെന്നു് അറിഞ്ഞുകൊള്ളേണ്ടതാണു്."

രാമാനുജൻ—"മുമുക്ഷുവായി ഉപായത്താൽ ലക്ഷ്യത്തെ പ്രാപിച്ചാൽ അവിടെ നിത്യാനന്ദം സിദ്ധിക്കും എന്നാണല്ലോ യമുനാചാര്യർ ഏല്പിച്ചതിന്മണ്ണം അങ്ങു് എന്നോടു് ഉപദേശിച്ചിരിക്കുന്നതു്. ആരാണു മുമുക്ഷു? ഏതാണു ലക്ഷ്യം? എന്താണു് ഉപായം?"

മഹാപൂർണ്ണൻ—"പരമജ്ഞാനത്തിന്നായി അതിതൃഷ്ണയോടെ അന്വേഷിച്ചുചെല്ലുന്ന നീതന്നെയാണു മുമുക്ഷു. കാഞ്ചീപുരത്തിൽ ആനമലയിൽ എഴുന്നരുളിയിരിക്കുന്ന വരദരാജസ്വാമിയാണു് നിനക്കു ലക്ഷ്യം. ഇപ്പോൾ നീ ഗ്രഹിച്ചിട്ടുള്ള ദ്വാദ്വാരഹസ്യംതന്നെയാണു് ഉപായം."

ഇതു കേട്ടപ്പോൾ രാമാനുജന്നു വേറെയൊന്നും അപ്പോൾ ചോദിക്കുവാൻ ഉണ്ടായില്ലാ. അന്നത്തെ ദിവസം രാമാനുജന്നും മഹാപൂർണ്ണന്നും ഏററവും ആഹ്ലാദത്തോടുകൂടിയതായി. പിറെറന്നാൾ അവരിരുവരും കാഞ്ചീപുരത്തേക്കു പുറപ്പെട്ടു. അവിടെ അവർ എത്തുമ്പോഴെക്കും കാഞ്ചിപൂർണ്ണൻ എതിരേററുവരികയാൽ അദ്ദേഹത്തി

ന്റെ ഗൃഹത്തിലാണ് ആദ്യം ചെന്നതു്. അനന്തരം അവർ മൂവരും ക്ഷേത്രത്തിലേക്കു പോയി.

നാദമുനിയുടെ ഉപദേശത്തെ പുണ്ഡരീകാക്ഷനിൽനിന്ന് ഏററുവാങ്ങി രാമമിശ്രൻ യമുനാചാൎയ്യന്നു നൽകി ആ ആളവന്താരെ ശ്രീരംഗസ്വാമിക്കു് അൎപ്പിച്ചതുപോലെ, യമുനാചാൎയ്യന്റെ ഉപദേശത്തെ മഹാപൂൎണ്ണൻ വഹിച്ചുചെന്ന് രാമാനുജന്നു കൊടുത്തു് അദ്ദേഹത്തെ വരദരാജസ്വാമിസന്നിധിയിൽ അടിയറവെച്ചു. അന്നുമുതൽ രാമാനുജൻ വരദരാജന്റെ ദാസനായി.

രാമാനുജൻ അൎത്ഥിക്കയാൽ അദ്ദേഹത്തിന്റെ ഗൃഹത്തിൽത്തന്നെ മഹാപൂൎണ്ണൻ താമസമാക്കി, തിരുപ്രബന്ധത്തേയും വ്യാസസൂത്രത്തേയും പഠിപ്പിച്ചു. ആറുമാസംകൊണ്ടു രാമാനുജൻ അതെല്ലാം തത്വപ്രകാശത്തോടേ ഹൃദിസ്ഥമാക്കി.

ഇതിന്നിടയ്ക്കു രാമാനുജന്നു ഭാൎയ്യയുമായി വീണ്ടും കലഹിക്കേണ്ടിവന്നു. തേച്ചുകുളിവേണ്ടപ്പോഴെല്ലാം രാമാനുജന്നു് എണ്ണതേച്ചുകൊടുക്കുന്നതിന്നു് ഒരു വൈഷ്ണവനെ പ്രത്യേകം ഏല്പിച്ചിരുന്നു. ആയാൾ തുലോം ദരിദ്രനാണു്. ഒരിക്കൽ, ആയാൾ എണ്ണതേപ്പിക്കുവാൻ വന്നപ്പോൾ വിശന്നു തളൎന്നിരിക്കുന്നതു രാമാനുജൻ കണ്ടു് അനുതപിക്കയാൽ ആയാൾക്കു ചോറുകൊടുക്കുവാൻ ഭാൎയ്യയെ വിളിച്ചു പറഞ്ഞു. "ഊണു തയ്യാറായിട്ടില്ലല്ലോ" എന്നാണു് അതിന്നു ഭാൎയ്യയുടെ മറുപടി. "എന്നാൽ കുറെ പഴഞ്ചോറെങ്കിലും കൊടുക്കൂ" എന്നു രാമാനുജൻ. "അതും ഇല്ലാ" എന്നു ഭാൎയ്യ.

തലേന്നാളത്തെ ചോറു് ഒട്ടും ബാക്കിയില്ലാ എന്നു ഭാൎയ്യ പറഞ്ഞതിൽ രാമാനുജൻ സംശയിച്ചു. അദ്ദേഹം ഭാൎയ്യയെ മറെറാരു ജോലിക്കു വെളിയിലേക്കയച്ചു് അക

ത്തു കടന്നു പരിശോധിച്ചു. അവിടെ ഒരു പാത്രത്തിൽ ധാരാളം പഴഞ്ചോറുള്ളത് അദ്ദേഹം കണ്ടു. അപ്പോഴേക്കും ഭാൎയ്യ അകത്തേക്കു വന്നു. കലശലായ ദേഷ്യം രാമാനുജനുണ്ടായി.

"ഇത്ര നിർദ്ദയയാണല്ലോ നീ: ഒരു പാവം വിശന്നു വലഞ്ഞു് ഇവിടെ ജോലിക്കു വന്നിരിക്കുമ്പോൾ വേണ്ടുവോളം ചോറുണ്ടായിരുന്നിട്ടും, അതെടുത്തു കൊടുക്കുവാൻ നിനക്കു ദയയുണ്ടായില്ലാ. എന്നുതന്നെയല്ലാ, എന്നോടു നുണപറയുന്നതിന്നു നിന്റെ മനസ്സിൽ കൌടില്യമുണ്ടായി. ഇങ്ങിനെയുള്ളവളോ എന്റെ സഹധൎമ്മചാരിണി? ഇരിക്കട്ടേ, ഇതും ഞാൻ പൊറുത്തേക്കാം. ഇനിയൊരിക്കൽ ഇതുപോലെയുള്ള അപരാധം നിന്നിൽ ഞാൻ കണ്ടാൽ ഞാൻ നിശ്ചയമായും ക്ഷമിക്കുന്നതല്ലാ" എന്നു അദ്ദേഹം ഭാൎയ്യയെ താക്കീതു ചെയ്തു.

ചിലനാൾ കഴിഞ്ഞപ്പോൾ, ഇതിലധികം കഠിനമായ അപരാധം ആ സ്ത്രീ ചെയ്തു. അന്നു രാമാനുജൻ പെരുമ്പുത്തൂരിലേക്കു് പോയിരിക്കയാണു്. കിണററിൽനിന്നു വെള്ളംകോരുവാൻ ആ സ്ത്രീ ചെന്നപ്പോൾ അവിടെ മഹാപൂൎണ്ണനെന്ന പെരിയനമ്പിയുടെ ഭാൎയ്യയുമുണ്ടായിരുന്നു. രാമാനുജഭാൎയ്യയുടെ കുടത്തിലേക്കു് മഹാപൂൎണ്ണഭാൎയ്യയുടെ കുടത്തിൽനിന്നു് ഏതാനും നീർത്തുള്ളികൾ യദൃച്ഛയാ തെറിച്ചു. കുലംകൊണ്ടു് തന്നേക്കാൾ താണവളാണു മഹാപൂൎണ്ണഭാൎയ്യയെന്നാണു രാമാനുജഭാൎയ്യയുടെ ഭാവം. ചോഴിയബ്രാഹ്മണനാണു മഹാപൂൎണ്ണൻ. ഒരു ചോഴിയസ്ത്രീയിൽനിന്നു തന്നിലേക്കു് വെള്ളം തെറിക്കുകയാൽ തനിക്കു് അയിത്തമായി എന്നു രാമാനുജഭാൎയ്യ കോപിച്ചു. പിന്നെ ആ സ്ത്രീയിൽനിന്നു അതിപരുഷമായി വെളിപ്പെട്ട ദുർവാക്കുകൾക്കു കൈയുംകണക്കുമില്ലാ. അവ

മാനഭാരത്താൽ തലതാഴ്ത്തിക്കൊണ്ടു് പെരിയനമ്പിയുടെ കുടുംബിനി അവിടെനിന്നുമാറി. നടന്നതെല്ലാം ആ സ്ത്രീ ഭർത്താവിനെ അറിയിച്ചപ്പോൾ, ഇനി ഈ വീട്ടിൽ പാക്കുന്നതു് യോഗ്യമല്ലെന്നു അദ്ദേഹം നിശ്ചയിച്ചു. രാമാനുജൻ തിരിച്ചുവരുന്നതുവരേക്കെങ്കിലും കാത്തിരിക്കുവാൻ ക്ഷമയില്ലാതെ, തന്റെ ഭാൎയ്യയോടുകൂടി മഹാപൂൎണ്ണൻ അന്നുതന്നെ ശ്രീരംഗത്തിലേക്കു് യാത്രയായി.

രാമാനുജൻ വന്നു വൎത്തമാനമെല്ലാം അറിഞ്ഞപ്പോൾ കോപവും താപവും ഒരുപോലെ അദ്ദേഹത്തിൽ വർദ്ധിച്ചു. തന്റെ ഗുരുവിന്നു് അപ്രിയം ചെയ്തു് അവമാനിച്ചുവച്ചുവല്ലോ എന്നുവിചാരിച്ചു് അദ്ദേഹത്തിന്നു ദുസ്സഹമായ ശോകമുണ്ടായി. തന്റെ ഭാൎയ്യയുടെ മലിനഹൃദയം ഒന്നുകൊണ്ടും ശുദ്ധമാകുന്നതല്ലെന്നു് അദ്ദേഹം കണ്ടു. ആ സ്ത്രീയെ വീട്ടിൽ വെച്ചുകൊണ്ടിരുന്നാൽ ഇനി ഇതിലധികം നാശങ്ങളും ക്ലേശങ്ങളും തനിക്കു് അനുഭവിക്കേണ്ടിവരുമെന്നും അദ്ദേഹത്തിന്നു തോന്നി. താൻ സ്വാത്മനാ പൂജിച്ചുപോരുന്ന ഗുരുവൎയ്യനെ അവൾക്കു് ധിക്കരിക്കാമെങ്കിൽ, എന്തു ഘോരകൎമ്മം ചെയ്യുവാനാണു് അവൾ മടിക്കുക? ഇനി ക്ഷമയല്ലാ നല്ലതെന്നു് അദ്ദേഹം നിശ്ചയിച്ചു. ഉടനെ തന്റെ ഭാൎയ്യയെ അവളുടെ മാതൃഗൃഹത്തിലേക്കു് അയയ്ക്കുകയും ചെയ്തു. അവളുടെ വക ധനമൊക്കെയും അവളോടുകൂടിത്തന്നെ അയച്ചുകൊടുത്തു. അങ്ങിനെ രാമാനുജന്നു് പരിത്യക്തഭാൎയ്യനാവേണ്ടിവന്നു.

ആ സംഭവത്തോടുകൂടി രാമാനുജൻ ഗാർഹസ്ഥ്യത്തെ വെടിഞ്ഞു് സന്യാസത്തെ പ്രാപിച്ചു. ലൌകികവിഷയങ്ങളിലെല്ലാം വിരക്തനായിത്തീൎന്ന അദ്ദേഹത്തിന്നു് സന്ന്യാസാശ്രമപ്രവേശം സുകരമായി. സ്വന്തം അനുഭ

വത്തിൽനിന്നുണ്ടായ വൈരാഗ്യമാകയാൽ അതിന്നു് ഉറപ്പുകൂടി. സന്ന്യാസത്തിന്നായി അദ്ദേഹം ഗുരുവിനെയാരെയും അന്വേഷിച്ചുചെന്നില്ലാ. വരദരാജസ്വാമിയുടെ സന്നിധിയിൽ ചെന്നു് സർവസംഗങ്ങളെയും പരിത്യജിച്ചു്, ത്രിദണ്ഡത്തേയും കാഷായവസ്ത്രത്തേയും ധരിച്ചു് തന്നെത്താൻ സന്ന്യാസിയായി. യതിരാജശ്രീ രാമാനുജമുനി എന്നു് അദ്ദേഹത്തിന്നു് അവിടത്തെ ശാന്തിക്കാരൻ നാമം കൊടുത്തു. ഇതിലെല്ലാം തിരുക്കച്ചിനമ്പിയാരുടെ ആനുകൂല്യം രാമാനുജനുണ്ടായി. അദ്ദേഹത്തിന്നു വസിക്കുവാൻ മഠവും മററും ഏർപ്പെടുത്തിക്കൊടുത്തതു നമ്പിയാരാണു്.

സന്ന്യാസാശ്രമചര്യകളെല്ലാം വിധിപോലെ നടത്തിവരുന്നകാലത്തു്, ഒരുനാൾ രാമാനുജൻ വിചാരിക്കയാണു്—

"എന്റെ ഗുരുദേവനായ യമുനാചാര്യർക്കു് ഈ ദാസദാസനിലുള്ള കാരുണ്യം അളവില്ലാത്തതുതന്നെ. ഇതു നോക്കുമ്പോൾ ഞാൻ പരമഭാഗ്യവാൻതന്നെയാണു്. എന്റെ മാർഗ്ഗത്തിൽ ഒന്നിനൊന്നു തുടർന്നുകൊണ്ടുണ്ടായ പ്രതിബന്ധങ്ങളെയെല്ലാം അദ്ദേഹമാണു് അകററിയതു്. ഞാൻ ദീർഘകാലം ആശിച്ചുകൊണ്ടിരുന്ന ആശ്രമത്തെ സുകരമായി പ്രവേശിക്കുന്നതിന്നു് അദ്ദേഹം എന്നെ അനുഗ്രഹിക്കയുംചെയ്തു. ഇനി, എന്റെ ഗുരുദേവന്റെ അഭീഷ്ടത്തെ—അദ്ദേഹത്തോടു ഞാൻചെയ്തിട്ടുള്ള പ്രതിജ്ഞയെ നിറവേററുവാൻ മുന്നിടേണ്ടിയിരിക്കുന്നു. അതിലേക്കു് എനിക്കു് ആരാണൊരു സഹായി. എന്റെ പൂർവമിത്രമായ ഗോവിന്ദൻ എന്നോടുകൂടി ഉണ്ടെങ്കിൽ മതിയായിരുന്നു. അവനൊരാൾമാത്രമാണു് എന്റെ മനസ്സിന്നു ഏററവും ഇണങ്ങിയ ആൾ. ലൌകികമായ സുഖഭോഗ

ങ്ങൾക്കൊന്നിന്നും അവനെ ഇളക്കുവാൻ കഴികയില്ലാ. വൈഷ്ണവമതത്തെ സംബന്ധിച്ച് അവൻ അറിയാത്തതായി യാതൊന്നുമില്ല. ബുദ്ധിശക്തിയിൽ അദ്വിതീയനാണ്. എന്നെ അവൻ നിറഞ്ഞമനസ്സോടെ സ്നേഹിക്കുന്നുണ്ട്. എന്റെ ജീവിതം അവന്നു പ്രിയതരവുമാണ്. എന്നാൽ, കഷ്ടം, അവൻ വഴിപിഴച്ചാണല്ലോ ചെയ്യുന്നതു്! എന്തു പാപകർമ്മഫലമായിട്ടോ, അവൻ കാഞ്ചിനാഥനെ വിട്ടു് മറ്റൊരുദേവനെ ആരാധിക്കുന്നു. താൻ ചെയ്യുന്ന അപരാധം അവനെ ഗ്രഹിപ്പിച്ച് തിരികെ വിളിച്ചുകൊണ്ടുവരുവാൻ ആരുണ്ട്? അതേ; അതിന്നുതക്ക ആൾ എനിക്കുണ്ടല്ലോ. എന്റെ അമ്മാമനായ ശൈലപൂർണ്ണൻ യഥാസുഖം വാണരുളവേ ഇക്കാര്യത്തിൽ എനിക്കെന്തിന്നു ഖേദം? സൽഗുണങ്ങൾക്കെല്ലാം ആലയമാണദ്ദേഹം. അഗാധവും സമ്പൂർണ്ണവുമായ ജ്ഞാനം അദ്ദേഹത്തിന്നുണ്ട്. വരദരാജസ്വാമിസന്നിധിയിൽ കാഞ്ചിപൂർണ്ണൻ എങ്ങിനേയോ, അങ്ങിനെതന്നെയാണ് വേങ്കടേശ്വരസ്വാമിയുടെ മുമ്പിൽ ശൈലപൂർണ്ണൻ. ഗോവിന്ദനെ എന്റെ അടുക്കലേക്കയയ്ക്കുവാൻ അദ്ദേഹമാണ് മതിയായ ആൾ.

അപ്രകാരം രാമാനുജൻ ശൈലപൂർണ്ണന്നു് അന്നുതന്നെ കത്തെഴുതിയയയ്ക്കുകയും ചെയ്തു.

"അങ്ങയുടെ മരുമകനും എന്റെ സഹപാഠിയുമായ ഗോവിന്ദൻ ഏതോ ദുഷ്കർമ്മഫലത്താൽ അന്യദൈവത്തെ ഭജിക്കുമാറായിരിക്കുന്നു. അവൻ ഇപ്പോൾ കാളത്തിയിലാണു പാൎക്കുന്നതു്. എന്റെ പേരിൽ ദയയുണ്ടായി എനിക്കുവേണ്ടി അവനെ കണ്ടു്, ആ തമോമയജീവിതത്തിൽനിന്നു് അവനെ രക്ഷിച്ചു്, വീണ്ടും അവനെ സന്മാർഗ്ഗത്തിലേക്കു തിരിക്കുവാൻ അങ്ങയോടു ഞാൻ പ്രാൎത്ഥിച്ചുകൊള്ളുന്നു"—എന്നാണു് ആ കത്തു്.

ഭൂമിയെന്നും കമലയെന്നും രണ്ടു സഹോദരിമാർ രാമാനുജന്നുണ്ട്. ഭൂമിയെ പരിഗ്രഹിച്ചിരിക്കുന്നതു് അനന്തദീക്ഷിതർ എന്നൊരാളാണ്. ഇവരുടെ പുത്രനായ മുതലിയാണ്ടാൻ, അഥവാ, ദാശരഥി യഥാകാലം വിദ്യാഭ്യാസത്തിൽ വിജയിയായതിൽപ്പിന്നെ രാമാനുജൻെറ ശിഷ്യനായി. രാമാനുജനെ ഒരിക്കലും പിരിയാതെ എപ്പോഴും പ്രിയംപോലെ അദ്ദേഹം സേവിച്ചുപോന്നു. തൻെറ ത്രിദണ്ഡംപോലെയാണു രാമാനുജന്നു ദാശരഥി. നൂററിയഞ്ചുവയസ്സുവരെ ദാശരഥി ജീവിച്ചിരുന്നു. രഹസ്യത്രയം എന്നൊരു ഗ്രന്ഥം അദ്ദേഹം നിൎമ്മിച്ചിട്ടുണ്ട്.

രാമാനുജൻെറ പ്രഥമശിഷ്യൻ ആഴ്‌വാൻ എന്നൊരാളാണ്. അദ്ദേഹത്തിന്നു വത്സാങ്കൻ എന്നും പേരുണ്ട്. അദ്ദേഹം ജനിച്ചതു കാഞ്ചീപുരത്തിന്നരികേയുള്ള കൂരം എന്ന ഗ്രാമത്തിലാണ്. രാമസോമയാജിയെന്ന അനന്തന്നു പെരുന്തേവിയിലുണ്ടായ പുത്രനാണദ്ദേഹം. ആണ്ടാൾ എന്നൊരുവളെ അദ്ദേഹം വിവാഹംചെയ്തു. അവളിൽ അദ്ദേഹത്തിന്നു പരാശരൻ എന്നും വേദവ്യാസഭട്ടൻ എന്നും രണ്ടു പുത്രന്മാരുണ്ടായി. പിള്ളപിള്ളയാഴ്‌വാൻ, നാലൂരാൻ, തിരുവരങ്കത്തമുതനാർ എന്നിങ്ങിനെ മൂന്നുപേർ അദ്ദേഹത്തിൻെറ ശിഷ്യന്മാരാണ്. വരദരാജസ്തവം, സുന്ദരബാഹുസ്തവം, അതിമാനുഷസ്തവം, വൈകുണ്ഠസ്തവം, ശ്രീസ്തവം, യമകരത്നാകരം, സത്യത്രയവ്യാഖ്യാനം എന്നീ കൃതികളുടെ പ്രണേതാവാണദ്ദേഹം.

വത്സാങ്കൻ രാമാനുജശിഷ്യനാകുന്നതിന്നുമുമ്പു മഹാധനവാനായിരുന്നു. വിത്തസമൃദ്ധിയോടൊപ്പം സൽഗുണസമൃദ്ധിയും അദ്ദേഹത്തിന്നുണ്ടായി. കൂരനാഥൻ എന്നാണു നാട്ടുകാർ അദ്ദേഹത്തെ സബഹുമാനം വിളിച്ചുവ

ന്നിരുന്നതു്. ആരെന്തു് അർത്ഥിച്ചാലും ഇല്ലാ എന്നു് അദ്ദേഹം പറകയില്ലാ. ആർക്കെല്ലാം എന്തെല്ലാം കൊടുത്താലും മതിയായില്ലെന്നേ അദ്ദേഹത്തിന്നു തോന്നുകയുള്ളൂ. ദാതാക്കന്മാരിൽ കർണ്ണനെന്നപോലെ അദ്ദേഹം വിശ്രുതനായി. ഉദയംമുതൽ അസ്തമയംവരേക്കും ആ ഭവനം അർത്ഥിജനങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കും. വന്നവരാരും നിരാശരായി മടങ്ങുകയില്ലാ. ആ മഹാദാതാവിനെക്കുറിച്ചു് ഒരു ഐതിഹ്യമുണ്ടു്.

ഒരുനാൾ രാത്രി അകലേനിന്നു വലിയൊരു ശബ്ദം കേട്ടു്, കാഞ്ചീപുരത്തിൽ വാഴുന്ന ജഗന്മാതാവു് "ഈ പാതിരാവിൽ അസാധാരണമായ ഈ ശബ്ദം എങ്ങിനെയുണ്ടായി" എന്നു സംശയിച്ചു. ഉടനേ ദേവി ചെന്നു വരദരാജസ്വാമിയെ കണ്ടു്, "നാഥാ, അന്ധകാരവും നിദ്രയും വാണുകൊണ്ടിരിക്കുന്ന ഈ അകാലത്തു് എവിടെ നിന്നാണു് അത്ര വലിയൊരു ശബ്ദം പെട്ടെന്നു പുറപ്പെട്ടതു്?" എന്നു ചോദിച്ചു. "നാഥേ ഈ ശബ്ദം അസാധാരണമോ യാദൃച്ഛികമോ അല്ലാ. ഇതു ഞാൻ ദിവസം തോറും കേൾക്കാറുള്ളതാണു്. അപ്പോഴെല്ലാം എന്റെ കർണ്ണങ്ങൾക്കു് ആനന്ദം ചേരാറുമുണ്ടു്. ഈ നഗരത്തിന്നരികേയുള്ള കൂരമെന്നഗ്രാമത്തിൽ മഹാദാതാവായി ഒരാൾ വസിക്കുന്നു. അവൻ അർത്ഥിജനത്തിനെല്ലാം അന്നവസ്ത്രങ്ങൾ ദാനംചെയ്തുകഴിഞ്ഞു തന്റെ ഭവനദ്വാരകവാടം അടയ്ക്കുന്നതാണു നീ കേട്ടതു്" എന്നു വരദസ്വാമി പറഞ്ഞു. "അങ്ങിനെയാണോ? എന്നാൽ, അവനെ എനിക്കു കാണുന്നതിന്നു് ഇങ്ങോട്ടു വരുത്തുന്നതിന്നു് അങ്ങേക്കു് ഇതുവരെ പ്രിയമുണ്ടാകാതിരുന്നതു് എന്തുകൊണ്ടു്? ആ ദാതാവിന്റെ പുണ്യകർമ്മങ്ങളിൽ അങ്ങേക്കുമാത്രം ആനന്ദിച്ചാൽ മതിയോ" എന്നു ദേവിക്കു പരിഭവമായി.

ഉടനേ വരദരാജസ്വാമി തന്റെ അരികേ സ്ഥിതി ചെയ്യുന്ന കാഞ്ചിപൂർണ്ണനോടു കൂരത്തിൽ ചെന്നു വത്സാങ്കനെ തന്റെ മുമ്പിലേക്കു വിളിച്ചുകൂട്ടിക്കൊണ്ടുവരുവാൻ ആജ്ഞാപിച്ചു. അതിന്മണ്ണം പിറേറനാൾ കാഞ്ചിപൂർണ്ണൻ വത്സാങ്കനെ വിളിക്കുവാൻ ചെന്നു. വരദരാജനിയോഗം കേട്ടപ്പോൾ വത്സാങ്കന്റെ മുഖത്തു വിഷാദലക്ഷണമാണു കണ്ടതു്.

"ഇടത്തുകൈയ്യു് ചെയ്യുന്ന ദാനം വലത്തുകൈയുപോലും അറിയരുതെന്നാണല്ലോ വിധി. ഞാൻ വലിയൊരു ദാതാവാണെന്നു സ്വയം ഘോഷിക്കുന്നുവെന്നോ? അതു വരദരാജപ്പെരുമാൻ കേട്ടുവെന്നോ? അങ്ങിനെ എന്റെ മനസ്സ് അഹങ്കാരത്താൽ മലിനമായിരിക്കുന്നുവെന്നോ? അഹോ, സർവ്വദാതാവും സർവ്വദാ ത്യചക്രവർത്തിയുമായ ആ ഭഗവാന്റെ ശ്രദ്ധയെ ആകർഷിക്കത്തക്കവണ്ണം എന്റെ മനസ്സിൽ ഞാൻ അറിയാതെ അഹങ്കാരം വർദ്ധിച്ചിരിക്കുന്നുവല്ലോ. ഗർവ്വിഷ്ഠനായി, മഹാപാപിയായി വർത്തിക്കുന്ന ഞാനോ ഈശ്വരസന്നിധിയിൽ പ്രവേശിക്കുവാൻ യോഗ്യൻ! സത്യാവസ്ഥ എന്നെ ധരിപ്പിച്ചതിന്നു ഞാൻ ഭഗവാനെ സ്തോത്രം ചെയ്യുന്നു. ഭഗവത്സന്നിധിയിൽ വന്നു നില്ക്കുന്നതിന്നു ഞാൻ അർഹനാണെന്നു വിഷാദിക്കുന്നതായി അങ്ങു് ചെന്നു ഉണർത്തിച്ചാലും!"—എന്നിങ്ങിനെ പറഞ്ഞു അദ്ദേഹം തിരുക്കച്ചിനമ്പിയാരെ അയച്ചു.

തന്റെ ഗൃഹദ്വാരം ഇനിയൊരിക്കലും അടച്ചിടരുതെന്നു വത്സാങ്കൻ തന്റെ ഭൃത്യന്മാർക്കു ഉടനെ ആജ്ഞ കൊടുത്തു. തനിക്കുള്ള സർവ്വധനത്തെയും പരന്മാർ അനുഭവിക്കുവാനുള്ളവയാണെന്നു അദ്ദേഹം വെളിയിലേയ്ക്കു വെച്ചു. തനിക്കെന്നും തന്റേതെന്നും യാതൊന്നുമില്ലാ

തായപ്പോഴേ തനിക്കുണ്ടെന്നു തോന്നിയ ആ അഹങ്കാരം ശാന്തമായിയെന്നു അദ്ദേഹം വിചാരിച്ചുള്ളു. അനന്തരം വെറുംകൈയോടേ കാൽനടയായി ഏകനായി അദ്ദേഹം കാഞ്ചീപുരത്തേക്കു് വരദരാജസ്വാമിയെ കാണുവാൻ പുറപ്പെട്ടു.

അദ്ദേഹത്തിൻെറ ഭാര്യ്യ അദ്വിതീയയായ പതിവ്രതാരത്നമാണു്. ആ ഗുണവതി ഭർത്താവറിയാതെ പിന്തുടൎന്നുചെന്നു. അന്ധകാരംനിറഞ്ഞ വനാന്തരത്തിൽ എത്തിയപ്പോൾ, ഭയാക്രാന്തയായിത്തീൎന്ന ആ അബലാലലമൌലിയാൾ "നാഥാ" എന്നു ആൎത്തസ്വരത്തിൽ പെട്ടെന്നു വിളിച്ചുപോയി.

അവിചാരിതമായുണ്ടായ ഈ വിളിയാൽ വത്സാങ്കൻ അല്പം സംഭ്രമിച്ചു. അദ്ദേഹം തിരിഞ്ഞുനോക്കിയപ്പോൾ, തന്നെ പിന്തുടൎന്നുവരുന്ന ഭാര്യ്യയെ കണ്ടു് അത്ഭുതപ്പെട്ടു. "ഇതെന്തു്! നീയും എന്നോടൊപ്പം ഇറങ്ങിപ്പോരുന്നുവെന്നോ? നിനക്കുള്ള ഗൃഹധനാദികളേയും ബന്ധുമിത്രാദികളേയും വെടിഞ്ഞു് നാടുംവീടുമില്ലാത്തവളായി വെളിയിൽ ഉഴന്നുകൊണ്ടു് എന്നെ പിന്തുടരുവാൻ ആരാണു് നിന്നെ പ്രേരിപ്പിച്ചതു്" എന്നു അദ്ദേഹം ഭാൎയ്യയെ അരികെ വിളിച്ചു ചോദിച്ചു.

"നാഥാ, എൻെറ ഹൃദയത്തിന്നു അങ്ങയിലല്ലാതെ സ്ഥാനമുണ്ടോ? അങ്ങയെ ഞാൻ മറന്നാൽ എനിക്കു ലോകമേതു്? ഇഹത്തിലും പരത്തിലും എൻെറ വിശ്വാസത്തിന്നു ഒരേ അധിഷ്ഠാനം അങ്ങാണല്ലോ. ഈ സങ്കല്പത്തിൽ എപ്പോഴെങ്കിലും ഞാൻ ചലിച്ചതായി അങ്ങു് കണ്ടിട്ടുണ്ടോ?"

"അതിരിക്കട്ടെ; വിലയ്ക്കു ചെല്ലാവുന്ന വല്ല സാധനവും നീ എടുത്തുകൊണ്ടുപോന്നിട്ടുണ്ടോ?"

ഉണ്ടു്; അങ്ങു് തീൎത്ഥപാനം ചെയ്യുവാൻ ഉപയോഗിച്ചിരുന്ന ആ രത്നഖചിതമായ പൊൻപാത്രം മാത്രം ഞാൻ എടുത്തുകൊണ്ടു പോന്നിട്ടുണ്ടു്."

ഇതു കേട്ടതിൽ വത്സാങ്കൻ ഉറക്കെ ചിരിക്കുമാറായി. തുടൎന്നുതുടൎന്നു് മെയ്മറന്നുകൊണ്ടു ചിരിച്ചു.

"ഹാ, നിഷ്കപടവും വിശ്വാസപൂൎണ്ണവുമായ ശുദ്ധഹൃദയമേ, പിച്ചക്കാരനായവൻ രത്നഖചിതമായ പൊൻപാത്രംകൊണ്ടോ വെള്ളം കുടിക്കുന്നതു്. അതിങ്ങോട്ടു് തരു."

ഭാൎയ്യയിൽനിന്നു് ആ പാത്രംവാങ്ങി വത്സാങ്കൻ അകലെ പുഴററിയെറിഞ്ഞു്, കൃതാൎത്ഥനായെന്ന മന്ദസ്മിതം ചെയ്തു. "ഇതാ, നിന്നിലുണ്ടായിരുന്ന ആ ഭയം വളരെ ദൂരെ ചെന്നു വീണുപോയ്!" ഇനി നിനക്കു ധൈൎയ്യത്തോടേ എന്നെ അനുഗമിക്കാം; വരു."

അങ്ങിനെ ശ്രീവത്സാങ്കനും ഭാൎയ്യയും അന്നന്നു കിട്ടുന്ന ഭിക്ഷാന്നത്താൽ വിശപ്പടക്കിക്കൊണ്ടു് കാഞ്ചീപുരത്തെ പ്രാപിച്ചു. അപ്പോഴാണു ആ ത്യാഗിവൎയ്യനെ രാമാനുജൻ കണ്ടു് ശിഷ്യനായി അംഗീകരിച്ചതു്. പുണ്യശീലംകൊണ്ടും പാണ്ഡിത്യംകൊണ്ടും ശിഷ്യന്മാരിൽ അദ്ദേഹം ഉത്തമനായി. അദ്ദേഹത്തിൽ രാമാനുജനു ഏററവും സംപ്രീതിയുമുണ്ടായി.

രാമാനുജനെ ആദ്യം വേദാന്തശാസ്ത്രം പഠിപ്പിച്ച യാദവപ്രകാശൻ ഇക്കാലത്തും കാഞ്ചീപുരത്തിൽ തന്നെയാണു് പാൎത്തുവരുന്നതു്. അദ്വൈതസിദ്ധാന്തമാണു് അദ്ദേഹത്തിന്റെ മതമെങ്കിലും, അതിൽ സ്വന്തമായി ചില അൎത്ഥഭേദങ്ങൾ അദ്ദേഹം വരുത്തീട്ടുണ്ടു്. എന്നാൽ, അ

ത്ത് മററുള്ള പണ്ഡിതന്മാരാരും ആദരിച്ചിട്ടില്ലാ. ഒരുവക അദ്വൈതാഭാസമെന്നാണ് അദ്ദേഹത്തിന്റെ മതത്തെ മററുള്ളവർ കരുതിപ്പോന്നത്. തന്റെ അഭിപ്രായത്തെ ദൃഷ്ടാന്തങ്ങളോടുകൂടി സിദ്ധാന്തിക്കുവാൻ യാദവപ്രകാശന്ന വാക്സാമൎത്ഥ്യംകൂടും. അതുകൊണ്ടു അദ്ദേഹത്തോടു വാദിക്കുവാൻ ആൎക്കും രസമുണ്ടായില്ലാ. രാമാനുജൻ മാത്രമാണ് അദ്ദേഹത്തെ രണ്ടുമൂന്നു കുറി വാദത്തിൽ മറിച്ചിട്ടുള്ളത്. തന്റെ പുതിയ അഭിപ്രായങ്ങൾക്കു ആധാരസ്ഥൈൎയ്യമില്ലെന്നു യാദവപ്രകാശൻ ശങ്കിക്കാറുണ്ടെങ്കിലും അതു പുറത്തു കാണിക്കയില്ലാ. പുതിയൊരു സിദ്ധാന്തത്തിന്റെ കൎത്താവെന്ന് അദ്ദേഹം ഗൎവ്വിച്ചുകൊണ്ടാണിരുന്നത്.

യാദവപ്രകാശന്റെ മാതാവു വരദരാജസ്വാമിയെ നിശ്ചലഭക്തിയോടേ ആരാധിക്കുന്ന സുവ്രതയാണ്. ഈ അമ്മയ്ക്കു വേദാന്തവിചാരത്തിൽ അല്പം പരിചയമുണ്ട്. തന്റെ മകൻ വേദാന്തശാസ്ത്രത്തിൽ പണ്ഡിതനായും, പല ശിഷ്യന്മാരാലും ആവൃതനായ അധ്യാപകനായും വാഴുന്നതുകണ്ടു് ആ അമ്മയ്ക്കു സന്തോഷവും അഭിമാനവും ഒട്ടൊന്നുമല്ലാ. ഭക്തിയിലും ജ്ഞാനത്തിലും രാമാനുജൻ അത്യൽകൃഷ്ടനാണെന്നു പലരും പറയുന്നതു കേൾക്കുകയാൽ ഒരുനാൾ ആ സ്ത്രീ അദ്ദേഹത്തെ കാണുവാൻ ചെന്നു. വേദാന്തവിഷയമായി അപ്പോഴുണ്ടായ സംവാദത്തിൽനിന്നു രാമാനുജന്റെ വിശിഷ്ടാദ്വൈതം ശ്രേഷ്ഠം തന്നെയെന്ന് ആ അമ്മയ്ക്കു തോന്നിയെന്നു മാത്രമല്ലാ, രാമാനുജൻ തനിക്ക് ഏററവും പ്രിയനായ്ത്തീരുകയും ചെയ്തു. പിന്നെയൊരിക്കൽ ക്ഷേത്രത്തിൽ പ്രദക്ഷിണം ചെയ്യുന്നതിനിടയ്ക്കു്, തന്റെ പുത്രന്റെ അദ്വൈതാഭാസത്തെക്കാൾ രാമാനുജന്റെ വിശിഷ്ടാദ്വൈതമാണു യുക്തി

ക്കും അനുഭവത്തിന്നും യോജിച്ചതെന്നും, അതു ഹൃദയത്തെ സ്പർശിക്കുന്നതും, സർവ്വജനത്തെയും രമിപ്പിക്കുന്നതുമാണെന്നും ആ സിദ്ധാന്തത്തെ അനുസരിക്കുന്നതാണു തന്റെ മകന്നു ശ്രേയസ്സെന്നും ആ സ്ത്രീക്കു വിചാരമുണ്ടായി. ഉടൻതന്നെ—"നല്ലതു്, വളരെ നല്ലതു്" എന്നൊരു അഭിനന്ദനശബ്ദം ആരിൽനിന്നോ പുറപ്പെട്ടു. അതിനെ ശുഭസൂചനമെന്നു കൈക്കൊണ്ടു വീട്ടിൽ എത്തിയ ഉടനേ ആ അമ്മ തന്റെ മകനെ വിളിച്ചു് ഇങ്ങിനെ പറഞ്ഞു:—

"എന്റെ മകനേ, നിന്റെ അമ്മ പറയുന്നതു നീ കേൾക്കുമോ? നിനക്കു ദോഷമായി ഞാൻ യാതൊന്നും പറയുന്നവളല്ലെന്നു് അറിയാമല്ലോ. വിവേകപൂർവ്വം ആലോചിച്ചുനോക്കാതെ ഞാൻ വല്ലതുമൊക്കെ പറയാറില്ലെന്നും നിനക്കറിയാം. നിന്റെ പൂർവ്വശിഷ്യനായ രാമാനുജൻ ഉൽകൃഷ്ടങ്ങളായ ചില സുന്ദരതത്വങ്ങളെ സിദ്ധാന്തിച്ചുവരുന്നതു നീ കേൾക്കുന്നില്ലയോ? ആ തത്വങ്ങളിൽ നീ കുറച്ചൊന്നു മനസ്സുവെക്കുന്നതായാൽ നിനക്കു സത്യബോധം സുകരമാകുമെന്നു് എനിക്കു തോന്നുന്നുണ്ടു്. എന്റെ ഈ ഇഷ്ടത്തെ നീ അനുവർത്തിച്ചുനോക്കൂ."

അമ്മയുടെ ഹിതത്തിന്നു യാദവപ്രകാശൻ വിപരീതമായി നില്ക്കുന്ന ആളല്ല. താൻ ഉപദേശിച്ചുപോരുന്ന മതത്തിൽ പലേ ന്യൂനതകളുമുണ്ടെന്നു് അന്തരംഗേണ അദ്ദേഹം കണ്ടിട്ടുള്ളതാണു്. ശിഷ്യനായിരുന്നകാലത്തു രാമാനുജൻ പുറപ്പെടുവിച്ച ആക്ഷേപങ്ങൾ അദ്ദേഹത്തിന്റെ മനസ്സിൽ ഇപ്പോഴും ഇടഞ്ഞുകിടപ്പുണ്ടു്. രാജധാനിയിൽവെച്ചു് ആ ബ്രഹ്മരക്ഷസ്സ് രാമാനുജനെ സർവ്വോത്തമനെന്നു ജനങ്ങളെല്ലാവരും കേൾക്കേ സ്തുതിച്ചതു് അദ്ദേഹം മറന്നിട്ടില്ല. വിന്ധ്യപർവ്വതപ്രദേശത്തിലെ

കൊടുംകാടുകളിൽനിന്ന രാമാനുജൻ സുരക്ഷിതനായി കാഞ്ചീപുരത്തെ പ്രാപിച്ച ആ സംഭവത്തെപ്പററി ഓൎക്കുമ്പോഴെല്ലാം അദ്ദേഹത്തിൻെറ മനസ്സ് ഇപ്പോഴും വിറയ്ക്കാറുണ്ട്. ഇങ്ങിനെയെല്ലാംകൊണ്ടും രാമാനുജനിൽ അദ്ദേഹത്തിന്ന ഭയമാണുണ്ടായിരിക്കുന്നത്. തൻെറ ആ പൂൎവ്വശിഷ്യൻ അനുഗ്രഹീതബുദ്ധിമാനാണെന്ന ബഹുമാനവും അദ്ദേഹത്തിന്നുണ്ട്.

ഉയൎന്ന മാതൃഭക്തനാണ യാദവപ്രകാശൻ. സത്യവും ഹിതവുമായ വാക്കല്ലാതെ അമ്മയിൽനിന്ന പുറപ്പെടുകയില്ലെന്ന് അദ്ദേഹം വിശ്വസിക്കുന്നു. ബുദ്ധിമതിയും തപസ്വിനിയുമായ മാതാവിൽനിന്ന താൻ കേൾക്കുന്ന അഭിമതത്തെ വഴിപോലെ അനുസരിക്കുന്നതുകൊണ്ട് അദ്ദേഹത്തിന്ന ശ്രേയസ്സേ ഉണ്ടാവാറുള്ളു.

താൻ എന്താണിവിടെ ചെയ്യേണ്ടതെന്ന് അദ്ദേഹം ചിന്തിച്ചുതുടങ്ങി. അമ്മയുടെ വാക്കു തനിക്കു ഹിതംതന്നെയാണെന്ന അദ്ദേഹത്തിന്നറിയാം. രാമാനുജനെ ആശ്രയിക്കുന്നതുകൊണ്ട് തനിക്ക് ഉൽക്കൎഷമേ ഉണ്ടാകയുള്ളുവെന്ന് അദ്ദേഹം ഉൾക്കണ്ണാൽ കാണുകയും ചെയ്തു. എന്നാൽ, ആ വഴിക്കു ചെല്ലുന്നതിൽ പ്രതിബന്ധമുണ്ടല്ലോ. ശിഖയേയും യജ്ഞോപവീതത്തേയും അദ്ദേഹം ത്യജിച്ചിരിക്കയാണ്. അതിന്ന വിധിപോലെ പ്രായശ്ചിത്തം ചെയ്തിട്ടുവേണം രാമാനുജമതത്തെ അവലംബിക്കുവാൻ. ആ പ്രായശ്ചിത്തം ഭൂപ്രദക്ഷിണമാണ്. അതിന്ന വയോധികനായ അദ്ദേഹത്തിന്ന് ഇപ്പോൾ ശക്തിയില്ലാ. എന്താണിനി വേണ്ടത്? ഭൂപ്രദക്ഷിണമല്ലാതെ വേറേ പ്രായശ്ചിത്തമൊന്നും കാണുന്നതുമില്ലല്ലോ.

ഇങ്ങിനെ ദീൎഘാലോചനയിൽ മുഴുകിയ യാദവപ്രകാശൻ തന്നെത്താൻ നിവൃത്തിമാൎഗ്ഗം കാണുവാൻ

ശക്തനാകാതെയായപ്പോൾ പെട്ടെന്നൊരുപായം തോന്നി. വരദരാജസ്വാമിയുടെ സ്വന്തം പ്രിയവത്സനാണല്ലോ ഭക്താഗ്രഗണ്യനായ തിരുക്കച്ചിനമ്പിയാർ. തന്റെ കാൎയ്യത്തിൽ ഈശ്വരമതം എങ്ങിനെയെന്ന് അദ്ദേഹത്തിൽനിന്നു മനസ്സിലാക്കാമെന്നു നിശ്ചയിച്ചു് യാദവപ്രകാശൻ അങ്ങോട്ടു ചെന്നു. തന്റെ മനസ്സിൽ ഏതാണ്ടൊരു വിചാരമുണ്ടെന്നും അതിൽ താൻ എന്താണുചെയ്യേണ്ടതെന്നു തന്നോടു് ഉപദേശിക്കേണമെന്നും അദ്ദേഹം നമ്പിയെ വണക്കത്തോടെ അറിയിച്ചു. "നാളെ വരിക" എന്നാണു നമ്പിയാരിൽനിന്നുണ്ടായ മറുപടി.

അടുത്ത നാൾ യാദവപ്രകാശൻ മറുപടി കേൾക്കവാൻ അവിടെ ചെന്നപ്പോൾ നമ്പിയാർ പറഞ്ഞതു ഇതാണ്:—

"താങ്കൾ ഇതുവരെ വാദിച്ചുപോന്ന അദ്വൈതാഭാസത്തെ വെടിഞ്ഞു രാമാനുജന്റെ വിശിഷ്ടാദ്വൈതത്തെ അനുസരിക്കേണമെന്നാണല്ലോ വിചാരിക്കുന്നതു്. അതിലേയ്ക്കു് അങ്ങയാൽ നിരാകൃതമായ ശിഖയും യജ്ഞോപവീതവും പ്രതിബന്ധമായ്ത്തീൎന്നിരിക്കുന്നു. ആ ആചാരലംഘനത്തിന്നു ഭൂപ്രദക്ഷിണമാണു പ്രായശ്ചിത്തം. അതു ചെയ്യുവാൻ വയോധികതയാൽ താങ്കൾക്കിപ്പോൾ ശക്തിയില്ലാ. ഈ വിഷമാവസ്ഥയിൽനിന്നു നിവൃത്തികാണുവാനാണ് അങ്ങു തപിക്കുന്നതു്. രാമാനുജൻ ഈ ഭൂമിയെ മുഴുവൻ ധാൎമ്മികമായി ഉൾക്കൊണ്ടിട്ടുള്ള മഹാപുരുഷനാണ്. അദ്ദേഹത്തെ പ്രദക്ഷിണംചെയ്യുന്നതായാൽ ഭൂപ്രദക്ഷിണത്തെക്കാൾ ഉത്തമമായ പ്രായശ്ചിത്തമാകുമെന്നു വരദരാജസ്വാമി അരുളിച്ചെയ്തിരിക്കുന്നു."

ഇത്രയും കേട്ടതിൽ യാദവപ്രകാശന്നു തൃപ്തിയായി. ഈശ്വരസമ്മതം എങ്ങിനെയെന്ന് അദ്ദേഹം ധരിച്ചു

വല്ലോ. അമ്മ പറഞ്ഞതുതന്നെ വരദരാജനും ആജ്ഞാപിച്ചിരിക്കുന്നു. അതിന്നുമുമ്പുതന്നെ അദ്ദേഹത്തിന്റെ മനസ്സ് വിശിഷ്ടാദ്വൈതത്തിലേയ്ക്കു രുചിയോടേ നോക്കുന്നതുമുണ്ട്. ഇനി എന്തിന്നു സംശയിക്കുന്നു? രാമാനുജപൂജയ്ക്കായി യാദവപ്രകാശൻ ഉടനേ പുറപ്പെട്ടു.

തന്റെ ശിഷ്യനായിരുന്ന ആളാണെന്നതു മറന്നു രാമാനുജന്റെ മുമ്പിൽചെന്നു യാദവപ്രകാശൻ നമസ്കരിച്ചു.

"സ്വാമിൻ, എനിക്കു് അങ്ങയുടെ കൈകൊണ്ടു ദണ്ഡും കാവിമുണ്ടുംതന്നു് എന്നെ അനുഗ്രഹിച്ചാലും! അങ്ങയുടെ ശിഷ്യരിൽ ഒരുവനായി എന്നെ അംഗീകരിക്കുവാൻ കാരുണ്യമുണ്ടാകേണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു."

"അതു് നല്ലതുതന്നെ. എനിക്കു വളരെ സന്തോഷമായി. എന്നാൽ, താങ്കൾക്കു് ഇതിൽ പ്രായശ്ചിത്തം വേണമെന്നുണ്ടല്ലോ" എന്നു രാമാനുജൻ സംശയിച്ചു.

"പ്രായശ്ചിത്തമായി ഭൂപ്രദക്ഷിണത്തിന്നു പകരം അങ്ങയെ പ്രദക്ഷിണംചെയ്താൽ മതിയെന്നു വരദരാജസ്വാമി കല്പിച്ചിരിക്കുന്നു" എന്നു് അറിയിച്ചു രാമാനുജനെ യാദവപ്രകാശൻ കൈക്കൂപ്പിവലത്തുവെച്ചു്, മുമ്പിൽ വണങ്ങിനിന്നു.

ഇതു് ആണ്ടാനും ആഴ്വാനും അത്ഭുതത്തോടേ നോക്കി. ഇതുവരേയ്ക്കും വിശിഷ്ടാദ്വൈതത്തെ നോക്കി നിർദ്ദയം അപഹസിച്ചുകൊണ്ടിരുന്ന ആൾ ഇപ്പോൾ ആ മതത്തിന്റെ അധിപനെ ശരണംപ്രാപിക്കുകയെന്നോ? അവർക്കു് ഇങ്ങിനെയൊരു കൂട്ടുകാരന്റെ ലാഭത്തിൽ ഏററവും സന്തോഷമുണ്ടായി. "ഞങ്ങളെപ്പോലെ ഇദ്ദേഹത്തെയും അങ്ങയുടെ ശിഷ്യനായി സ്വീകരിക്കേണമേ" എന്നു രാമാനുജനോടു് അവരും അർത്ഥിച്ചു.

രാമാനുജൻ അതു കൈക്കൊണ്ടു. അന്നുമുതൽ യാദവപ്രകാശൻ രാമാനുജന്റെ ശിഷ്യനായി. എന്നാൽ, അദ്ദേഹം ശിഖയേയും യജ്ഞോപവീതത്തേയും കളഞ്ഞു് വർണ്ണാചാരവിധിയിൽനിന്നു മാറുകയാൽ ജാതിഭ്രഷ്ടനായിരിക്കകൊണ്ടു്, അദ്ദേഹത്തിന്നു ശുദ്ധീകരണം വേണ്ടിവന്നു. ചൌളം, ഉപനയനം മുതലായ സംസ്കാരങ്ങളിൽ യഥാക്രമം പ്രവേശിപ്പിച്ചുകൊണ്ടു് രാമാനുജൻ യാദവപ്രകാശനെ വീണ്ടും ബ്രാഹ്മണകുലത്തിലേയ്ക്കെടുത്തു. അതിൽപ്പിന്നെയാണു്, വിശിഷ്ടാദ്വൈതവിധിപോലെ ദണ്ഡും കാവിമുണ്ടും കൈക്കൊണ്ടു് അദ്ദേഹം സന്ന്യാസിയായതു്. ഇങ്ങിനെ രാമാനുജൻ ആദ്യമായി തന്റെ ഗുരുവായിരുന്ന ആളെത്തന്നെ മതംമാററിയെടുത്തു. ആചാരമര്യ്യാദപ്രകാരം ബ്രാഹ്മണനല്ലാതായ ആളെ രാമാനുജൻ ബ്രാഹ്മണനാക്കിയെടുക്കുകയും ചെയ്തു. സന്ന്യാസത്തിൽ യാദവപ്രകാശന്റെ പേരു് ഗോവിന്ദജീയർ എന്നായി. പഞ്ചസംസ്കാരങ്ങൾ നേടി, ദ്വന്ദ്വരഹസ്യോപദേശം ഗ്രഹിച്ചു ഗോവിന്ദജീയർ പുണ്യാത്മാവായി വിളങ്ങി.

ഒരുനാൾ ഗോവിന്ദജീയരെ വിളിച്ചു രാമാനുജൻ ഇങ്ങിനെ പറഞ്ഞു:—

"താങ്കളിൽനിന്നു ഞാൻ ചിലതു പഠിച്ചിട്ടുള്ളവനാകയാൽ താങ്കൾക്കു് എത്രത്തോളം ശാസ്ത്രജ്ഞാനമുണ്ടെന്നു് എനിക്കു നല്ലവണ്ണം അറിയാം. താങ്കളുടെ വിദ്വത്വം ലോകത്തിൽ എന്നും പ്രകാശിച്ചുകൊണ്ടിരിക്കേണമെന്നും അങ്ങിനെ താങ്കൾക്കു് യശസ്സും ശ്രേയസ്സും ഉണ്ടാകേണമെന്നും എനിക്കു് ആഗ്രഹമുണ്ടു്. താങ്കളുടെ ഇതുവരെയുള്ള കാലമെല്ലാം വൈഷ്ണവസന്ന്യാസികളെ ദുഷിക്കയും ഹസിക്കയും ചെയ്തുകൊണ്ടാണല്ലോ കഴിഞ്ഞിരിക്കുന്നതു്. സന്ന്യാസിധർമ്മത്തെപ്പററി സ്മൃതികളിൽ ഒന്നിനൊന്നു

വിപരീതമായിട്ടാണു പലതും കാണുന്നതു്. അതെല്ലാം നോക്കിക്കൊണ്ടു ശാസ്ത്രസമ്മതവും ദേശകാലാനുരൂപവുമായി സന്ന്യാസധമ്മത്തെപ്പററി ഒരു ഗ്രന്ഥം താങ്കൾ ഉണ്ടാക്കണം."

ഈ ആജ്ഞയെ അനുവത്തിച്ചു പതിനൊന്നു് അദ്ധ്യായങ്ങളായി യതിധമ്മസമുച്ചയം എന്നൊരു ഗ്രന്ഥം ഗോവിന്ദജീയർ നിമ്മിച്ചു. അതു വായിച്ചു രാമാനുജൻ അദ്ദേഹത്തെ അഭിനന്ദിക്കയും ചെയ്തു.

രാമാനുജനെ ഏററവും ഭക്തിയോടുകൂടി ഗോവിന്ദജീയർ ആരാധിച്ചു. യാദവപ്രകാശനായിരുന്നപ്പോൾ വിളഞ്ഞുകൊണ്ടിരുന്ന ആ ഗവ്വവും, അസൂയയും, ദുവ്വാശവുമെല്ലാം ഗോവിന്ദജീയരായതോടുകൂടി ഉണങ്ങിക്കരിഞ്ഞു് ശൂന്യമായി. അദ്ദേഹം അന്ത്യകാലംമുഴുവൻ പുണ്യകമ്മപരായണനായി വത്തിച്ചു. രാമാനുജൻെറ ശിഷ്യനായി ഏതാനുംകൊല്ലം കഴിഞ്ഞപ്പോഴെയ്ക്കും ആ വൃദ്ധൻ ഐഹികവാസം വെടിയുമാറായി.

കാഞ്ചീപുരത്തിൽ ഇങ്ങിനെയോരോന്നു സംഭവിക്കുന്നതിന്നിടയ്ക്കു് ശ്രീരംഗത്തിൽ ആളവന്താരുടെ ശിഷ്യന്മാർ രാമാനുജൻെറ ആഗമനത്തെ ആശയോടേ പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണു്. അദ്ദേഹത്തെ തങ്ങളുടെ ആചായ്യനായി ലഭിക്കുന്നതിന്നു് ആ ശിഷ്യന്മാരും ആ നാട്ടുകാരും കൂട്ടത്തോടേനിന്നു ദൈവത്തോടു പ്രാത്ഥിച്ചു. കാഞ്ചീപുരത്തിന്നു രാമാനുജനെ ഒരു നിമിഷത്തേക്കുപോലും വിട്ടുനില്ക്കുവാൻ കഴികയില്ലെന്നിരിക്കുന്നു. എന്നാൽ, രാമാനുജലാഭത്തിന്നു ശ്രീരംഗം ഉഴറിക്കൊണ്ടുമിരിക്കുന്നു.

ഉപായം വല്ലതും പ്രയോഗിച്ചാലല്ലാതെ രാമാനുജനെ ഇങ്ങോട്ടു വരുത്തുവാൻ സാധിക്കുന്നതല്ലെന്നു് ആളവ

ന്നാരുടെ ശിഷ്യന്മാർ കണ്ടു. എന്നാൽ, ആ ഉപായം എന്താണെന്നു് അവൎക്കു നിശ്ചയമില്ലാ. അവർ വരരംഗനായകനെ ഈ ഭാരം ഏല്പിച്ചു.

വരരംഗന്നു കാഞ്ചീപുരത്തിൽ ഒരു ദായാദനുണ്ടു്. അദ്ദേഹം അങ്ങോട്ടുചെന്നു. കാഞ്ചിപൂൎണ്ണൻ വരരംഗന്റെ സതീൎത്ഥ്യനാണല്ലോ. അദ്ദേഹത്തിന്റെ ആ ദായാദന്റേയും സ്നേഹത്താൽ വരരംഗന്നു് കാഞ്ചീപുരവാസം സുഖാവഹമായിത്തീൎന്നു. ഗീതത്തിലും വൃത്തത്തിലും അസാമാന്യനിപുണനാണു വരരംഗൻ. ആ വിദ്യകളെക്കൊണ്ടു് കാഞ്ചീപുരനാഥനെ വശീകരിക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞു. നാഥനോടുകൂടി നാട്ടും അദ്ദേഹത്തെ ഉദാരമായി ആദരിച്ചു. അദ്ദേഹത്തിന്റെ അഭിമതത്തെ അനുവൎത്തിക്കുന്നതിൽ കാഞ്ചീപുരത്തിന്നു് സന്തോഷംതന്നെയായി. അങ്ങിനെ നേടിയ കാഞ്ചീപുരനാഥന്റെ അനുജ്ഞയോടേ അദ്ദേഹം രാമാനുജനെ ശ്രീരംഗത്തേക്കു ക്ഷണിച്ചു. കാഞ്ചിപൂൎണ്ണനും അതു് സമ്മതമായി.

താൻ പൂജിച്ചുപോരുന്ന വരദരാജവിഗ്രഹത്തോടും തന്റെ ശിഷ്യന്മാരായ ആൾവാൻ, ആണ്ടാൻ എന്നിവരോടുംകൂടി രാമാനുജൻ വരരംഗനായകനെ പുരസ്കരിച്ചുകൊണ്ടു ശ്രീരംഗത്തേക്കു യാത്രയായി.

ശ്രീരംഗത്തിൽ രാമാനുജനെ അപൂൎവ്വമായ ആഡംബരകോലാഹലത്തോടേ സൽക്കരിച്ചു. ദേശമെങ്ങും അന്നു മഹോത്സവമായിരുന്നു. തങ്ങൾ സനാഥരായിയെന്നു് ആ നാട്ടുകാർ ആഹ്ലാദിച്ചു. ശ്രീരംഗക്ഷേത്രത്തിന്റെ സൎവ്വാധിപതിയായി രാമാനുജൻ അഭിഷിക്തനാകയുംചെയ്തു. അങ്ങിനെയാണു് ദൈവനിയോഗമെന്നു വെച്ചുകൊണ്ടു് ആ ഭാരം അദ്ദേഹം വിനയത്തോടേ കയ്യേററു. ഇതിൽ മഹാപൂൎണ്ണന്റെ ആശീൎവ്വാദവുമുണ്ടായി.

അനന്തരം ക്ഷേത്രത്തിലെ കെട്ടിടങ്ങളെ പുതുക്കുകയും, പൂജാവിധികളെ പരിഷ്കരിക്കയും ചെയ്തു. മടപ്പള്ളിയുടെ മേനോക്കിയായി ആണ്ടാനേയും, ക്ഷേത്രപരിചാരകന്മാരുടെ നായകനായി മറെറാരുശിഷ്യനായ അകളങ്കനേയും നിയമിച്ചു. ധൂപനൈവേദ്യങ്ങളും ഉത്സവാഘോഷങ്ങളുമെല്ലാം മഹാർഹമായി നടക്കുന്നതിന്നു് ഏർപ്പാടുകളുണ്ടായി. ക്ഷേത്രത്തിലെ വസ്ത്രാഭരണങ്ങളും ഉദ്യാനങ്ങളും മണ്ഡപങ്ങളും വാഹനങ്ങളുമെല്ലാം സുരക്ഷിതങ്ങളായി. ഇങ്ങിനെ രാമാനുജഭരണംകൊണ്ടു് ശ്രീരംഗക്ഷേത്രം ഉപര്യുപരി ശ്രേയസ്സോടേ വർദ്ധിക്കുമാറായി.

പിന്നീടു് രാമാനുജൻ വരരംഗത്തിൽനിന്നു് നൃത്യഗീതകലകൾ അഭ്യസിച്ചു. ആ വിദ്യകളെ അദ്ദേഹം വേറേ ശിഷ്യരെ പഠിപ്പിച്ചു കുശലികളാക്കി. അവരെ നൃത്യഗീതവാദിത്രങ്ങളെക്കൊണ്ടു് രംഗനാഥസ്വാമിയെ ആരാധിക്കുവാൻ നിയോഗിച്ചു.അവൎക്കു സസുഖം പാൎക്കുവാൻ വലിയൊരുവീഥി രാമാനുജൻ ഉണ്ടാക്കിക്കൊടുക്കുകയുംചെയ്തു.

ഇങ്ങിനെയുള്ള കാലത്തു് ധനുർദ്ദാസനെന്ന ഒരു മല്ലൻ ആ നാട്ടിൽ വന്നു. തിരിചിരാപ്പള്ളിക്കരികേയുള്ള ഉറയൂരാണു് ധനുർദ്ദാസൻെറ നാടു്. ഗുസ്തിയിൽ ഈയാളോടു കിടനില്ക്കുവാൻ അവിടങ്ങളിൽ ആരുമുണ്ടായിരുന്നില്ലാ. അതുകൊണ്ടു്, മല്ലന്മാരുടെയെല്ലാം രാജാവായിട്ടാണു് ആയാളുടെ വാഴ്ച. കയ്പുംവഴിക്കു് ആയാൾക്കു് ധാരാളം ധനധാന്യങ്ങൾ കിട്ടിവന്നു. ആയാളുടെ ഭാൎയ്യയ്ക്കു് ഹേമാംബാൾ എന്നാണുപേരു്. സൌന്ദൎയ്യത്തിലും സാരസ്യത്തിലും അവൾ നിരുപമയായിരുന്നു. ദിവ്യരൂപസമ്പത്താൽ അവൾ കീൎത്തിമതിയായി. ആ കമനീയാംഗിയെ തൻെറ ആത്മാവായിട്ടാണു കാമമോഹിത

നായ ധനുർദ്ദാസൻ ആദരിച്ചു ഭജിച്ചുവന്നതു്. അവളെ വിട്ടു് ഒരുനിമിഷത്തേക്കുപോലും അകലുവാൻ ആയാൾക്കു ശക്തിയില്ലെന്നായി.

രാമാനുജഭരണത്തിൽ ശ്രീരംഗത്തു് അഭൂതപൂൎവമായ ആഡംബരങ്ങളോടേ വസന്തോത്സവം ആരംഭിച്ചിരിക്കയാണു്. അതു കാണുന്നതിന്നു ഹേമാംബാൾക്കു് ആഗ്രഹമുണ്ടായി. അവൾ ആജ്ഞാപിക്കുന്നതെന്തെന്നു് കാത്തുകൊണ്ടാണു് ധനുർദ്ദാസന്റെ നില്പു്. തനിക്കു ശ്രീരംഗത്തേക്കു് ചെല്ലേണമെന്നു ഭാൎയ്യയിൽനിന്നു കേട്ടുടനെ ആയാൾ അവളെ കൂട്ടിക്കൊണ്ടു് അങ്ങോട്ടു പുറപ്പെട്ടു കഴിഞ്ഞു.

ഹേമാംബാൾ ഉത്സവംകണ്ടു രസിക്കുന്നു. എന്നാൽ ധനുർദ്ദാസന്നു ആ ഉത്സവത്തിലോ, രംഗനാഥസ്വാമിയിലോ അല്ലാ മനസ്സു്. ആയാൾ ആ മോഹനാംഗിയെ നോക്കിനോക്കി അപ്പോഴും ആനന്ദിക്കയാണു്. അവളുടെ പൂങ്കഴലുകൾ മണൽത്തരിയേററു് നോവുമോ എന്നു് അവൾ ഓരോ അടിവെക്കുമ്പോഴും ആയാൾ ചുളുങ്ങുന്നു. വെയിലേല്ക്കാതിരിപ്പാൻ അവൾക്കു കുടപിടിച്ചുകൊടുത്താണു് ആയാൾ നടക്കുന്നതു്. ആൾക്കൂട്ടത്തേയോ ആഘോഷങ്ങളേയോ ഒന്നും ആയാൾ കാണുന്നില്ലാ. ആയാളുടെ കണ്ണും കരളും എപ്പോഴും ഭാൎയ്യയിൽത്തന്നെ. ഇങ്ങിനെ ചെല്ലുന്ന ആ കാമാധീനനെ കണ്ടു് ജനങ്ങളെല്ലാം അപഹസിച്ചുതുടങ്ങി. രംഗനാഥസന്നിധിയിൽ പുണ്യോത്സവകാലത്തു ഇത്രയും വിടത്വം കാണിക്കുവാൻ ഈയാൾക്കു നാണമില്ലല്ലോ എന്നു അവർ ആക്ഷേപിച്ചു. അതു, കാവിരിനദിയിൽ സ്നാനംകഴിഞ്ഞു ശിഷ്യസമേതം ക്ഷേത്രത്തിലേയ്ക്കു പോരുന്ന രാമാനുജൻ കേട്ടു. ഉടനെ ശിഷ്യരെ നോക്കി അദ്ദേഹം പറഞ്ഞതാവിതു്:—

"രാഗത്തിൻെറ ശക്തിയെ ഇതാ, നോക്കുവിൻ! ഈയാൾ എത്ര വലിയ ബലവാനാണു്. അജയ്യനായ മല്ലപ്പെരുമാൾ. രാജ്യമെങ്ങും വിളികൊണ്ടവൻ. അങ്ങിനെയുള്ള ആൾ കാമവശഗനായപ്പോൾ എത്ര വളരെ പ്രാകൃതനായിയെന്നു നോക്കുവിൻ! തൻെറ കാമിനിയെ ഭജിക്കുന്നതിൽ ഈയാൾ തന്നെത്താൻ മറന്നിരിക്കുന്നു. എളിയ ദാസനായി ഭയഭക്തികളോടേ അവളെ സേവിക്കുന്നു. അതിലൊന്നിൽ മാത്രമല്ലാതെ, ലോകത്തെപ്പററിയോ തന്നെക്കുറിച്ചുപോലുമോ ഈയാൾക്കു വിചാരമില്ലാ. നാണവും മാനവുമെല്ലാം ഈയാൾ വെടിഞ്ഞിരിക്കുന്നു. ഈയാളുടെ ഈ തീവ്രരാഗത്തെ ഇങ്ങിനെതന്നെ ഭഗവാനിലേക്കു തിരിക്കുവാൻ കഴിഞ്ഞാൽ മോക്ഷം കൈയിലായി. ഇരിക്കട്ടേ; ഈയാളെ ഇന്നുതന്നെ ഞാൻ ഭക്തനാക്കി മാററാം."

മഠത്തിൽ എത്തിയ ഉടനെ ധനർദ്ദാസനെ വിളിക്കുവാൻ രാമാനുജൻ ആളെ അയച്ചു. സർവ്വജനപൂജിതനായ രാമാനുജൻ ആരെയെങ്കിലും തൻെറ അടുക്കലേക്കു വിളിക്കുന്നതായാൽ ആയാൾക്കു അതിലധികം മഹത്തരമായ അനുഗ്രഹം വേറെയില്ലാ. ആജ്ഞ കേട്ടയുടനെ ധനർദ്ദാസൻ രാമാനുജസന്നിധിയെ പ്രാപിച്ചു കൈക്കൂപ്പി നമസ്കരിച്ചു്, "പ്രഭോ, അടിയനെക്കൊണ്ടു അവിടുത്തേക്കു നടത്തുവാനുള്ളതു എന്താണെന്നു ആജ്ഞാപിച്ചാലും" എന്നു വിനീതനായി അറിയിച്ചു.

രാമാനുജൻ—"നിൻെറ ഹിതത്തിന്നുവേണ്ടി എനിക്കു കുറച്ചൊന്നു പറയുവാനുണ്ടു്. അതു പ്രിയമല്ലെന്നുവെച്ചു് നിനക്കു അസുഖമുണ്ടാകരുതു്. ഉഗ്രവീര്യനും ഘോരകർമ്മാവുമായ രാജാവിനെപ്പോലെയാണു കാമം. എത്ര ബലവാനായാലും, എത്ര പരാക്രമിയായാ

ലും, എത്ര പണ്ഡിതനായാലും ആ രാജാവിന്റെ
കഠിനകരങ്ങളിൽ അകപ്പെട്ടുപോയാൽ, പിന്നെ
യൊരിക്കലും രക്ഷ കാണുകയില്ലാ. ആ അവസ്ഥയി
ലാണു നിന്നെ ഞാൻ ഇപ്പോൾ കണ്ടതു്. പാതയു
ടെ നടുവിൽ അനേകസഹസ്രം ജനങ്ങൾക്കിടയിൽ,
തന്നെത്താൻ മറന്നു്, ചുററുമുള്ളതൊന്നും അറിയാ
തെയായി, നാണവും മാനവും വെടിഞ്ഞു് ഒരു പെ
ണ്ണിന്റെ കണ്ണിന്നു് അടിമയായി നീ നടക്കുമാറായ
ല്ലോ! നിന്റെ പൌരുഷം എവിടെ? നിന്റെ
വിവേകം എവിടെ? നീ ധീരാഗ്രേസരനാണെന്നു
വിഖ്യാതനാണല്ലോ. മൃത്യുവിനോടുപോലും ഒരുകൈ
നോക്കുവാൻതക്കവണ്ണം അത്രയ്ക്കു ബലവാനാണു്
നീ. ഇത്രയും വിക്രമം നിനക്കുണ്ടായിരുന്നിട്ടും ഒരു
പെണ്ണിന്റെ അടിമയായി നീ ഇങ്ങിനെ കിഴിഞ്ഞു
നടക്കുന്നുവല്ലോ. അതു കണ്ടിട്ടു് എനിക്കു നിന്റെ
പേരിൽ അനുതാപമാണുണ്ടായതു്."

ധനൎദ്ദാസൻ—"സ്വാമിൻ, ഞാൻ കാമഭ്രാന്തനായി മ
ൎയ്യാദവിട്ടു നടക്കാറില്ലാ. പരസ്ത്രീകളെ കാമിക്കുന്ന
ദുൎവൃത്തനുമല്ലാ ഞാൻ. എന്നോടൊരുമിച്ചു കണ്ട
ആ സ്ത്രീ എന്റെ ഭാൎയ്യയാണു്. അവളുടെ സൌന്ദ
ൎയ്യത്തെ എത്രയെത്ര പാനംചെയ്താലും എനിക്കു മ
തിയാകുന്നില്ലാ. ഇതിൽ ആൎക്കെങ്കിലും വല്ല ഹിം
സയുമുണ്ടോ? എന്റെ ഭാൎയ്യയുടെ ദിവ്യരൂപവിലാ
സത്താൽ ഞാൻ സദാനന്ദനാണു്. അവളുടെ മോ
ഹനചേഷ്ടകൾക്കു ഞാൻ അടിമതന്നെയാണു്. ആ
ചടുലേക്ഷണങ്ങൾ എന്നെ ബന്ധിച്ചിരിക്കുന്നു. അ
വളുടെ ദിവ്യസൌന്ദൎയ്യത്തിൽ ആമഗ്നനായി എന്നെ
ത്തന്നെയും, ഈ ലോകത്തെത്തന്നെയും ഞാൻ മറ

ക്കുന്നു. ഇതിൽ ഞാൻ ആക്കെങ്കിലും അപരാധിയാണോ? എൻെറ ആത്മാധികപ്രിയയായ ആ രമണിയിൽ സൂൎയ്യൻെറ ഒരു കിരണംപോലുമോ, ഭൂമിയിലെ ഒരു തരിപോലുമോ ഏല്ക്കുന്നതു് എനിക്കു ദുസ്സഹമാണു്. ഇതിൽ മററുള്ളവക്കു നിന്ദിക്കുവാനെന്തുണ്ടു്?"

രാമാനുജൻ—"സൌന്ദൎയ്യത്തെയാണല്ലോ നീ ആരാധിക്കുന്നതു്. അതു് അരുതാത്തതല്ലാ. എന്നാൽ, നിൻെറ ഭായ്യയേക്കാൾ എത്രയോ വളരെ ദിവ്യവും നിത്യവുമായ കാന്തിവിലാസം സമൃദ്ധമായുള്ള മററൊരു മൂത്തിയെ നിനക്കു കിട്ടിയാൽ നീ എന്തു ചെയ്യും?"

ധനുർദ്ദാസൻ—"എനിക്കു ജന്മസാഫല്യമുണ്ടായിയെന്നു് ആനന്ദിക്കയല്ലാതെ മററെന്താണു ചെയ്യുക? എൻെറ ഭായ്യയെക്കാൾ സൌന്ദൎയ്യംകൂടിയ രമണീയമൂത്തിയെ ഞാൻ കാണുന്നതായാൽ എൻെറ ജീവിതത്തെ അവിടെ സമപ്പിക്കുവാൻ ഞാൻ തയ്യാറാണു്."

"എന്നാൽ, വരിക" എന്നുവിളിച്ചു ധനുർദ്ദാസനോടുകൂടി രാമാനുജൻ രംഗനാഥസ്വാമിയുടെ സന്നിധിയിലേക്കു ചെന്നു. സൌന്ദൎയ്യസാരസർവ്വസ്വമായി, അക്ഷയകാന്തിയോടെ പ്രകാശിക്കുന്ന ആ മൂത്തിയെ കാണിച്ചുകൊടുത്തു്,—"നോക്കൂ, ഈ സൌന്ദൎയ്യപാരാവാരം നിനക്കു രമണീയമല്ല്യയോ? ആ സ്ത്രീയുടെ നശ്വരവിഭ്രമമോ ഈ നിത്യതേജോവിലാസമോ ഏതാണു നിനക്കു് അധികം കാമ്യം?" എന്നു് ആയാളോടു രാമാനുജൻ ചോദിച്ചു.

ധനുർദ്ദാസൻ രംഗനാഥമൂർത്തിയുടെ തേജസ്സമ്പൂർണ്ണമായ മുഖപത്മത്തിലേക്ക് ഒന്നു നോക്കിയതോടുകൂടി ആയാളുടെ നേത്രങ്ങൾ അവിടെത്തന്നെ പതിഞ്ഞു. ആ മുഖത്തുനിന്നു പൊഴിയുന്ന മന്ദഹാസത്തിൽ ആയാൾ പൂർണ്ണമായി ലയിച്ചു. ഭാര്യയിൽ കാമകലുഷിതമായിരുന്ന ആയാളുടെ പ്രേമപ്രവാഹം രംഗനാഥനിലേക്കു ഭക്തിപ്രവാഹമായി പൂർവ്വാധികം വേഗത്തോടേ തിരിഞ്ഞു. ഇതുവരെ അനുഭവിച്ചിട്ടില്ലാത്ത വിശുദ്ധസംപൂർണ്ണാനന്ദം ആയാൾക്ക് അപ്പോഴുണ്ടായി. തന്നെത്താൻ മറന്നു രംഗനാഥനെത്തന്നെ നോക്കിക്കൊണ്ടു് ആയാൾ നിന്നു. ആ ദിവ്യസുന്ദരവിഗ്രഹം മാത്രമല്ലാതെ ആയാളുടെ മനസ്സിനു വേറേ യാതൊന്നും വിഷയമായില്ല.

ആയാളെ ഈ സ്ഥിതിയിൽനിന്ന് ഇളക്കരുതെന്നു കരുതി രാമാനുജൻ മററു കാര്യങ്ങൾക്കായി അവിടെനിന്നുമാറി. ഊണും ഉറക്കവുംപോലും വേണ്ടാതെയായി. ആ സൌന്ദര്യസാഗരത്തിൽ ആത്മനാ മുങ്ങിമുങ്ങിയാനന്ദിച്ച ധനുർദ്ദാസൻ വിഷയമാലിന്യങ്ങളിൽനിന്നെല്ലാം അകന്നു ഭക്തശ്രേഷ്ഠനായ പുണ്യാത്മാവായ്ത്തീർന്നു. കാമമയമായിരുന്ന ആയാളുടെ മനസ്സു ഭക്തിമയമായി മാറി. ഭാര്യയിൽമാത്രം രമിച്ചിരുന്ന ആയാൾ ലോകത്തിലെ സർവ്വസൃഷ്ടികളിലും രംഗനാഥവിലാസംകണ്ടു രമിക്കുമാറായി. ഇങ്ങിനെയുണ്ടായ ജന്മസാഫല്യത്തിൽ ചരിതാർത്ഥനായി ആയാൾ രാമാനുജൻെറ മുമ്പിൽ കൃതജ്ഞതയോടെ ചെന്നു കൈകൂപ്പിനിന്നു. അന്നുമുതൽ ധനുർദ്ദാസൻ രാമാനുജൻെറ ശിഷ്യോത്തമനായി.

തൻെറ ഭർത്താവിന്നുണ്ടായ ജീവിതപരിവർത്തനം ഹേമാംബാൾ അറിഞ്ഞു. ഉടൻതന്നെ അവൾക്കു ലൌകികവിഷയങ്ങളിലെല്ലാം വിരക്തിയുണ്ടായി. തൻെറ

പ്രാണനാഥൻ സംസാരത്തിൽനിന്ന് അകന്നപ്പോൾ, സംസാരം അവൾക്കു ശോകമയമായ്ത്തീൎന്നു. ഭൌതികവിഭവങ്ങളെല്ലാം പരിത്യജിച്ച് അവൾ രാമാനുജനെ ശരണം പ്രാപിച്ചു. അങ്ങിനെ അവളും രാമാനുജന്റെ ശിഷ്യയായി. അവളുടെ തീവ്രഭക്തി ജനങ്ങൾക്കെല്ലാം ആശ്ചൎയ്യമുണ്ടാക്കി.

രാമാനുജൻ ധനുർദ്ദാസനെ തന്റെ അംഗരക്ഷകനായി നിയമിച്ചു. ആയാളുടെ ഭാഗിനേയന്മാരായ വന്ദനും സുന്ദനും മാതുലനിയോഗംപോലെ രാമാനുജശിഷ്യന്മാരായി. മഠത്തിലേക്കു വേണ്ടുന്ന സാമാനങ്ങൾ തയ്യാറാക്കേണ്ടുന്ന ജോലിയിലാണ് അവർ ഏൎപ്പെട്ടതു്.

രംഗനാഥക്ഷേത്രത്തിലെ പൂജാക്രമം അതുവരെ വൈഖാനസ സമ്പ്രദായപ്രകാരമായിരുന്നു. അതുമാററി യമുനാചാൎയ്യന്റെ ആഗമപ്രാമാണ്യം എന്ന ഗ്രന്ഥത്തിൽ വിധിച്ചിട്ടുള്ളതുപോലെ പാഞ്ചരാത്രസമ്പ്രദായപ്രകാരം അവിടെ പൂജനടത്തേണമെന്നു നിശ്ചയിച്ചു.

ഗോവിന്ദനെ മതം മാററുന്നതിലേക്കു രാമാനുജൻ ശൈലപൂൎണ്ണന്ന് എഴുതിയിരുന്നുവല്ലോ. ഗോവിന്ദനെ ശൈവമതത്തിൽനിന്നു വൈഷ്ണവമതത്തിലേക്കു തിരിക്കുവാൻ ചില ഉപായങ്ങളെല്ലാം ശൈലപൂൎണ്ണന്നു പ്രയോഗിക്കേണ്ടിവന്നു. ആ വഴിക്കു വൈഷ്ണവമതത്തെ സംബന്ധിച്ച് അല്പം ജിജ്ഞാസ ഗോവിന്ദന്നുണ്ടായി. പിന്നെ ഗോവിന്ദനും ശൈലപൂൎണ്ണനുംതമ്മിൽ വാദം നടന്നു. ഒടുക്കം ഗോവിന്ദൻ കീഴടങ്ങുകയും ചെയ്തു. അങ്ങിനെ ഗോവിന്ദൻ വൈഷ്ണവനും ശൈലപൂൎണ്ണന്റെ ശിഷ്യനുമായിയെന്നു രാമാനുജൻ ദൂതമുഖേന അറിഞ്ഞു സന്തുഷ്ടനായി.

ഗോവിന്ദനോടുകൂടി ആയാളുടെ ഭാൎയ്യയും വൈഷ്ണവമതത്തെ അംഗീകരിച്ചു. ശൈവത്തിൽനിന്നു വൈഷ്ണവത്തിലേക്കു മാറുന്നതിന്നു്, വാസ്തവത്തിൽ, ഗോവിന്ദൻ ചെയ്ത പരിത്യാഗം മഹത്തായുള്ളതാണു്. കാളത്തിനാട്ടിലെ ജനങ്ങളൊക്കെയും അന്നു ശൈവന്മാരായിരുന്നു. അവരുടെ നേതാവായിട്ടാണു ഗോവിന്ദൻ വാണിരുന്നതു്. വൈഷ്ണവനായ ശൈലപൂൎണ്ണൻ അവിടെ വന്നതു കണ്ടപ്പോൾത്തന്നെ ആ നാട്ടുകാർ ഇളകി. ഗോവിന്ദന്റെ മാതുലനാണു് അദ്ദേഹം എന്നു് അറിഞ്ഞതുകൊണ്ടാണു് അവർ അടങ്ങിയതു്. അദ്ദേഹം ഗോവിന്ദനെ വഴിതിരിക്കുന്നതു കണ്ടപ്പോൾ അവർ ക്ഷോഭത്തോടേ ഇടഞ്ഞു. ആളുകളെ മതംമാററുവാൻ വന്നവനല്ലാ താൻ എന്നും, ഇവിടേയുള്ളവൎക്കു് അവരവരുടെ വിശ്വാസംപോലെ ഈശ്വരനെ ഭജിക്കുന്നതിൽ താൻ പ്രതികൂലിയല്ലാ എന്നും, തന്റെ മരുമകനെ അവന്റെ ഇഷ്ടംപോലെ താൻ കൂട്ടിക്കൊണ്ടുചെല്ലുന്നതു് അന്യായമല്ലെന്നും പറഞ്ഞിട്ടാണു ശൈലപൂൎണ്ണൻ ആ നാട്ടുകാരെ സമാധാനിപ്പിച്ചതു്. തന്നെ അത്രയും സ്നേഹത്തോടേ ആദരിച്ചുപോന്ന ആ ആളുകളേയും അവൎക്കിടയിൽ തനിക്കുള്ള ഉയൎന്ന നിലയേയും, ഗംഗയിൽനിന്നു തനിക്കു യദൃച്ഛയാ സിദ്ധിച്ച ആ ശിവലിംഗത്തേയും സധൈൎയ്യം വെടിഞ്ഞുകൊണ്ടാണു ഗോവിന്ദൻ വൈഷ്ണവനായതു്.

അനന്തരം രാമാനുജന്നു ഭൂപ്രദക്ഷിണത്തിന്നു് അഭിലാഷമുണ്ടായി. അതിന്നുവേണ്ടുന്ന സംഭാരങ്ങളെല്ലാം അദ്ദേഹം ഉടനടി തയ്യാറാക്കി. ക്ഷേത്രഭരണത്തിന്നു കോട്ടമുണ്ടാവാതിരിക്കുവാൻ വേണ്ടുന്ന എല്ലാ ഏൎപ്പാടുകളും ചെയ്തു.

പഴകിച്ചീഞ്ഞ മാമൂലുകളെയെല്ലാം നശിപ്പിച്ചു തന്റെ നവ്യപ്രസ്ഥാനത്തിന്നു ഭാരതവർഷമെങ്ങും പ്രചാരവും പ്രകാശവുമുണ്ടാകേണ്ടതിലേക്കു രാമാനുജൻ ശ്രീരംഗനാഥാനുജ്ഞയോടെ ശിഷ്യജനസമേതം പുറപ്പെട്ടു. ആദ്യം ചോഴനാട്ടിലാണു ചെന്നത്. കുംഭകോണദർശനംകഴിഞ്ഞു തിരുവാഴിയിലെ തിരുനഗരിയിൽ പ്രവേശിച്ചു. അവിടെയാണു ഭക്തശ്രേഷ്ഠനായ പരകാലൻ ജനിച്ചത്. അവിടത്തെ ക്ഷേത്രത്തിൽ ചെന്ന് ആരാധിച്ചതിൽപ്പിന്നെ രാമാനുജൻ വിശ്രമസ്ഥാനത്തേക്കു മടങ്ങുമ്പോൾ ആ വഴിക്ക് ഒരു പറയസ്ത്രീ എതിരേ വരുന്നതു കണ്ടു. അവളോടു മാറിനില്ക്കുവാൻ പതിവുപോലെ ഉത്തരവു പുറപ്പെട്ടു. അവൾ ആ ഉത്തരവിനെ ആദരിക്കാതെ അവിടെത്തന്നെനിന്നതേയുള്ളൂ. "നീ ഒരു പറച്ചിയാണല്ലോ, കുറച്ചങ്ങോട്ടെങ്ങാനും മാറിനില്ക്കരുതോ?" എന്നു രാമാനുജൻ സാമത്തോടേ ചോദിച്ചു. "ഞാൻ എങ്ങോട്ടു മാറിനില്ക്കട്ടേ" എന്ന് അവൾ കൈമലത്തുകയാണു ചെയ്തത്. "ഞാൻ എന്റെ എതിരേ കാണുന്നത് ആചാര്യശ്രേഷ്ഠനായ അങ്ങയേയാണ്. എന്റെ പിമ്പുറത്തു തിരുക്കണ്ണപുരം ക്ഷേത്രത്തെ ഞാൻ കാണുന്നു. പരകാലൻ ഭഗവാനെ ഭക്തിതള്ളലാൽ ആക്രമിക്കയുണ്ടായ തിരുമണൽകൊല്ലയെന്ന ആ പുണ്യപ്രദേശമാണ് എന്റെ വലതുഭാഗത്തു ഞാൻ കാണുന്നത്. ആ സംഭവത്തിന്റെ ദൃക്സാക്ഷിയായ ആ അശ്വത്ഥവൃക്ഷത്തേയും അവിടെ ഞാൻ കാണുന്നുണ്ട്. എന്റെ ഇടതുഭാഗത്തേക്കു നോക്കുമ്പോൾ അവിടെ തിരുവാഴിനാഥൻ എഴുന്നരുളിയിരിക്കുന്നതു ഞാൻ കാണുന്നു. ഞാൻ എങ്ങോട്ടു മാറേണമെന്നാണ് അങ്ങു പറയുന്നത്?"

രാമാനുജൻ പരാജിതനായി. താൻചെയ്ത അപരാധത്തിന്ന് അദ്ദേഹം അവളോടു മാപ്പിന്നായി അപേ

ക്ഷിച്ചു. "അമ്മേ, ക്ഷമിച്ചാലും! ആഭിജാത്യമദവും അഭിജ്ഞതാമദവും എന്നെ അടിപെടുത്തിയിരിക്കുന്നു. ഭഗവാന്റെ സ്വന്തം ആളുകളാണു്—ഹരിജനങ്ങളാണു്—നിങ്ങൾ എന്നു് ഗർവ്വതിമിരത്താൽ ഞാൻ കാണുന്നില്ലാത്തവനായി. സന്യാസിയായിരുന്നിട്ടും ഗർവ്വംമുഴുത്ത മൂഢനായി ഞാൻ അധഃപതിച്ചുപോയ്! അമ്മേ ക്ഷമിച്ചാലും!"

രാമാനുജൻ ആ പറച്ചിയെ അപ്പോൾത്തന്നെ വൈഷ്ണവിയാക്കി മാറ്റിച്ചു. അന്നുമുതൽ അവളുടെ വാസം ശ്രീരംഗക്ഷേത്രത്തിൽത്തന്നെയായി. അവളുടെ പ്രതിമയെ ഇപ്പോഴും പൂജിച്ചുപോരുന്നുണ്ടു്.

തിരുവാഴിയിൽനിന്നു രാമാനുജൻ പാണ്ടിയദേശത്തിലേയ്ക്കു കടന്നു. വൃഷഭാദ്രിവഴിക്കു മധുരയിൽ എത്തി. അവിടേയുള്ള തമിഴ്സംഘത്തിലെ പണ്ഡിതന്മാരെയെല്ലാം വാദത്തിൽ ജയിച്ചു. പിന്നെ, വില്ലിപുത്തുരിൽ കൂടി കുരുകൂരിലേക്കു പോയി. വഴിക്കു കണ്ട ഒരു ബാലികയോടു ഗ്രാമത്തിലേക്കു എത്ര ദൂരമുണ്ടെന്നു ചോദിച്ചതിന്നു്, "ഒരു വിളിപ്പാടു അകലെയാണു്" എന്ന അർത്ഥത്തിൽ ദിവ്യഗ്രന്ഥത്തിലെ ഒരു പദ്യം ശ്രുതിമധുരമായി അവൾ പാടുകയാണു് ചെയ്തതു്. ഇതു കേട്ടു് രാമാനുജൻ അവളെ അഭിനന്ദിക്കയും, അവളുടെ വീട്ടിൽ ചെന്നു് അല്പം വിശ്രമിക്കയും ചെയ്കയുണ്ടായി. അനന്തരം കുരുകൂർ കടന്നു അദ്ദേഹം രാമേശ്വരത്തിൽ ചെന്നു.

രാമേശ്വരത്തുനിന്നു മടങ്ങുമ്പോൾ ചടകോപനെ ദർശിക്കുന്നതിനായി രാമാനുജൻ തിരുനഗരിയിലേക്കു തിരിഞ്ഞു. ചടകോപന്റെ പാദരക്ഷയ്ക്കു മധുരകവിഎന്നാണു് അതുവരെ പേരു്. ആ പേരു മാററി അതിന്നു രാമാനുജൻ തന്റെ പേർ കൊടുത്തു. അദ്ദേഹം ചടകോപന്റെ

സ്മാരകമായി തന്റെ ശിഷ്യനായ പിള്ളാന്നു തിരുക്കുരുക
പ്പിരാൻ എന്ന വിശേഷണം നൽകി. ഇത്രയും കഴി
ഞ്ഞു് അദ്ദേഹം തിരുവനന്തപുരത്തേക്കു യാത്രയായി. അ
വിടത്തെ ക്ഷേത്രത്തിലെ പൂജാക്രമത്തെ പാഞ്ചരാത്രവി
ധിപോലെ മാററുന്നതിന്നു അദ്ദേഹം ഉത്സാഹിച്ചതിൽ
നമ്പൂതിരിമാർ കൂട്ടത്തോടേ പിണങ്ങി. അതുകൊണ്ടു്
അദ്ദേഹത്തിന്നു പിന്മാറേണ്ടിവന്നു.

തിരുവനന്തപുരത്തുനിന്നു തിരുക്കുറുകുടിയിലാണു്
രാമാനുജൻ ഉയന്നതു്. ജനങ്ങൾ ആ നവ്യപ്രസ്ഥാനകാ
രനെ കോലാഹലത്തോടേ എതിരേററു സൽക്കരിച്ചു. രാ
മാനുജനാൽ ആ നാടു മുഴുവൻ വൈഷ്ണവമയമായി. അ
വിടത്തെ 'അധിപൻ രാമാനുജനെക്കണ്ടു്, "അങ്ങേയ്ക്കു
ഇത്രയെല്ലാം സാധിക്കുന്നതു എങ്ങിനെ" എന്നു ചോദി
ച്ചപ്പോൾ; "അത്ഥിച്ചാൽ മാത്രമേ ഞാൻ കൊടുക്കുന്നു
ള്ളു; അത്ഥിക്കേണ്ടുംപോലെ അത്ഥിക്കുന്നവക്കു ഞാൻ
കൊടുക്കാതിരിക്കുന്നതെങ്ങിനെ" എന്നു രാമാനുജൻ മറു
പടി കൊടുത്തു. രാമാനുജപ്രസ്ഥാനത്തെ അംഗീകരിക്ക
യാൽ തിരുക്കുറുകുടിയിലെ ദൈവതമായ കുരംഗേശന്നു്
വൈഷ്ണവനമ്പി എന്നു പേരുണ്ടായി.

രാമാനുജൻ വീണ്ടും മലയാളത്തിലേയ്ക്കു കടന്നുവെ
ന്നും, തിരുവെൺപരിചാരം, തിരുവെട്ടാറു് എന്നീ നാടു
കളെ സന്ദർശിച്ചുവെന്നും അവിടത്തെ രാജാവിനെ ത
ന്റെ മതത്തിലേയ്ക്കു ചേത്തു് അവിടെ ഒരു മഠം സ്ഥാ
പിച്ചുവെന്നും പറഞ്ഞുകാണുന്നുണ്ടു്. ആ വഴിക്കു കടൽ
ത്തീരത്തിൽക്കൂടയാണത്രേ അദ്ദേഹം വടക്കോട്ടേയ്ക്കു യാ
ത്രയായതു്. അങ്ങിനെ ചെല്ലുമ്പോൾ പണ്ഡിതാഗ്രേസ
രനായ ദക്ഷിണാമൂത്തിയുമായി രാമാനുജന്നു സഖ്യമുണ്ടാ
യി. അദ്ദേഹത്തോടൊരുമിച്ചു് ഏതാനംനാൾ പാത്ത

തിൽപ്പിന്നെയാണു് രാമാനുജൻ ഉത്തരദേശങ്ങളിൽ പ്രവേശിച്ചതു്.

വടക്കു കാശ്മീരംവരേയ്ക്കും, കിഴക്കു ബംഗാളംവരേയ്ക്കുമുള്ള പുണ്യപ്രദേശങ്ങളെയെല്ലാം രാമാനുജൻ സന്ദർശിച്ചു. ചെല്ലുന്നെടത്തെല്ലാം തന്റെ മതത്തെക്കുറിച്ചു വാദിച്ചു പണ്ഡിതന്മാരെ ജയിച്ചു ജനങ്ങളെ അദ്ദേഹം വശീകരിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ നവ്യപ്രസ്ഥാനത്തെ പല രാജാക്കന്മാരും ആദരിച്ചു. യോഗപ്രധാനമായ ശൈവവും, ജ്ഞാനപ്രധാനമായ അദ്വൈതവും നിഷ്പ്രഭങ്ങളായി. പലേടത്തും അദ്ദേഹത്തിന്നു് എതിരുകളുണ്ടായി. കാശ്മീരരാജാവു രാമാനുജമതത്തെ അംഗീകരിച്ചപ്പോൾ അവിടത്തെ യാഥാസ്ഥിതികന്മാർ രാമാനുജനെ ദുർമ്മന്ത്രവാദത്താൽ നശിപ്പിക്കുവാൻ തുനിഞ്ഞു. അതിന്റെ ഫലം ആ യാഥാസ്ഥിതികന്മാർ തന്നെയാണു് ഏല്ക്കേണ്ടിവന്നതു്. അവർ നിലകെട്ടു് ഉഴന്നുതിരിയുന്നവരായി. ഒടുക്കം അവരെ രക്ഷിക്കുവാൻ രാമാനുജൻതന്നെ ഇറങ്ങേണ്ടിവന്നു. കാശ്മീരത്തിലെ സരസ്വതീപീഠമായ പണ്ഡിതസഭ രാമാനുജനെ അഗ്ര്യസ്ഥാനം നൽകി മാനിച്ചു.

പിന്നെയൊരു വഴക്കുണ്ടായതു ജഗന്നാഥത്തിൽവെച്ചാണു്. പൂജാക്രമപരിഷ്കാരത്തിലാണു് തിരുവനന്തപുരത്തിലെപ്പോലെ അവിടേയും ക്ഷോഭമുണ്ടായതു്. ഈശ്വരന്റെ പേരിൽ അവിടെ കാട്ടിക്കൂട്ടുന്ന ദുർവൃത്തികളെയെല്ലാം കണ്ടപ്പോൾ രാമാനുജന്നു സഹിച്ചില്ല. ക്ഷേത്രാധികാരികളേയുംമററും അദ്ദേഹം കലശലായി ആക്ഷേപിച്ചു. അതാണു പിണക്കത്തിന്നു കാരണമായതു്. അവിടെനിന്നു രാമാനുജൻ ശ്രീകൂർമ്മത്തിലേയ്ക്കു മാറി. കൂർമ്മക്ഷേത്രത്തിൽ അതുവരേയ്ക്കും മഹാദേവനെയായിരുന്നു ആരാധിച്ചിരുന്നതു്. രാമാനുജൻ ആ പ്രതിഷ്ഠയെ കൂർമ്മാ

വതാരം കൈക്കൊണ്ടു ജഗന്നാഥനാക്കി മാററി. അതോ ടുക്കൂടി അവിടത്തെ ശൈവന്മാരെല്ലാം വൈഷ്ണവന്മാരായി. അതുപോലെ വാരങ്കല്ല്, ശ്രീകാക്കുളം എന്നീ ദേശങ്ങളി ലും അദ്ദേഹം മതാചാരങ്ങളെ പരിഷ്കരിച്ചു. പിന്നെ ആ വഴിക്കു തിരുപ്പതിയിലേയ്ക്കു കടന്നു.

തിരുപ്പതിയിൽ വളരെ കാലമായുള്ളതാണ് ശൈവ വൈഷ്ണവന്മാർ തമ്മിൽ മത്സരം. അവിടത്തെ മൂർത്തിക്കു ശൈവലക്ഷണങ്ങളും വൈഷ്ണവലക്ഷണങ്ങളും ഉണ്ടത്രേ. ശിവനാണ് അവിടത്തെ ദേവൻ എന്ന് ശൈവന്മാരും, വിഷ്ണുവാണെന്നു വൈഷ്ണവന്മാരും വാദിക്കുന്നു. അവർ തമ്മിലുള്ള കലഹം മൂർദ്ധന്യാവസ്ഥയെ പ്രാപിച്ചിരിക്കു മ്പോഴാണ് രാമാനുജൻ അവിടെ ചെന്നത്. അദ്ദേഹ ത്തിൻെറ ഉത്സാഹത്താൽ തിരുപ്പതിമുഴുവൻ വൈഷ്ണവ മായി. ശൈവന്മാർ നിശ്ശേഷം തോററു. അവിടത്തെ വിഗ്രഹത്തെക്കൊണ്ടു ശംഖചക്രങ്ങൾ ധരിപ്പിച്ചതു രാമാ നുജനാണ്.

അന്നു തിരുപ്പതിയിൽവെച്ചു വേറൊരു സംഭവമു ണ്ടായി. അവിടെ താളപ്പാക്കംചിന്നയ്യൻ എന്നൊരു ഭക്തനുണ്ട്. അദ്ദേഹം പാടുന്ന കീർത്തനങ്ങളാൽ ജനങ്ങൾ ആനന്ദമഗ്നരായി മയങ്ങിയിരുന്നേക്കും. അങ്ങിനെ അദ്ദേ ഹം അവിടെ യശസ്വിയായി ഉയന്നു. ആ ഭക്തനെ എ ല്ലാവരും പൂജിക്കുമാറായി. രാമാനുജൻ വന്നപ്പോൾ ജന ങ്ങളെല്ലാം അങ്ങോട്ടു തിരിഞ്ഞുവല്ലോ. അവർ അദ്ദേ ഹത്തെ തങ്ങളുടെ നാഥനായിആരാധിച്ചു. രാമാനുജൻെറ ദിവ്യപ്രബന്ധഗാനങ്ങൾ കേട്ട് ആ ഭക്തനു ജനങ്ങളേവ രും ദാസന്മാരായതു കണ്ടപ്പോൾ ചിന്നപ്പയ്യന്ന് അസൂയ യുണ്ടായി. തന്നെ ഇങ്ങിനെ താഴ്ത്തിയതും രാമാനുജനെ ഉയർത്തിയതും ന്യായമായോ എന്ന് അദ്ദേഹം മഹാജന

ങ്ങളോടു ചോദിച്ചു. അപ്പോൾ അവർ പറഞ്ഞതു്—"അങ്ങയുടെ കീർത്തനങ്ങളെല്ലാം ആഹ്ലാദകങ്ങൾ തന്നെയാണ്. എന്നാൽ അങ്ങു പാടിക്കഴിയുന്നതോടുകൂടി ആ ആഹ്ലാദവും അടങ്ങും. രാമാനുജൻെറ ആലാപം അങ്ങിനെയല്ലാ. അതു് അകത്തു കടന്നാൽ എന്നെന്നും അവിടെ പരമാഹ്ലാദം പെരുക്കിക്കൊണ്ടു നില്ക്കുന്നു"—എന്നാണ്. ഇതു കേട്ടു സത്യംഗ്രഹിച്ച ചിന്നപ്പയ്യൻ അന്നുമുതൽ രാമാനുജൻെറ ശിഷ്യനായി.

അതിൽപ്പിന്നെ രാമാനുജൻ തിരുപ്പതിയിൽനിന്നു പുറപ്പെട്ടു തിരുവല്ലിക്കേണിയിലും, കാഞ്ചീപുരത്തും, നാദമുനിയുടെ നാടായ നാരായണപുരത്തുംമററും സഞ്ചരിച്ചു ഒരിക്കൽക്കൂടിയും രാമേശ്വരത്തെ ദർശിച്ചു ശ്രീരംഗത്തു മടങ്ങിയെത്തുകയും ചെയ്തു.

യമുനാചാര്യനോടുണ്ടായ തൻെറ പ്രതിജ്ഞകളിൽ ഭാഷ്യനിർമ്മാണത്തിന്നു പുറമേ മററുള്ളതെല്ലാം നിറവേറാതെ കിടക്കുകയാണെന്നുകണ്ടു രാമാനുജൻെറ വിചാരം അതിലേയ്ക്കു തിരിഞ്ഞു.

രാമാനുജൻെറ പ്രീതിക്കു് അധികം പാത്രമായ ശിഷ്യൻ ആഴ്വാനാണെന്നു് ഇതിന്മുമ്പുതന്നെ കണ്ടിട്ടുണ്ടല്ലോ. ഏററവും നിഷ്കൎഷയോടുകൂടിയാണ് ആഴ്വാൻെറ ദിനകൃത്യങ്ങളെല്ലാം. അഭിഗമനം, ഉപാധാനം, ഉജ്യം, സ്വാദ്ധ്യായം, യോഗം എന്നിങ്ങിനെ അഞ്ചു ഭാഗമായിട്ടാണ് അദ്ദേഹത്തിൻെറ ഓരോ ദിവസവും. പ്രഭാതത്തിലെ കുളിയും കുറിയും ജപവുമാണ് ആദ്യഭാഗം. പിന്നെ വിശിഷ്ടന്മാരായ ഏതാനും ഗൃഹസ്ഥന്മാരുടെ വീട്ടിലേയ്ക്കു ഭിക്ഷയ്ക്കു ചെല്ലും. അതു കഴിഞ്ഞാൽ മൂന്നാമതായി പഞ്ചയജ്ഞങ്ങൾ അനുഷ്ഠിച്ചു് അതിഥിയെ സല്ക്കരിക്കും. അനന്തരം വേദപാരായണമാണ്. ഒടുവിൽ

ഭ്രൂമദ്ധ്യാനം. ഈ അഞ്ചു കർമ്മങ്ങളും യഥാകാലം ദൃഢനിഷ്ഠയോടേ എല്ലാനാളും അദ്ദേഹം നടത്തും.

ഒരുനാൾ ഘോരവർഷമായിരുന്നതുകൊണ്ടു ഭിക്ഷയ്ക്കായി വെളിയിലേക്കിറങ്ങുവാൻ ആഴ്വാനു കഴിഞ്ഞില്ലാ. ഭിക്ഷാകാലം കഴിഞ്ഞപ്പോൾ, മററു ദിനകൃത്യങ്ങളിൽ വഴിപോലെ ദൃഢനിശ്ചയനായി ഏറ്റപ്പെട്ട അദ്ദേഹത്തിന്നു് അന്നു മുഴുവനും പട്ടിണിതന്നെയായി. ഈശ്വരാരാധനയും ധ്യാനവുംകഴിഞ്ഞു രാത്രി അദ്ദേഹം വെറും വയറോടേ കിടന്നുറങ്ങി. ഭാര്യയ്ക്കും അന്നു പട്ടിണിതന്നെ. തനിക്കു പട്ടിണിയായി നാൾ കഴിക്കേണ്ടിവന്നതിനെക്കുറിച്ചു് ആ സാധ്വിക്കു വിചാരമേയില്ലാ. തന്റെ ഭർത്താവിന്നു് ഇതു വേണ്ടിവന്നുവല്ലോ എന്നാണു് അവളുടെ സങ്കടമെല്ലാം. അവൾ ഭർത്താവിന്നരികേ കിടന്നു് ഒന്നു മയങ്ങി. നേരം പാതിരാവായി. ക്ഷേത്രത്തിൽ മദ്ധ്യയാമപൂജകഴിഞ്ഞു വാദ്യഘോഷം മുഴങ്ങുന്നതുകേട്ടു് അവൾ ഉണർന്നു. ഉടനേ അവളുടെ ദൃഷ്ടികൾ ചെന്നതു ഭർത്താവിന്റെ മുഖത്തേക്കാണു്.

"അയ്യോ, എന്റെ പ്രാണനാഥന്റെ മുഖം പട്ടിണിയാൽ ഇങ്ങിനെ വാടിത്തളർന്നിരിക്കുന്നതു് എനിക്കു കാണേണ്ടിവന്നുവല്ലോ. ഹാ, ദീനവത്സലാ, അവിടത്തെ ഭക്തനും ആശ്രിതനുമായ എന്റെ ഭർത്താവു പട്ടിണിയാൽ തളർന്നുകിടക്കവേ, അവിടുന്നു പരമസുഖത്തോടേ വാഴുകയാണല്ലോ. അവിടുത്തേക്കു ഭിക്ഷയ്ക്കൊന്നും പോകേണ്ടതില്ലാ. വേളതോറും മിഷ്ടാന്നത്തിന്നു് അവിടത്തേക്കു് ഒരു കുറവുമില്ലാ"—എന്നിങ്ങിനെ അവൾ ദീനയായി വിലപിച്ചു.

താപത്തോടും ഭക്തിയോടുംകൂടി ആ പതിവ്രതയിൽനിന്നുണ്ടായ ഈ പ്രാർത്ഥന രംഗനാഥൻ കേട്ടു. കുറ

ച്ചുനേരം കഴിഞ്ഞപ്പോഴേക്കും മടപ്പള്ളിവിചാരിപ്പുകാരൻ നൈവേദ്യത്തിന്റെ എല്ലാ പദാത്ഥങ്ങളേയും എടുത്തുകൊണ്ടു് ആഴ്വാൻെറ വീട്ടിൽ വന്നു. അപൂവ്വവും അപ്രതീക്ഷിതവുമായ ഈ ആഗമനത്താൽ ആഴ്വാൻ പരിഭ്രമിച്ചു. "സ്വാമിൻ, രംഗനാഥസ്വാമിയുടെ പ്രസാദം താങ്കൾക്കു കൊണ്ടുവന്നിരിക്കയാണു്" എന്നു പറഞ്ഞു് ആ ഭക്ഷണപദാത്ഥങ്ങളെയെല്ലാം മടപ്പള്ളിവിചാരിപ്പുകാരൻ ആഴ്വാൻെറ മുമ്പിൽ വെച്ചു.

"ഇതു് എനിക്കു വേണമെന്നു ഞാൻ ഭഗവാനോടു് അപേക്ഷിച്ചിട്ടില്ലല്ലോ. ഞാൻ ഭഗവൽപാദങ്ങളെ ശരണംപ്രാപിച്ചപ്പോൾത്തന്നെ എനിക്കു വേണ്ടുന്നതെല്ലാം ഭഗവാൻ തന്നിട്ടുണ്ടു്. എനിക്കിപ്പോൾ ഇച്ഛിക്കുവാൻ യാതൊന്നുമില്ലാ. ഈ പ്രസാദം എനിക്കു കൂടുതലാണല്ലോ. ഇതിന്നു ഞാൻ വിലകൊടുക്കേണ്ണമല്ലോ"—എന്നിങ്ങിനെ ആൾവാൻ സംശയിച്ചുവെങ്കിലും ആ പ്രസാദത്തെ നിരാകരിക്കുവാൻ ശക്തനായില്ലാ.

തനിക്കും തൻെറ ഭായ്യയ്ക്കും വിശപ്പടക്കുവാൻ മാത്രം എടുത്തു മററു പദാത്ഥങ്ങളെല്ലാം വിചാരിപ്പുകാരനെത്തന്നെ ഏല്പിച്ചു് ആയാളെ അയച്ചതിൽപ്പിന്നെ, ആഴ്വാൻ ഭായ്യയെ നോക്കി, "നീ ഭഗവാനോടു വല്ലതും പ്രാത്ഥിച്ചുവോ?" എന്നു ചോദിച്ചു. "ഞാൻ വിശേഷിച്ചൊന്നും പ്രാത്ഥിക്കയുണ്ടായില്ലാ. മദ്ധ്യയാമപൂജകഴിഞ്ഞ വാദ്യഘോഷം കേട്ടപ്പോൾ, ദാസൻ പട്ടിണിയാൽ തളൎന്നു കിടക്കവേ, യജമാനൻ മിഷ്ടാന്നംഭുജിച്ചു പരിതൃപ്തികൊള്ളുന്നുവെന്നു ഞാൻ തന്നെത്താൻ പറയുകമാത്രം ചെയ്തു," എന്നു് അവൾ പറഞ്ഞു.

"ഇത്ര അല്പബുദ്ധിയാണല്ലോ നീ. എന്റെ യജമാനനെ നീ ആക്ഷേപിക്കുകയോ?" എന്ന് ആഴ്‌വാൻ തുടൻ.

"അദ്ദേഹം അങ്ങേക്കു യജമാനൻതന്നെ. എന്നാൽ എനിക്കു് അദ്ദേഹമല്ലാ യജമാനൻ. എന്റെ യജമാനൻ—എന്റെ നാഥൻ—എന്റെ ജീവൻ—എന്റെ സർവ്വസ്വവും അങ്ങാണു്. എന്റെ ജീവേശ്വരൻ തളർന്നുകിടക്കുമ്പോൾ, ഏതൊരാളെയും—ദേവനായാലും മനുഷ്യനായാലും—എനിക്കു ലക്ഷ്യമില്ലാ"—ഇങ്ങിനെയാണു ഭാര്യയുടെ വാദം. അതിൽ ആഴ്‌വാൻ അടങ്ങി.

ആ രാത്രിതന്നെ ഭഗവൽപ്രസാദത്താൽ ആഴ്‌വാന്റെ ഭാര്യയായ ആണ്ടാൾ ഗർഭിണിയായി. യഥാകാലം സസുഖം ഒരു പുത്രനെ പ്രസവിച്ചു. പുലകഴിഞ്ഞപ്പോൾ ആ കുട്ടിയെ കാണ്മാൻ ഗോവിന്ദനോടുകൂടി രാമാനുജൻ വന്നു. സമൃദ്ധതേജസ്സും സുഭഗലക്ഷണങ്ങളും കണ്ടു് ആ കുട്ടി ലോകത്തിൽ യശസ്വിയായി പ്രശോഭിക്കുമെന്നു രാമാനുജൻ നിശ്ചയിച്ചു. അദ്ദേഹം തന്റെ പൂർവ്വപ്രതിജ്ഞപോലെ ദേവസന്നിഭനായ ആ കുമാരനു പരാശരൻ എന്ന നാമം നൽകി. ചടകോപന്റെ പരാങ്കുശൻ എന്ന നാമം ഗോവിന്ദന്റെ പുത്രനാണു കൊടുത്തതു്. അതോടുകൂടി യമുനാചാര്യന്റെ ഇച്ഛയെല്ലാം രാമാനുജൻ നിറവേററി.

ആഴ്‌വാൻ പരാശരനെ എടുത്തു ഒരുനാൾ രംഗനാഥസന്നിധിയിൽ ചെന്നു. അച്ഛന്റെ കൈയിൽനിന്നു് താഴെ വലിഞ്ഞിറങ്ങി ആ കുട്ടി അതിവേഗം കുതിച്ചുനീന്തിച്ചെന്നു രംഗനാഥസ്വാമിയുടെ തിരുവടികളിൽ ക്രീഡിച്ചുതുടങ്ങി. അവിടെ നിവേദിച്ചിരുന്ന പദാർത്ഥങ്ങളെ അവൻ എടുത്തുതിന്നു. രംഗനാഥന്റെ കാൽമൊ

ട്ടുകളിൽ പിടിച്ചുനിന്നുകൊണ്ടു് ആ വിഗ്രഹത്തിൽ ചാൎത്തിയിരിക്കുന്ന ആഭരണങ്ങളെ കൌതുകത്തോടേ തൊട്ടുതൊട്ടു നോക്കിത്തുടങ്ങി. ഭഗവാനേയും ഭഗവതിയേയും 'അച്ഛാ' എന്നും 'അമ്മോ' എന്നും വിളിച്ചുകൊണ്ടു് പിതൃജനത്തിന്റെ മടിയിലെന്നപോലെ അവൻ മന്ദഹാസത്തോടേ സോല്ലാസം കളിച്ചു. ഇതത്രയും ക്ഷണംകൊണ്ടു കഴിഞ്ഞു. അവന്റെ ആ ലീല എല്ലാവരേയും ആഹ്ലാദിപ്പിക്കയാൽ, നൈവേദ്യം അശുദ്ധമാക്കിയെന്നു ആൎക്കും ആക്ഷേപമുണ്ടായില്ലാ.

പരാശരനു അഞ്ചുവയസ്സായപ്പോൾ, ആഴ്‌വാൻ ദിവ്യപ്രബന്ധം പാരായണംചെയ്യുന്നതു അരികേ ഇരുന്നുകൊണ്ടു് സശ്രദ്ധം കേട്ടുതുടങ്ങി. അവൻ ഇടയ്ക്കിടെ ചില പദങ്ങൾക്കു അൎത്ഥം ചോദിച്ചറികയും ഉണ്ടായത്രേ.

അക്കാലത്തൊരുനാൾ പരാശരൻ മററു കുട്ടികളോടുകൂടി വീഥിയിൽ കളിച്ചുകൊണ്ടു നില്ക്കയായിരുന്നു. അപ്പോൾ വലിയൊരാൾക്കൂട്ടം ആ വഴിക്കു വരുന്നതു കണ്ടു. സൎവ്വജ്ഞഭട്ടൻ എന്നു വിഖ്യാതനായ ഒരു പണ്ഡിതന്റെ ആഗമനകോലാഹലമാണതു്. രണ്ടു ശിഷ്യന്മാർ മുന്നിട്ടുനിന്നു സൎവ്വജ്ഞഭട്ടൻ വരുന്നുവെന്നു വിളിച്ചുപറഞ്ഞു് ആളുകളെ മാററിനിൎത്തുന്നു. തന്നെത്താൻ സർവ്വജ്ഞനെന്നു അഹങ്കരിക്കുന്ന ഈ മനുഷ്യൻ ആരാണു എന്നു രോഷത്തോടെ പരാശരൻ അങ്ങോട്ടുനോക്കി. രാമാനുജാചാൎയ്യനും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ഈ നാട്ടിൽ ഉണ്ടായിരിക്കെ അവരെ ധിക്കരിച്ചുകൊണ്ടു് ഒരാൾക്കു സൎവ്വജ്ഞനെന്നു ഭാവിക്കുവാൻ എങ്ങിനെ ധൈൎയ്യമുണ്ടായി എന്നാണു് ആ കുട്ടിക്കു മനസ്സിലുണ്ടായ ചോദ്യം. അവൻ ഒരുപിടി മണ്ണെടുത്തു കൈയിലടക്കി, സൎവ്വജ്ഞഭട്ടൻ സ്ഥിതിചെയ്യുന്ന പല്ലക്കിന്നരികേ കൂസലില്ലാതെ

ചെന്നു. കൊച്ചു ബാലനാകയാൽ ആരും അവനെ നോക്കിയില്ലാ. തന്റെ പല്ലക്കോടു ചേർന്നുനിന്നുകൊണ്ടു് തേജസ്വിയായ ഒരു ബാലൻ തന്നോടു എന്തോ പറയുവാൻ ഭാവിക്കുന്നുവെന്നറിഞ്ഞു സർവ്വജ്ഞഭട്ടന്റെ ദൃഷ്ടി അവനിലേക്കു തിരിഞ്ഞു. അവൻ തന്റെ മുഷ്ടിയെ ഉയർത്തിക്കാണിച്ചു്, "സ്വാമിൻ, ഇതെത്രയാണെന്നു പറയാമോ?" എന്നു ചോദിച്ചു. ഭട്ടൻ കുഴങ്ങി. പരാശരന്റെ കൈയിൽ എന്താണുള്ളതെന്നു ഭട്ടൻ കണ്ടിട്ടുണ്ടോ? താൻ സർവ്വജ്ഞനാണെന്നുകേട്ടു്, തന്നെ പരീക്ഷിക്കുകയാണു് ഈ കുട്ടി ചെയ്യുന്നതെന്നു ഭട്ടൻ മനസ്സിലാക്കിയെങ്കിലും, ഈ കുട്ടിക്കളിയിൽ മൌനത്തോടേ വർത്തിച്ചതേയുള്ളു. ഇതുകണ്ടു് പരാശരൻ വിജയഹർഷത്തോടേ ചിരിച്ചു്, കൈയിലെ മണ്ണു താഴെ എറിഞ്ഞു. "കഷ്ടം, ഇദ്ദേഹം സർവ്വജ്ഞനാണുപോൽ! ഇതെത്രയാണെന്നു ചോദിച്ചാൽ ഒരു പിടിയാണു് എന്നു പറയുവാൻ കഴുതയ്ക്കുപോലും കഴിയും" എന്നു അവൻ പരിഹസിക്കയും ചെയ്തു. അത്രയും കേട്ടപ്പോഠം ആ കുട്ടി സാമാന്യനല്ലാ എന്നു സർവ്വജ്ഞഭട്ടനു തോന്നി. അദ്ദേഹം അവനെ വാത്സല്യത്തോടേ വിളിച്ചു് പല്ലക്കിൽ കേറ്റി മടിയിൽ ഇരുത്തി ലാളിച്ചു. രാമാനുജശിഷ്യനായ ആഴ്‌വാന്റെ പുത്രനാണു് ഈ ധീരബാലൻ എന്നു അദ്ദേഹം അറിഞ്ഞു. ആ വീട്ടിന്റെ നടയ്ക്കൽ അവനെ ഇറക്കി അദ്ദേഹം ആശീർവ്വദിക്കയും ചെയ്തു.

യഥാകാലം ഉപനയനം കഴിഞ്ഞു പരാശരൻ വേദാധ്യയനം തുടങ്ങി. ഓരോ പാഠവും അവനു് ഒരിക്കൽ മാത്രം കേട്ടാൽമതി. കേഠക്കുന്നതോടുകൂടി അതു മനസ്സിൽ സുദൃഢം പതിഞ്ഞുകഴിയും. ഓർമ്മയിൽ ഉറപ്പിക്കുവാൻവേണ്ടി യാതൊരു പാഠവും അവനു് ആവർത്തി

ച്ചചൊല്ലേണ്ടിവന്നില്ലാ. അതിശീഘ്രം അവൻ സൎവ്വ വിദ്യകളിലും നിപുണനായി. ആഴ്വാനും ഗോവിന്ദനു മാണു പരാശരനെ പഠിപ്പിച്ചതു്.

അന്നൊരുദിവസം പരാശരൻ ക്ഷേത്രത്തിൽ ആരാധിക്കുവാൻ ചെന്നപ്പോൾ, നേരേ ശ്രീമൂലസ്ഥാനത്തു കേറി രംഗനാഥനെ സ്പർശിച്ചുകൊണ്ടുനിന്നു. ഇതു ക്ഷേത്രനാഥൻ കണ്ടു ദേഷ്യപ്പെട്ടു് "പോ വെളിയിൽ" എന്നു് ആട്ടി. ഒന്നും മിണ്ടാതെ പരാശരൻ ഇറങ്ങിനടന്നു. അപ്പോൾ ക്ഷേത്രനാഥനു അനുകമ്പയുണ്ടായി അവനെ തിരിയേ വിളിച്ചു.

"നീ ഇത്രയും കോപിച്ചുകൊണ്ടു ചെല്ലുന്നതെന്താണു്? നീ ഇങ്ങിനെ പിന്തിരിഞ്ഞു ചെല്ലുമ്പോൾ ഇവിടെ എഴുന്നള്ളിയിരിക്കുന്നവർ ആരാണെന്നാണു വിചാരിച്ചതു്?"

"രംഗനാഥനും രംഗനായികയുമാണെന്നാണു് ഇപ്പോൾ എന്റെ വിചാരം?"

"ഇപ്പോഴോ? എന്നാൽ, ഇതിനുമുമ്പോ?"

"എന്റെ അച്ഛനും എന്റെ അമ്മയുമാണെന്നു ഞാൻ കരുതിയിരുന്നു."

ഇതു കേട്ടതോടുകൂടി ക്ഷേത്രനാഥൻ വിഷണ്ണനായി. അദ്ദേഹം പരാശരനെ സാന്ത്വനംചെയ്തു. അച്ഛനും അമ്മയുമായിട്ടുതന്നെ ഇനിമേലിലും കരുതിയാൽ മതിയെന്നു സമ്മതിക്കയുമുണ്ടായി.

വിദ്യാഭ്യാസം പൂൎത്തിയായതിൽപ്പിന്നെ പരാശരനെ രാമാനുജൻ പരീക്ഷിച്ചുനോക്കി. അതിൽ ആയാൾ പരിപൂൎണ്ണവിജയിയായി. രാമാനുജനു് അത്ഭുതവും ആമോദവും വളൎന്നു. അദ്ദേഹം പരാശരനു വേദാന്താചാൎയ്യൻ എന്നു സ്ഥാനപ്പേർ കൊടുത്തു. "ഇവനെ എന്നെ

പ്പോലെ കരുതണം" എന്ന് അദ്ദേഹം ശിഷ്യന്മാരെ ഏല്പിക്കയുംചെയ്തു.

യൌവനമായപ്പോഠം, ഗുരുജനഹിതംപോലെ, മന്നിയെന്നും അക്കച്ചിയെന്നും പേരായ രണ്ടു കന്യകകളെ മഹാപൂർണ്ണന്റെ കുടുംബത്തിൽനിന്ന പരാശരൻ. വേട്ടു ഗാർഹസ്ഥ്യത്തിൽ പ്രവേശിച്ചു.

പരാശരനെ വൈഷ്ണവമതത്തിൽനിന്ന തന്റെ മതത്തിലേക്ക തിരിയ്ക്കുവാൻ ഒരു ശൈവപണ്ഡിതൻ ശ്രമിച്ചുനോക്കകയുണ്ടായി. "ശൈവന്മാരെക്കാഠം വൈഷ്ണവന്മാൎക്ക് എന്താണ് ഉൽകൃഷ്ടത? താൻ വൈഷ്ണവനാണെന്ന നിനക്ക അഭിമാനിക്കുവാൻ എന്താണു ന്യായം?" എന്ന് ആ പണ്ഡിതൻ ചോദിച്ചു.

"ഈ വിഷയത്തെപ്പററി യാതൊരു ഫലവുമില്ലാതെ ൟവാദം ചെയ്യുവാൻ എനിക്കിഷ്ടമില്ലാ. എന്റെ അച്ഛൻ വൈഷ്ണവനാണ്. അതുകൊണ്ടു ഞാനും വൈഷ്ണവനാണെന്ന മാത്രമേ എനിക്ക താങ്കളോടു പറയുവാനുള്ളു. എന്റെ അച്ഛനെക്കാഠം എനിക്ക് അറിവു കൂടുമ്പോഠം, അച്ഛന്റെ മതം എനിക്ക ഹിതമാണോ എന്ന ഞാൻ ആലോചിച്ചുകൊള്ളാം. ലോകവ്യവഹാരത്തിലെ പ്രഥമമായ വിധി നിങ്ങഠം വിസ്മരിച്ചുവോ? ജ്ഞാനികളും ധൎമ്മിഷ്ഠന്മാരുമായ പൂൎവ്വികന്മാരുടെ സമാരംഭങ്ങളെ അനുവൎത്തിക്കകയാണു ജീവിതത്തിൽ ആദ്യം വേണ്ടത് എന്നും പിന്നെയാണു വേദങ്ങഠംപോലുമെന്നും ആപസ്തംഭൻ വിധിച്ചിട്ടുള്ളതു താങ്കഠം അറിഞ്ഞിട്ടില്ലയോ?"

ഇതിന്ന് ഉത്തരം ആ ശൈവപണ്ഡിതന്ന തോന്നിയില്ലാ. പരാശരനെ വശീകരിക്കുന്നതു സുകരമല്ലെന്നറിഞ്ഞ് അദ്ദേഹം നടകൊണ്ടു.

ഇനി, ഗോഷ്ഠിപൂർണ്ണനെക്കുറിച്ച് ഒരു ഐതിഹ്യം കൂടി ഇവിടെ എടുത്തുകാണിക്കാം.

എപ്പോഴും ധ്യാനത്തിലാണ ഗോഷ്ഠിപൂർണ്ണൻ മരുവുന്നതു്. "അവിടുന്നു് എന്തിനെയാണ ധ്യാനിക്കുന്നതു്" എന്നു് ഒരുനാൾ രാമാനുജൻ ചെന്നു ചോദിച്ചു.

"ഞാൻ എൻെറ ഗുരുദേവനെയല്ലാതെ മററാരെയുമല്ലാ ധ്യാനിക്കുന്നതു്. കാവിരിനദിയിൽ അരയോളം വെള്ളത്തിൽ ഇറങ്ങിനിന്നു് ഏകാഗ്രചിത്തനായി മന്ത്രോച്ചാരണംചെയ്യുന്ന നിലയിൽ ഗുരുദേവനെ എപ്പോഴും മനസാ കണ്ടുകൊണ്ടു് ഞാൻ ആനന്ദിക്കുന്നു. അദ്ദേഹത്തിൻെറ നാമങ്ങളെ മാത്രമേ ഞാൻ ജപിക്കുന്നുള്ളു. ആവേഗംകൂടിയ ശിഷ്യനു സുകരമായ സിദ്ധിക്കു ഏററവുംശ്രേഷ്ഠമായതു് അവൻെറ ഗുരുവിനെത്തന്നെ ധ്യാനിക്കുകയാണു്. അവനു ഗുരുവിൻെറ നാമങ്ങളാണു് എല്ലാ മന്ത്രങ്ങളെക്കാളും പരിശുദ്ധം" എന്നു ഗോഷ്ഠിപൂർണ്ണൻ പറഞ്ഞു.

---

## ചതുർത്ഥഖണ്ഡം—സേവനം.

---

യമുനാചാര്യൻെറഅന്ത്യകാലത്തു് തൻെറ സ്ഥാനത്തെ ഏല്പിച്ചുകൊടുക്കുവാൻ താൻ ഉദ്ദേശിക്കുന്ന ആൾ വന്നെത്തായ്കകൊണ്ടു തൻെറ ജ്ഞാനസമ്പത്തു് പല ശിഷ്യന്മാർക്കുമായി അദ്ദേഹം പങ്കിട്ടുകൊടുക്കുകയാണു ചെയ്തതു്. ആ ശിഷ്യന്മാരിൽനിന്നെല്ലാം തൻെറ ജ്ഞാനപരിപൂർത്തിക്കുവേണ്ടി രാമാനുജനു് വിദ്യകൾ അഭ്യസിക്കേണ്ടിവന്നു. അങ്ങിനെ അദ്ദേഹം മഹാപൂർണ്ണൻ, ഗോഷ്ഠിപൂ

ൎണ്ണൻ, വരരംഗൻ, മാലാധരൻ എന്നിവരുടെയെല്ലാം ശിഷ്യനായി. വേദരഹസ്യം മഹാപൂൎണ്ണനിൽനിന്നും, മന്ത്രരഹസ്യം ഗോഷ്ഠിപൂൎണ്ണനിൽനിന്നും, ദിവ്യപ്രബന്ധരഹസ്യം മാലാധരൻ, വരരംഗൻ എന്നിവരിൽനിന്നും പഠിച്ച് രാമാനുജൻ തിരിയിൽനിന്നു കൊളുത്തിയ പന്തം പോലെ ശോഭിച്ചു. സൎവ്വവേദശാസ്ത്രങ്ങളിലും അദ്ദേഹം പണ്ഡിതനായി. പൂൎവ്വാചാൎയ്യന്മാരുടെ കൃതികളിൽ സുപരിചിതനുമായി.

അന്യരെയാരെയും കേൾപ്പിക്കരുതെന്നു നിൎബ്ബന്ധിച്ചതിൽപ്പിന്നെയാണു ഗോഷ്ഠിപൂൎണ്ണൻ രാമാനുജനു മന്ത്രരഹസ്യം ഉപദേശിച്ചുകൊടുത്തതു്. മന്ത്രത്തിൻെറ മഹത്വം അവാച്യമാണെന്നും, അതു് വേദജ്ഞാനത്തിൻെറയെല്ലാം സാരാംശമാണെന്നും, സ്പൃഹണീയമല്ലാത്ത കൎമ്മബന്ധങ്ങളെ അതു നശിപ്പിക്കുമെന്നും, അതു് ആത്മജ്ഞാനത്തിൽ ഭക്തനെ അതിശീഘ്രം ഉയൎത്തുമെന്നും, നിത്യജീവിതത്തിന്നും നിത്യാനന്ദത്തിന്നും അതു താക്കോലാണെന്നും മററും ഗോഷ്ഠിപൂൎണ്ണൻ പറയുകയുണ്ടായി. എന്നാൽ, അതു് അന്യകൎണ്ണങ്ങളിൽ പ്രവേശിച്ചാൽ അതിന്നു ഹേതുഭൂതനായവൻ നരകത്തിൽ പതിക്കുമെന്നു് അദ്ദേഹം പേടിപ്പിക്കയും ചെയ്തു.

ഇത്രയും നന്മകളെല്ലാം നേടാവുന്നതാണു് ഈ മന്ത്രമെന്നിരിക്കിൽ, അതെല്ലാം തൻെതന്നെ ഏകനായി അനുഭവിക്കുന്നതു് പാപമെന്നാണു് രാമാനുജനു തോന്നിയതു്. ആ നന്മകളെല്ലാം ബഹുസഹസ്രം ജനങ്ങൾക്കു സിദ്ധിക്കുന്നതിന്നു് ആ മന്ത്രത്തെ താൻ വെളിപ്പെടുത്തുന്നതുകൊണ്ടു തനിക്കു് നരകപീഡ ഏല്ക്കേണ്ടിവന്നാലും അതിലും പരിതൃപ്തിയേയുള്ളുവെന്നു് അദ്ദേഹം കരുതി. താൻ ഒരുവൻ നശിച്ചു രാജ്യത്തേമുഴുവൻ ഉയൎത്താമെ

ങ്കിൽ അതുതന്നെയല്ലയോ തൻെറ ജന്മംകൊണ്ടുള്ള പരമമായ സാഫല്യം? ഈ ഉറപ്പോടേ അന്നൊരു മഹോത്സവകാലത്തു് അവിടെ കൂടിയിരുന്ന ആളുകളുടെ മുമ്പിൽ ചെന്നുനിന്നു തനിക്കു ഗുരുവിൽനിന്നു കിട്ടിയ മന്ത്രങ്ങളെയെല്ലാം പരസ്യമാക്കി. യാതൊരുവിദ്യയേയും ഒളിച്ചുവെക്കരുതെന്നാണു അദ്ദേഹത്തിൻെറ അഭിപ്രായം. താൻ നേടുന്നതൊക്കെയും ലോകത്തിന്നുള്ളതാണു്. ലോകസമ്പത്തിൽനിന്നു ചിലതു ഗൂഢമായെടുത്തു് തന്റേതാക്കി മറച്ചുവെക്കുവാനുള്ള ഗുഹയല്ലാ തൻെറ ഹൃദയം.

ഈ വൎത്തമാനം ഗോഷ്ഠിപൂൎണ്ണൻ കേട്ടപ്പോൾ ആദ്യമല്പം സംഭ്രമിച്ചു. പിന്നീടു രാമാനുജൻെറ അഭിപ്രായം മനസ്സിലാക്കിയപ്പോൾ അദ്ദേഹം അതു ശരിവെച്ചതേയുള്ളൂ. ശ്രദ്ധയും ഭക്തിയും യമനിയമങ്ങളുമില്ലാത്തവന്നു് മന്ത്രംകൊണ്ടു കാൎയ്യമൊന്നുമില്ലെന്നുവെച്ചാണു് അതു പരസ്യമാക്കിയിടാഞ്ഞതു് എന്നുമാത്രം അദ്ദേഹം പറഞ്ഞു. തൻെറ ജീവിതത്തെ ജനങ്ങളുടെ ഉൽക്കൎഷത്തിന്നായി സൎവ്വാത്മനാ സമൎപ്പിച്ചിരിക്കുന്ന രാമാനുജനെ അന്നുമുതൽ എമ്പെരുമാൻ എന്നു് വിളിച്ചുതുടങ്ങി.

രാമാനുജന്നു് ശിഷ്യന്മാർ നാൾക്കുനാൾ വൎദ്ധിച്ചുവന്നു. കൊണ്ടപ്പിരാട്ടിയാരായ ചേലാഞ്ചലാംബാൾ, തിരുക്കുരുകപ്പിരാനായ പിള്ളാൻ, കിടാമ്പിയാച്ചാൻ എന്നിവരാണു് അപ്പോഴുണ്ടായ ശിഷ്യരിൽ മുഖ്യർ. ഈ കിടാമ്പിയാച്ചാൻെറ വംശത്തിലാണു് വിശ്രുതനായ വേദാന്തദേശികൻ പിറന്നതു്.

ക്ഷേത്രഭരണകാൎയ്യത്തിൽരാമാനുജൻ നിഷ്കൃഷ്ടമായനിയമവ്യവസ്ഥകൾ ഏൎപ്പെടുത്തുകയും, അനുഷ്ഠാനത്തിൽ ദൃഢവ്രതനായി വൎത്തിക്കയും ചെയ്തപ്പോൾ താന്തോന്നികളാ

യ പരിചാരകന്മാക്ക് സുഖമില്ലാതെയായി. ജോലിയിൽ ശ്രദ്ധയില്ലാതെ, കൂലിയിൽ വാദിച്ചുനില്ക്കുന്നവരായി, പരദോഷത്തിൽ സ്വഗുണം കാണുന്ന അക്കൂട്ടക്ക് രാമാനുജനിൽ ക്രമേണ വിദ്വേഷം വളൎന്നു. അദ്ദേഹത്തെ ക്ഷേത്രാധികാരത്തിൽനിന്നു നീക്കുവാൻ ഭൂരിപക്ഷത്തോട്ട് എതിൎക്കുന്നതിന്നു അവർ ശക്തരല്ലാ. ന്യായമോ സത്യമോ അവരുടെ വശം ഇല്ലാ. ആൎജ്ജവമല്ലാ കൌടില്യമാണ് അവൎക്കുള്ളതുമുഴുവൻ. വഞ്ചനയിൽ പരിശീലിച്ചുപോരുന്ന അവർ അതിന്റെ അങ്ങേഅററത്തോക്ക് താണു. രാമാനുജനെ ചതിച്ചുകൊല്ലുവാൻ അവർ ഗൂഢമായി വട്ടംകൂട്ടി.

രാമാനുജൻ പതിവായി ഏഴു ഗൃഹദ്വാരങ്ങളിൽ ചെന്നു് അവിടങ്ങളിൽനിന്നു കിട്ടുന്ന ഭിക്ഷകൊണ്ടാണു ദിവസേന തന്റെ ഭോജനകാൎയ്യം നിൎവ്വഹിച്ചുപോന്നതു്. അപ്രകാരം ഒരുനാൾ അദ്ദേഹം അങ്ങൊരു ഗൃഹത്തിന്റെ പടിക്കൽ ഭിക്ഷയ്ക്കു ചെന്നപ്പോൾ അകത്തു ദമ്പതികൾ തമ്മിൽ കലഹിക്കയായിരുന്നു. രാമാനുജന്നു കൊടുക്കുവാനെടുത്ത ഭിക്ഷാന്നത്തിൽ ഭൎത്താവു വിഷം കലൎത്തുന്നതു ഭാൎയ്യ വിരോധിക്കുന്നതിൽനിന്നാണ് ആ കലഹം. ഒടുക്കം, ആ അബലയായ ഭാൎയ്യയ്ക്കു ജീവിതഭയംകൊണ്ടു ഭൎത്താവിന്റെ ആ ഘോരകൎമ്മത്തിന്നു വഴിപ്പെടേണ്ടിവന്നു. രാമാനുജൻ പടിക്കൽ വന്നുനില്ക്കുന്നു. എത്ര നേരമാണ് അദ്ദേഹത്തെ അവിടെ നിൎത്തുക? ദൈവത്തെ ദീനയായി അന്തരംഗേണ വിളിച്ചുകൊണ്ടു്, വിവൎണ്ണയും വിവശയുമായി ആ സ്ത്രീ ഭിക്ഷാന്നത്തെ എടുത്തുകൊണ്ടു രാമാനുജൻ നില്ക്കുന്നിടത്തു ചെന്നു്, അതിനെ അദ്ദേഹത്തിന്നു ഗൂഢമായ അപായസൂചനയോടെ നൽകി. ആ അന്നത്തിൽ വിഷമുണ്ടെന്നു രാമാനുജൻ മനസ്സിലാക്കി. ഉടനേ അതിനേയും അതിൻമുമ്പു കിട്ടിയ ഭിക്ഷാന്നത്തെ

യുമെല്ലാം അദ്ദേഹം ആററിലേക്കെറിഞ്ഞു. തന്നെക്കൊണ്ടു് ആരോ ചിലക്ക് കഷ്ടമുണ്ടായിരിക്കുന്നുവെന്നു് ഇതിൽനിന്നു വെളിപ്പെടുകയാൽ, അതിന്നു പ്രായശ്ചിത്തമായി അന്നുമുതൽ ഒരു മാസത്തേക്കു നിരശനവ്രതം കൈക്കൊണ്ടു. ഈ ഉഗ്രപ്രതിജ്ഞകേട്ടു സർവ്വജനങ്ങളും വ്യാകുലീഭൂതരായി.

രാമാനുജൻെറ ഈ ഘോരവ്രതത്തെക്കുറിച്ചു കേട്ടു ഗോഷ്ഠിപൂൎണ്ണൻ ഉടനെ ശ്രീരംഗത്തേക്കു പുറപ്പെട്ടു. അദ്ദേഹം വരുന്നതറിഞ്ഞു രാമാനുജൻ എതിരേററുചെന്നു. കാവിരിനദിയിലെ മണൽത്തീരത്തുവെച്ചാണു് ആ ഗുരുശിഷ്യന്മാർതമ്മിൽ സന്ധിച്ചതു്. രാമാനുജൻ ഗോഷ്ഠിപൂൎണ്ണൻെറ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. തൻെറ കാലടികളിൽ ശിരസ്സണച്ചു്, ആ ചുടുമണലിൽ കവിണ്ണു കിടക്കുന്ന രാമാനുജനെ ആ കിടപ്പിൽത്തന്നെ വിട്ടു ഗോഷ്ഠിപൂൎണ്ണൻ ചുററും നോക്കികൊണ്ടു നിന്നതേയുള്ളു. ദീർഘോപവാസത്താൽ ഏററവും തളൎന്നിരിക്കുന്നതുപോലും ഓക്കാതെ, വെയിലേററു പഴുത്ത മണലിന്മേൽ രാമാനുജനെ കിടക്കുവാൻ വിട്ടിരിക്കുന്നതു കണ്ടു മററുള്ളവക്കു ഗോഷ്ഠിപൂൎണ്ണൻെറ പേരിൽ ദൌർമ്മുഖ്യമുണ്ടായി. ശിഷ്യനെ വാത്സല്യത്തോടേ ആശീർവ്വദിച്ചു് എഴുന്നേല്പിക്കേണ്ടുന്ന ആൾ ഇങ്ങിനെ വൈമുഖ്യത്തോടേ നിൽക്കുന്നതെന്താണു് എന്നു രാമാനുജശിഷ്യന്മാർ അല്പം അമർഷത്തോടെ പരസ്പരം പതുക്കെപ്പതുക്കെ പറഞ്ഞുതുടങ്ങി. ഗോഷ്ഠിപൂൎണ്ണനോടു കയർത്താൽ രാമാനുജൻ കോപിച്ചേയ്ക്കുമോ എന്നുശങ്കിച്ചു് അവക്കു് അടങ്ങിനില്ക്കേണ്ടിവന്നു. എന്നാൽ, മററുള്ളവരോളം സഹിക്കുവാൻ കിടാമ്പിയാച്ചാനു ശക്തിയുണ്ടായില്ലാ. ഗോഷ്ഠിപൂൎണ്ണൻ പിണങ്ങി

യാലുംശരി; തന്റെ ഗുരുവിന്നു് അപ്രിയമായാലും ശരി—തനിക്കു തന്റെ ഗുരുവിന്റെ ഈ കിടപ്പു് ഇതിലധികം കണ്ടുനില്ക്കുവാൻ ക്ഷമയില്ലെന്നു് അദ്ദേഹം രോഷത്തോടേ മുന്നോട്ടു ചാടി. "സുരഭിലമായ മല്ലികപ്പൂവിനെ വെയിലത്തെറിയുന്ന അങ്ങു് എന്തൊരു മനുഷ്യനാണു്" എന്നു് ഗോഷ്ഠിപൂൎണ്ണനെ ആക്ഷേപിച്ചുകൊണ്ടു കിടാമ്പിയാച്ചാൻ രാമാനുജനെ എടുത്തു് തന്റെ മുതുകിന്മേൽ ചേൎത്തുകൊണ്ടു താൻതന്നെ അവിടെ കിടന്നുകൊടുത്തു.

ഈ അതിക്രമംകണ്ടു കോപമായോ ശാപമായോ എന്തു വിപത്തുണ്ടാകുമോ എന്നു മറ്റുള്ളവർ പേടിച്ചുകൊണ്ടു നില്ക്കവേ, ഗോഷ്ഠിപൂൎണ്ണൻ സുസ്മിതനായി അഭിനന്ദിച്ചുകൊണ്ടു കിടാമ്പിയാച്ചാനെ രാമാനുജനോടുകൂടി എഴുന്നേല്പിക്കയാണുണ്ടായതു്. അനന്തരം അദ്ദേഹം പറഞ്ഞതാവിതു്:—

"സൎവ്വഭൂതദയാപരനായ രാമാനുജന്നു് ഇവിടെ ചില ശത്രുക്കളുണ്ടെന്നു കേട്ടപ്പോൾ എനിക്കു നിങ്ങളെയെല്ലാം ഒന്നു പരീക്ഷിച്ചുനോക്കണമെന്നു തോന്നി. ആ പരീക്ഷയിൽ കിടാമ്പിയാച്ചാൻ വിജയിയായി. നിങ്ങൾക്കെല്ലാതിലധികം സ്നേഹം എനിക്കു രാമാനുജനിലുണ്ടു്. രാമാനുജന്നുവേണ്ടി ഏതുവിപത്തും സഹിക്കുവാൻ ധൈൎയ്യമുള്ളവൻ നിങ്ങളിലുണ്ടോ എന്നു കാണുവാൻവേണ്ടിയാണു ഞാൻ ഇങ്ങിനെയൊരുപായം പ്രയോഗിച്ചതു്. കിടാമ്പിയാച്ചാൻ എന്നെ നിന്ദിച്ചുകൊണ്ടുപറഞ്ഞ ആ വാക്കുകൾ മുഴുവൻ എനിക്കു സുമധുരമായിട്ടാണു തോന്നിയതു്. ഞാൻ രാമാനുജന്റെ രക്ഷയെ കിടാമ്പിയാച്ചാനെ ഇന്നുമുതൽ ഏല്പിച്ചിരിക്കുന്നു."

പ്രണതാൎത്തിഹരൻ എന്ന നാമം ധരിച്ച കിടാമ്പിയാച്ചാൻ ഈ അനുഗ്രഹത്തെ കൈക്കൂപ്പിവണങ്ങിനിന്നുകൊണ്ടു വരിച്ചു. മററുള്ളവർ വിഷണ്ണരായി.

രാമാനുജന്റെ നിരശനവ്രതംകഴിഞ്ഞു് ആപത്തെല്ലാം ഒഴിഞ്ഞതിൽപ്പിന്നെയാണു ഗോഷ്ഠിപൂൎണ്ണൻ ശ്രീരംഗത്തുനിന്നു സ്വന്തം ഗ്രാമത്തിലേക്കു പോയതു്.

രാമാനുജന്റെ കീൎത്തി ഭാരതവർഷമെങ്ങും പരന്നു. അദ്ദേഹത്തിന്റെനവ്യപ്രസ്ഥാനത്തിന്നു വൃദ്ധിയും വ്യാപ്തിയും അതിവേഗം സംഭവിച്ചു. പൂൎവ്വപ്രസ്ഥാനികൾ ഇതു കണ്ടു കലങ്ങിത്തുടങ്ങി. അന്നു്, കാശിയിൽ അദ്വൈതപ്രസ്ഥാനത്തിൽ അപാരപാണ്ഡിത്യത്താൽ വിശ്രുതനായി യജ്ഞമൂൎത്തി എന്നൊരു സന്ന്യാസിയുണ്ടായിരുന്നു. അദ്ദേഹം രാമാനുജനോടു വാദിക്കുവാൻ ശ്രീരംഗത്തു വന്നു. അവർതമ്മിൽ പതിനെട്ടു ദിവസത്തേക്കു തുടർച്ചയായി വാക്സമരമുണ്ടായി. ആദ്യത്തെ പതിനേഴു ദിവസത്തേക്കു യജ്ഞമൂൎത്തിക്കു കുലുക്കമുണ്ടായില്ലാ. പതിനെട്ടാംനാൾ അദ്ദേഹം അടിപെട്ടു. യമുനാചാൎയ്യൻ ചെയ്തിട്ടുള്ള മായാവാദഖണ്ഡനത്തെ അനുവർത്തിച്ചുകൊണ്ടു രാമാനുജൻ വാദിച്ചപ്പോൾ യജ്ഞമൂർത്തിക്കു വാക്കില്ലാതെയായി. താൻ പരാജിതനായിയെന്നു് അദ്ദേഹം സമ്മതിച്ചു വൈഷ്ണവമതത്തെ സ്വീകരിച്ചു. അദ്ദേഹത്തിന്നു് അന്നുമുതൽ ദേവർാജമുനിയെന്നു പേരുണ്ടായി. അദ്ദേഹത്തെ രാമാനുജൻ ശിഷ്യനായിട്ടല്ലാ മന്ത്രിയായിട്ടാണു് ആദരിച്ചുപോന്നതു്. ആ ദേവരാജമുനിക്കു സുഖവാസത്തിന്നു വേണ്ടുന്ന എല്ലാ ഏൎപ്പാടുകളും അവിടെ ഉണ്ടായി. തന്റെ പ്രിയ സഖാവായി അദ്ദേഹത്തെ രാമാനുജൻ സ്നേഹിച്ചുവന്നു.

ഇക്കാലത്തു യജ്ഞേശൻ, തൊണ്ടവൂർ നമ്പിയാർ, മരുതൂർ നമ്പിയാർ മുതലായി വേറെയും ചില ശിഷ്യന്മാർ രാമാനുജന്നുണ്ടായി. എന്നാൽ, രാമാനുജനെ എപ്പോഴും ശുശ്രൂഷിച്ചുകൊണ്ടു് അവിടെത്തന്നെ പാൎക്കുന്നവരായില്ലാ. ഗുരുവിന്റെ ഉപദേശത്തെ അനുവൎത്തിച്ചു് അവരവരുടെ നാട്ടിൽ ചെന്നു സ്വന്തംകാൎയ്യങ്ങൾ നടത്തിക്കൊണ്ടാണു് അവർ കഴിഞ്ഞതു്.

ഇതിന്നിടയ്ക്കു്, തിരുപ്പതിയിൽ ചെന്നു പാൎത്തു് അവിടെ മനോമോഹനമായ ഉദ്യാനമുണ്ടാക്കി അതിൽനിന്നു ദിവസംതോറും ഓരോ പൂമാല ശ്രീവേങ്കടേശ്വരസ്വാമിക്കു ചാൎത്തുവാൻ കൊടുത്തയയ്ക്കുന്നതിന്നു രാമാനുജൻ അനന്താൎയ്യനെന്നൊരാളെ ഏല്പിച്ചയയ്ക്കയുണ്ടായി. അനന്താൎയ്യൻ തിരുപ്പതിയിൽ നിൎമ്മിച്ച ഉദ്യാനത്തിന്നു ശ്രീരാമാനുജം എന്നാണു പേരു്. വരദരാജന്നു കാഞ്ചിപൂൎണ്ണനെന്നപോലെ, വേങ്കടേശന്നു് അനന്താൎയ്യൻ ഏകാഗ്രഭക്തിയോടുകൂടിയ ഉപാസനയാൽ പ്രിയവത്സനായി.

ശ്രീരംഗത്തു കുറച്ചുകാലം കഴിഞ്ഞപ്പോൾ, രാമാനുജന്നു കാഞ്ചീപുരത്തും, തിരുപ്പതിയിലും ചെന്നു വരദരാജനേയും വേങ്കടേശനേയും ദർശിക്കണമെന്നു അഭിലാഷമുണ്ടായി. അതിന്നു ശ്രീരംഗനാഥൻ അദ്ദേഹത്തിന്നു അനുജ്ഞകൊടുത്തു. ക്ഷേത്രഭരണാധികാരം ധനുർദ്ദാസനെ ഏല്പിച്ചു് രാമാനുജൻ കാഞ്ചീപുരത്തേക്കു പുറപ്പെട്ടു. മുഖ്യശിഷ്യന്മാരും സഖാവായ ദേവരാജമുനിയും ഒരുമിച്ചുണ്ടു്.

വഴിൽ ഉൾപ്പെട്ട തിരുവെള്ളറ, തിരുക്കോവിലൂർ എന്നീ ക്ഷേത്രങ്ങൾ ദർശിച്ചതില്പിന്നെ രാമാനുജൻ അടുത്ത നാട്ടിലേയ്ക്കു യാത്രയായി. അവിടെ തന്റെ ശിഷ്യനായ യജ്ഞേശനെ തന്റെ ആഗമനവൃത്താന്തം മുൻകൂട്ടി

അറിയിക്കുവാൻ അദ്ദേഹം ദൂതനെ അയച്ചു. കോടീശ്വരനാണു യജ്ഞേശൻ. തൻെറ ഗുരുവിൻെറ ആഗമനത്തെക്കുറിച്ചു കേട്ടപ്പോൾ അദ്ദേഹത്തെ എതിരേല്ക്കുവാൻ എന്തെല്ലാം ആഡംബരകോലാഹലങ്ങൾകൊണ്ട് ഏൎപ്പാടുചെയ്യേണ്ടതെന്നു യജ്ഞേശൻ ആലോചനയിലായി. ആനക്കാൎയ്യത്തിലെന്തു ചേനക്കാൎയ്യം! കാൎയ്യസ്ഥന്മാരേയും ഭൃത്യന്മാരേയും വിളിച്ച് ഓരോ വക കാൎയ്യങ്ങൾക്കായി നിയോഗിക്കുന്ന ആ ബഹളത്തിൽ, അവിടെ വന്നിട്ടുള്ള ആ ദൂതനെപ്പററി യജ്ഞേശനു സ്മരണയില്ലാതെയായി. ആ പാവത്തിനെ ആരും സാരമാക്കിയില്ലാ. ആയാൾ അവിടെനിന്നു കുഴങ്ങി. മഹാപ്രഭുവായ യജ്ഞേശനു് ഇത്രയും താഴെ കണ്ണോ കരളോ ചെല്ലുമോ? യജ്ഞേശനിൽനിന്നു താൻ കൊണ്ടുവന്ന സന്ദേശത്തിനു മറുപടിയായി ഒരു വാക്കുപോലും കിട്ടുവാൻ ആയാൾ അവിടെ യോഗ്യനായില്ലാ. അകാലത്തിൽ വിശന്നു തളൎന്നുകൊണ്ടു് ആയാൾക്കു മടങ്ങേണ്ടിവന്നു. നടന്നതെല്ലാം ആയാളിൽനിന്നു കേട്ട രാമാനുജൻ അക്കാൎയ്യത്തെക്കുറിച്ച് ഒരക്ഷരംപോലും ശബ്ദിച്ചില്ലാ.

പിറെറന്നാൾ രാമാനുജനും ശിഷ്യഗണവും യജ്ഞേശൻ പാൎക്കുന്ന ആ നാട്ടിൽ എത്തി. അവിടെയൊരിടത്തുനിന്നു രണ്ടു വഴികൾ പിരിഞ്ഞുപോകുന്നതു കണ്ടു. എങ്ങോട്ടാണ് ആ വഴികൾ ചെല്ലുന്നതെന്ന് എതിർപെട്ട പാന്ഥനോടു ചോദിച്ച്, അവയിലൊന്നു യജ്ഞേശൻെറ കൊട്ടാരത്തിലേക്കുള്ളതാണെന്നറിഞ്ഞു. മറേറ വഴി അവിടെയുള്ള പാവങ്ങളുടെ ചെറുവീടുകൾക്കിടയിൽക്കൂടിയാണു ചെല്ലുന്നതു്. ആദ്യംപറഞ്ഞ വഴിയുടെ അങ്ങേഅററത്തു യജ്ഞേശൻെറ രമ്യഹൎമ്മ്യവും, രണ്ടാമത്തെ വ

ഴിയുടെ അററത്തു വരദാൎയ്യനെന്ന പിച്ചക്കാരന്റെ കുടിലുമാണെന്നു് ആ പാന്ഥനിൽനിന്നു രാമാനുജൻ കേട്ടു.

"നാം വലിയവരല്ലാ, പാവങ്ങളാണു്. നാം പണക്കാരല്ലാ പിച്ചക്കാരാണു്. അതുകൊണ്ടു നമുക്കു പാവങ്ങളുടെ വഴിയിൽക്കൂടി പിച്ചക്കാരന്റെ വീട്ടിൽചെന്നു വിശ്രമിക്കാം" എന്നു ശിഷ്യരെ വിളിച്ചു രാമാനുജൻ ആ വഴിക്കു തിരിഞ്ഞു.

വരദാൎയ്യൻ അപ്പോൾ വീട്ടിലില്ലാ; പിച്ചയ്ക്കായി വെളിയിലെങ്ങോ പോയിരിക്കയാണു്. അദ്ദേഹത്തിന്റെ ഭാൎയ്യമാത്രമാണു വീട്ടിന്നുള്ളിലുള്ളതു്. വാതിൽ അടച്ചിരിക്കുന്നു. രാമാനുജൻ ചെന്നു വാതില്ക്കൽ മുട്ടി.

ആരാണു വന്നിരിക്കുന്നതെന്നു വരദാൎയ്യപത്നിയായ ലക്ഷ്മിയമ്മാൾ വാതിൽപ്പഴുതിൽക്കൂടി വെളിയിലേക്കു നോക്കി. സാക്ഷാൽ രാമാനുജനും ശിഷ്യന്മാരും തന്റെ വീട്ടിൽ അതിഥികളായിവന്നിരിക്കുന്നതു് അവൾ കണ്ടു. ദാരിദ്ര്യത്തിന്റെ പരമകാഷ്ഠയിലാണു് അവളുടെ അവസ്ഥ. ഉടുത്തു പുറത്തു ചെല്ലുന്നതിന്നു് ഒരു തുണിക്കണ്ടം പോലും അവൾക്കില്ലാ. അതുകൊണ്ടാണു് അവൾ അറയടച്ചു് അങ്ങൊരുമൂലയിൽ ഒതുങ്ങിക്കിടക്കുന്നതു്. ചുമരോടു പതുങ്ങിച്ചെന്നു വാതിൽ തുറന്നു. അതിഥിയുടേയും അനുചരന്മാരുടേയും മുമ്പിലേക്കു് അവൾ നഗ്നയായി എങ്ങിനെ ചെല്ലും? ചെല്ലാതിരുന്നാൽ അതിഥിയെ അനാദരിച്ചുവെന്നാകയില്ലയോ? ഇതെത്ര ദാരുണമായ ധൎമ്മസങ്കടം? "ആരാണകത്തു്" എന്നു പുറത്തുനിന്നു വീണ്ടും വിളിച്ചുചോദിക്കുന്നതു കേട്ടു. ഉടനേ അവൾക്കൊരുപായം തോന്നി. വിളികേൾക്കുന്നതിന്റെ സംജ്ഞയായി അവൾ അകത്തുനിന്നു കൈയടിച്ചു ശബ്ദമുണ്ടാക്കി.

ഇനിയെല്ലാം മഹാത്മാവായ രാമാനുജൻ ഉൾക്കണ്ണാൽ കണ്ടുകൊള്ളുമെന്ന് അവൾ വിശ്വസിച്ചു.

അകത്ത് ആരാണെന്നും ഏതവസ്ഥയിലാണെന്നും രാമാനുജൻ ഊഹിച്ചറിഞ്ഞു. ഉടനേ തന്റെ ഉത്തരീയത്തെ അഴിച്ച് അകത്തേക്കു സാദരം ഇട്ടുകൊടുത്തു. പിന്നെയൊട്ടും വിളംബിക്കാതെ ആ ഉത്തരീയം ധരിച്ചുകൊണ്ടു വരദാര്യപത്നി വെളിയിൽവന്നു. അവ്യാജഭക്തിയോടേ രാമാനുജനെ നമസ്കരിച്ച് അദ്ദേഹത്തിന്നും ശിഷ്യന്മാർക്കും വിശ്രമിക്കുവാൻ തന്റെ കുടിൽ അവൾ ഒഴിച്ചുകൊടുക്കുകയും ചെയ്തു.

വരദാര്യൻ ഇനിയും വന്നിട്ടില്ല. ആഗതരായ അതിഥികൾ മഹാപുണ്യാത്മാക്കളാണ്. അവരെ യഥാശക്തി സൽക്കരിക്കേണ്ടിയിരിക്കുന്നു. അവർക്കായി ഭോജനം തയ്യാറാക്കുവാൻ ഒട്ടും വൈകിച്ചുകൂടാ. എന്നാൽ, അതിന്നു വകയെവിടെ? ഒരുതരി ഉപ്പുപോലും അവശേഷിച്ചിട്ടില്ലാത്ത വീട്! അവൾ എന്തുചെയ്യും? വരദാര്യൻ എപ്പോൾ വരും? വന്നാൽത്തന്നെ, അന്നത്തെ പിച്ചയായി അദ്ദേഹത്തിന്ന് എന്തുതന്നെ കിട്ടിയിരിക്കാം? ഒരു കാശുപോലും അദ്ദേഹത്തിന്നു നേട്ടമില്ലെന്നും, ആരും കൊടുക്കുവാനില്ലെന്നും അവൾക്കറിയാമല്ലോ. അതുകൊണ്ട്, വരദാര്യൻ വരട്ടെയെന്നു കാത്തിരിക്കുന്നതുകൊണ്ടു ഫലമൊന്നുമില്ല. ഭക്തശ്രേഷ്ഠന്മാരായ അതിഥികളെ വന്നപാടേ മടക്കിയയയ്ക്കുവാൻ ആ കഠിനദാരിദ്ര്യത്തിൽപ്പോലും അവൾ ശക്തയല്ലെന്നാണിരുന്നത്.

ധർമ്മശീലയായ ലക്ഷ്മിയമ്മാൾ വേവുന്ന കരളോടേ ആലോചിച്ചുതുടങ്ങി.

"അതിഥിയായി വന്നിരിക്കുന്നത് എന്റെ ഗുരുദേവനാണ്. എന്റെ ഉടലിന്നും പൊരുളിന്നും ഉയിരിന്നും

സ്വാമിയാണിദ്ദേഹം. എനിക്ക് ചൈതന്യവും പ്രകാശ്വും തന്നതു് ഈ മഹാപുരുഷനാണ്. എൻെറ പിതൃജനത്തിൽനിന്ന് എനിക്ക ഈ ജഡശരീരംമാത്രമേ കിട്ടീട്ടുള്ളു. ഇദ്ദേഹമാണ് എനിക്ക ആനന്ദത്തിന്നും അമൃതത്വത്തിന്നും വഴികാണിച്ചുതന്നിരിക്കുന്നതു്. അതുകൊണ്ട് പിതൃജനത്തോടുള്ളതിനേക്കാൾ എത്രയോ വളരെ കടപ്പാട് എനിക്ക് ഇദ്ദേഹത്തോടുണ്ട്. എൻെറ പ്രഭുവും എൻെറ ഈശനും ഇദ്ദേഹംതന്നെ. പുണ്യമായോ പാപമായോ ഞാൻ ചെയ്യുന്ന സർവ്വകർമ്മങ്ങളും ഇദ്ദേഹത്തിന്നുള്ളതാണ്. ഇങ്ങിനെയുള്ള ഗുരുദേവനെ ഉപചരിക്കുന്നതിന്നുവേണ്ടി ഞാൻ ഏതൊരു പരിത്യാഗം ചെയ്താലും അതു് കൈകടന്നതാകയില്ല. ഭക്തശ്രേഷ്ഠനായ പരകാലൻ വൈഷ്ണവന്മാർക്ക അന്നംകൊടുക്കുവാൻവേണ്ടി, വേറേ വഴിയൊന്നുമില്ലായ്കയാൽ, പാന്ഥന്മാരെ ആക്രമിച്ചു ധനം അപഹരിച്ചുപോൽ! അത്തരം നീചമോ ക്രൂരമോ ആയ കർമ്മം ഈ അവസ്ഥയിൽ ഞാൻ എന്തുകൊണ്ട ചെയ്തുകൂടാ? ഗുരുദേവൻ സംപ്രീതനായാൽ, അതോടുകൂടി ഞാൻചെയ്ത പാപം ശമിക്കും. ഇദ്ദേഹത്തിന്നുവേണ്ടി അർപ്പിച്ചുകൂടാത്തതായി എൻെറവശം വല്ലതുമുണ്ടാകുമോ? എൻെറ ഉടലും എൻെറ ഉയിരും എൻെറ പൊരുളും ഇദ്ദേഹത്തിൻേറതല്ലയോ? അതൊക്കെയും ഇദ്ദേഹത്തിന്നുവേണ്ടി ഞാൻ ഉപയോഗിക്കേണ്ടവളല്ലയോ? ഈ ശരീരത്തെ പണയപ്പെടുത്തീട്ടെങ്കിലും ഇദ്ദേഹത്തെ ഞാൻ ഉപചരിക്കണം. ഈ നാട്ടിലെ ആ ധനവാനായ വൈശ്യൻ എന്നെ അധർമ്മമായി കാമിക്കുന്നുണ്ടെന്നു് അയാളുടെ ചേഷ്ടകൾകൊണ്ട വെളിപ്പെടാറുണ്ടല്ലോ. എല്ലും ഇറച്ചിയും കൊണ്ടുണ്ടാക്കിയ ഈ ഉടൽകണ്ട് ആ മൂഢൻ കൊതിക്കുന്നു. അയാളെ ചെന്നുകണ്ടു് ഈ ശരീരത്തെ പണയപ്പെ

ടുത്തി, എൻെറ ഗുരുദേവനും അദ്ദേഹത്തിൻെറ ശിഷ്യ ന്മാക്കും സുഖഭോജനത്തിന്നുവേണ്ടുന്ന സാമാനങ്ങളെല്ലാം ഞാൻ ആയാളിൽനിന്നു വാങ്ങിക്കൊണ്ടുവന്നേക്കാം. ദൈവമേ, എനിക്കു അങ്ങുമാത്രമേ ആശ്രയമുള്ളൂ. അങ്ങയേ ആശ്രയിച്ചവക്കു ഭയമേതു്?"

ലക്ഷ്മിഅമ്മാാം ഇങ്ങനെ നിശ്ചയിച്ചു രാമാനുജനേയും ശിഷ്യന്മാരേയും കുളിച്ചുവരുവാൻ പറഞ്ഞേല്പിച്ചു പുറത്തേക്കിറങ്ങി. ആ ധനവാനായ വൈശ്യൻെറ ഗൃഹത്തിലേക്കു അവരാ നേരേ നടന്നു. ആയാാക്കു് അവളെ പെട്ടെന്നു കണ്ടപ്പോാ സംഭ്രമവും അത്ഭുതവുമുണ്ടായി. ദരിദ്രയാണെങ്കിലും, ദശ്നീയയായ ലക്ഷ്മിഅമ്മാളിൽ അയാാക്കു് കാമമുണ്ടു്. എന്നാൽ, അതു ആരെയും അറിയിച്ചിട്ടില്ലാ. അവളോടു്, പറഞ്ഞിട്ടുമില്ലാ. ഇടയ്ക്കൊക്കെ അവളെ കാണുമ്പോാ തനിക്കുള്ള കാമത്തെ കണ്ണുകളിൽക്കൂടി ആയാാ വമിക്കാറുണ്ടു്. അങ്ങിനെ ഗൂഢമായി താൻ കാമിച്ചുപോരുന്നവരാ തൻെറ അരികേ തനിയേ വന്നിരിക്കുന്നതുകണ്ടപ്പോാ ആയാളുടെ മനസ്സു് വിവിധവികാരങ്ങളാൽ ആകുലമായി. "എവിടേക്കൊന്നുവെച്ചാണു് നീ പോന്നിരിക്കുന്നതു്" എന്നു് ആയാാ സംശയിച്ചുചോദിച്ചു.

"തങ്കളുടെ അടുക്കലേക്കുതന്നെയാണു് ഞാൻ വന്നിരിക്കുന്നതു്. താങ്കാ എന്നെ കാമിച്ചു്, കാണുമ്പോഴെല്ലാം ദൃഷ്ടികാകൊണ്ടു വിളിക്കാറുണ്ടല്ലോ. താങ്കളുടെ ആ കാമത്തെ നിറവേററിത്തരുവാനാണു് ഞാൻ ഇപ്പോാ വന്നിരിക്കുന്നതു്. എന്നാൽ, എനിക്കു താങ്കളോടു ഒരു പ്രാത്ഥനയുണ്ടു്. അതു നിവത്തിച്ചുതരുമെങ്കിൽ എൻെറ ശരീരം താങ്കാക്കുള്ളതുതന്നെ."

അവിചാരിതമായി സ്വയമേവാഗതയായ തന്റെ കാമിനിയാൽ അയാൾ ഹർഷോന്മത്തനായി. എന്താണു നിന്റെ ആഗ്രഹം. നിനക്കു വേണ്ടതു് എന്തായാലും എത്രയായാലും ഞാൻ തരാം. എനിക്കുള്ള ഐശ്വര്യംമുഴുവൻ നിന്റേതാണു്."

"എന്റെവീട്ടിൽ കുറെ ഭിക്ഷുക്കൾ വന്നിട്ടുണ്ടു്. അവക്കു് ഞാൻ ഭോജനം നൽകേണ്ടിയിരിക്കുന്നു. അതിലേക്കു് വേണ്ടുന്ന എല്ലാ സാമാനങ്ങളും താങ്കൾ എനിക്കു തരണം. അവയോടുക്രുടി ഞാൻ വീട്ടിൽ അതിഥികളെയെല്ലാം വേണ്ടുംപോലെ ഊട്ടിയതിൽപ്പിന്നെ ഞാൻ എന്റെ ഈ ശരീരത്തെ അങ്ങയുടെ ഉപയോഗത്തിന്നു തന്നുകൊള്ളാം."

തൽക്ഷണം ആ വൈശ്യനിൽനിന്നു പുറപ്പെട്ട ഉത്തരവിൻപടി ലക്ഷ്മിഅമ്മാളുടെ വീട്ടിലേക്കു് ഭൃത്യന്മാർ സാമാനങ്ങൾ കടത്തിത്തുടങ്ങി. രാമാനുജന്നും ശിഷ്യന്മാക്കും പലനാളേക്കുപോരുന്ന പദാത്ഥങ്ങൾ അവിടെ എത്തി.

യഥാകാലം വിഭവസമൃദ്ധമായി ഭോജനം തയ്യാറായി. രാമാനുജനും ശിഷ്യന്മാരും കുളിച്ചുവന്നു. അവക്കെല്ലാവക്കും ലക്ഷ്മിഅമ്മാൾതന്നെ ഭോജനപദാത്ഥങ്ങൾ വിളമ്പിക്കൊടുത്തു. അതിഥികൾക്കു് ഏററവും സംതൃപ്തിയായി.

അവർ മിഷ്ടാന്നഭോജനം കഴിഞ്ഞു വൃക്ഷമൂലത്തിൽ ചെന്നിരുന്നു വിശ്രമിക്കുമ്പോഴാണു് വരദാൎയ്യന്റെ വരവു്. തന്റെ ഗൃഹത്തിൽ രാമാനുജാചാൎയ്യൻ ശിഷ്യസമേതം എഴുന്നള്ളിയിരിക്കുന്നതുകണ്ടു ആ സാധു ആനന്ദവിവശനായി. ഉടൻ ചെന്നു ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു. പിന്നീടു വീട്ടിലേക്കു നോക്കിയപ്പോൾ,

കേമമായരീതിയിൽ സദ്യ നടന്നിരിക്കുന്നതായി അദ്ദേഹം കണ്ടു. ഇതു് എങ്ങിനെ സംഭവിച്ചു? നഗ്നതമറയ്ക്കുവാൻ ഒരു തുണിക്കണ്ടംപോലും ഇല്ലാത്തവൾ ഇത്രവലിയ സദ്യക്കു ആളായതെങ്ങിനെ! അദ്ദേഹം അത്ഭുതാവേശത്തോടെ ഭാൎയ്യയുടെഅടുക്കലേക്കു പാഞ്ഞു.

"എന്റെ ഓമനേ, എനിക്കു ഭാഗ്യത്താൽ ലഭിച്ചു നാഥേ, നിനക്കുള്ള ദിവ്യഗുണങ്ങളെക്കുറിച്ചു ഞാൻ എന്തു പറയട്ടേ. നമ്മുടെ ഗുരുദേവനും ശിഷ്യന്മാൎക്കും വേണ്ടി ഇത്രയും കേമമായ സദ്യ നീ എങ്ങിനെ ഒരുക്കി? എത്ര അത്ഭുതമായ കൎമ്മമാണു നീ ചെയ്തിരിക്കുന്നതു്. പാതിവ്രത്യത്തിന്റെ മഹത്വംകൊണ്ടോ, നീ കല്പവൃക്ഷത്തേയോ കാമധേനുവിനേയോ സ്വാധീനമാക്കീട്ടുണ്ടോ?"

"നാഥാ, താങ്കളുടേയും എന്റെയും മനസ്സ് എപ്പോഴും അഭേദമായിട്ടേ നില്ക്കാറുള്ളു. താങ്കൾ ചെയ്യേണ്ടതേതോ അതുതന്നെയാണു ഞാൻ ഇവിടെ ചെയ്തിരിക്കുന്നതു്. എന്റെ മനസ്സിൽ പ്രതിഷ്ഠിച്ചിട്ടുള്ള താങ്കളേയും, ഗുരുദേവന്റെ പാദാരവിന്ദങ്ങളേയും ഭക്തിയോടേ ധ്യാനിച്ചുകൊണ്ടു ഞാൻ ആപദ്ധൎമ്മത്തിലേക്കിറങ്ങി. ഈ നാട്ടിലെ ആ ധനവാനായ വൈശ്യനെ താങ്കൾ അറിയുമല്ലോ. ആയാൾ എന്നെ വളരെ നാളായി കാമത്തോടേ നോക്കാറുണ്ടു്. ഇന്നു ഗുരുദേവനും ശിഷ്യന്മാരും അപ്രതീക്ഷിതമായി ഇവിടെ വന്നു കയറിയപ്പോൾ അവരെ ഉചിതംപോലെ സൽക്കരിക്കുവാൻ വേറേ കഴിവൊന്നും കാണായ്കകൊണ്ടു ഞാൻ ആ വൈശ്യനെ ചെന്നുകണ്ടു് എന്റെ ഈ ശരീരത്തെ പണയമായി ഏല്പിച്ചു അതിഥിപൂജയ്ക്കു വേണ്ടുന്ന പദാൎത്ഥങ്ങളെല്ലാം വാങ്ങിക്കൊണ്ടു പോന്നു."

വരദാൎയ്യൻ ഏതിലൊക്കെയാണു്, എത്രയെല്ലാമാണു് സന്തോഷിക്കേണ്ടതു്! സൎവ്വജനപൂജിതനായ രാമാനുജാചാൎയ്യൻ തൻെറ കുടിലിൽ എഴുന്നള്ളി തനിക്കു ശ്രേയസ്സരുളുന്നതിലോ അദ്ദേഹം സന്തോഷിക്കേണ്ടതു്? താൻ വന്നിട്ടാവാമെന്നു് അമാന്തിക്കാതെ തൻെറ ഭാൎയ്യ അതിഥികൾക്കു യഥാകാലം മിഷ്ടാന്നം നൽകിയതിലോ സന്തോഷിക്കേണ്ടതു്? അതിലേക്കു് അവൾ ചെയ്ത ആ ശരീരത്യാഗത്തിലോ സന്തോഷിക്കേണ്ടതു്?

"എൻെറ ജീവനാഥേ, എൻെറ ഭാഗ്യത്താൽ നിന്നെ എനിക്കു ഭാൎയ്യയായി ലഭിച്ചു. എൻെറ ഗാൎഹസ്ഥ്യധൎമ്മത്തേയും എൻെറ ഗുരുഭക്തിയേയും നീ സംരക്ഷിച്ചു. ഗുരുദേവനോടു് എനിക്കുള്ള കടപ്പാടു നീ നിവൎത്തിച്ചു. എനിക്കുവേണ്ടി നീ ഇപ്പോൾ ചെയ്തതെല്ലാം ഓൎക്കുമ്പോൾ അത്ഭുതംകൊണ്ടു ഞാൻ സ്തംഭിച്ചുപോകുന്നു. നിന്നെ സൎവ്വേശ്വരൻ അനുഗ്രഹിക്കും. യാതൊരു ദോഷവും നിന്നെ അടുക്കുകയില്ല. ഭൎത്താവിനും ഗുരുവിനുംവേണ്ടി നീ ചെയ്ത ഈ ത്യാഗത്തിൽ ദൈവം കനിയുകയേയുള്ളു. ഉത്തമഗുണസമ്പന്നയായ നിൻെറ മുമ്പിൽ ഈ ലോകത്തിലെ സൎവ്വൈശ്വൎയ്യങ്ങളും എനിക്കു നിസ്സാരമാണു്. ലൌകികമായി ഞാൻ നിൻെറ ഭൎത്താവും നീ എൻെറ ഭാൎയ്യയുമാണെങ്കിലും, ആന്തരമായി ഞാൻ നിന്നെ ഗുരുവായി ആരാധിക്കുന്നു. നിന്നെ ഞാൻ ഇതാ നമസ്കരിക്കുന്നു."

ഇത്രയും പറഞ്ഞതിൽപ്പിന്നെ വരദാൎയ്യൻ ലക്ഷ്മി അമ്മാളാൽ അനുഗതനായി രാമാനുജൻെറ സന്നിധിയിൽ ചെന്നു. ആ ദമ്പതികൾക്കു തൻെറ പാദതീൎത്ഥത്തേയും ഉച്ഛിഷ്ടാന്നത്തേയും ഭുജിച്ചുകൊള്ളുന്നതിന്നു രാമാനുജൻ അനുജ്ഞകൊടുത്തു. അങ്ങിനെ അവർ സവിശേഷം അനുഗ്രഹീതരായി.

അനന്തരം രാമാനുജൻ ലക്ഷ്മിഅമ്മാളെ അരികേ വിളിച്ചു് ഇങ്ങിനെ ചോദിച്ചു.

"നീ ഇന്നു് എന്താണു ചെയ്യതെന്നു ഞാൻ മനസ്സിലാക്കീട്ടുണ്ടു്. അതു് എത്ര കഠിനമായ പാപമാണെന്നും അതിന്നുള്ള ശിക്ഷ എങ്ങിനെയുള്ളതാണെന്നും നിനക്കറിയാമോ?"

"അറിയാം: നരകദണ്ഡംതന്നെയല്ലയോ?"

"അറിയാതെ ചെയ്ത അപരാധമാണെങ്കിൽ ക്ഷമിക്കാമായിരുന്നു. നീ അറിഞ്ഞുകൊണ്ടു് ഈ അപരാധം ചെയ്തിരിക്കയാൽ ഇതിന്നു ഞാൻ മാപ്പുതരികയില്ല."

"ക്ഷമയെ അർഹിക്കാത്തതുതന്നെയാണു് ഈ അപരാധം. പ്രായശ്ചിത്താകൊണ്ടുപോലും പരിഹരിക്കുവാൻ വിധിയില്ലാത്ത പാപമാണു ഞാൻ ചെയ്തിരിക്കുന്നതു്."

"ഇത്രയൊക്കെയും അറിയാവുന്ന നീ ഈ പാപകർമ്മം എന്തിന്നു ചെയ്തു?"

"ഞാൻ ചെയ്ത പാപം എന്താണെന്നും, അതിന്നുള്ള ശിക്ഷ എങ്ങിനെയെന്നും എനിക്കും അങ്ങേക്കും അറിയാം. ഞാൻ ആ പാപത്തിലേക്കു് ഇറങ്ങുമ്പോൾതന്നെ അങ്ങു് അതു ദിവ്യചക്ഷുസ്സാൽ കാണുന്നുണ്ടെന്നു ഞാൻ മനസ്സിലാക്കീട്ടുണ്ടു്. അതുഞാൻ ചെയ്യരുതാത്തതാണെങ്കിൽ അങ്ങു് അപ്പോൾതന്നെ എന്നെ തടയേണ്ടതായിരുന്നു. അങ്ങു് എന്നെ എന്റെ പോക്കിൽ വിട്ടയയ്ക്കുകകൊണ്ടു് അങ്ങയുടെ അനുജ്ഞ ഞാൻ പരോക്ഷമായി നേടിക്കൊണ്ടു ചെയ്ത ഈ പാപം എനിക്കു ബാധകമല്ലാ. അങ്ങയുടെ കാരുണ്യം സമ്പൂർണ്ണമായി എന്നിലുള്ള കാലത്തോളം എനിക്കെന്തിന്നു പാപഭയം? എന്നെ അങ്ങയുടെ പാദങ്ങളിൽ സമർപ്പിച്ചിട്ടാണു ഞാൻ ഇതത്ര

യും ചെയ്യത്. ഈ പാദാരവിന്ദങ്ങളിൽ അഭയം പ്രാപിച്ചവരെ പാപത്തിന്ന തീണ്ടുവാൻ കഴിയുമോ?"

ലക്ഷ്മിഅമ്മാളുടെ ഈ വിശ്വാസദാർഢ്യത്തിന്നെതിരേ രാമാനുജന്ന യാതൊന്നും പറയുവാനില്ലെന്നായി. പിന്നെ അദ്ദേഹം വരദാര്യന്റെ മുഖത്തേക്ക നോക്കി.

വരദാര്യൻ—"സ്വാമിൻ, എന്തിനാണ് എന്നെ ഇങ്ങിനെ ഉററുനോക്കുന്നത്! വിപരീതമായി ഞാൻ വല്ലതും പറയുമെന്നോ? എന്റെ മനസ്സിന്ന വിരോധമായ കർമ്മം ലക്ഷ്മി ഒരിക്കലും ചെയ്യുന്നതല്ലാ."

രാമാനുജൻ—"ഹാ, ഇതുതന്നെയാണ് ഉത്തമമായ ദാമ്പത്യം! ഇങ്ങിനെതന്നെയാണ ഭാര്യയും ഭർത്താവും പരസ്പരവിശ്വാസത്തോടേ വർത്തിക്കേണ്ടത്. ഇങ്ങിനെയുള്ളവർ എന്റെ ശിഷ്യരായതിൽ ഞാൻ ധന്യനായി. അമ്മാ, ലക്ഷ്മീ, നീ ആ വൈശ്യനോട്ട ചെയ്ത വാഗ്ദാനത്തെ നിറവേററുവാൻ അങ്ങോട്ട പോകുന്നില്ലയോ?"

ലക്ഷ്മി—"ഇതാ, ഞാൻ പോകുകയായി."

രാമാനുജൻ—"കൊള്ളാം; നീ പോകുമ്പോൾ ഈ തീർത്ഥവും, ഈ ശിഷ്ടാന്നവും അല്പം എടുത്തേക്കണം. അത് ആയാൾക്ക കൊടുക്കുക. ആയാൾ വൈകാതെ ചെയ്ത സാഹായ്യംകൊണ്ടാണല്ലോ ഞങ്ങൾക്ക കാലം തെററാതെ ക്ഷുത്ത ശമിപ്പിക്കുവാൻ കഴിഞ്ഞത്."

അപ്രകാരം ആ തീർത്ഥപ്രസാദങ്ങളോടുകൂടി ലക്ഷ്മി ആ ധനികന്റെ വീട്ടിലേക്ക നിസ്സന്ദേഹം ചെന്നു. അവളെ കാണാതെ കലശലായ വിരഹാർത്തിയോടേയാണ് ആയാളുടെ നില. കാമൻ ആയാളെ അടിപെടുത്തി നിർദ്ദയം മഥിക്കുന്നു. അവൾ ചതിച്ചേക്കുമോ എന്ന ശങ്ക

ആയാളുടെ കരളിനെ കരളുന്നു. അവൾ വരുമെന്ന ആശ ആയാളുടെ മനസ്സിൽ മദനാഗ്നിയെ ഉജ്ജ്വലിപ്പിക്കുന്നു. ഇങ്ങിനെയിരിക്കുമ്പോഴാണു സഗൌരവം ലക്ഷ്മിയുടെ ആഗമം.

ആ കാമാധീനൻ അവളെ പ്രാകൃതചേഷ്ടകളോടേ എതിരേററു അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. ശയ്യാഗാരത്തിൽ പ്രവേശിച്ചു് ആയാൾ വാതിലടച്ചു തഴുതു നീക്കി. അനന്തരം മെത്തമേൽ ഇരുന്നുകൊണ്ടു ലക്ഷ്മിയെ അരികേ വിളിച്ചു.

ലക്ഷ്മിഅമ്മാൾ—"എന്തിനാണിങ്ങിനെ പൊരിയുന്നതു്. ഞാൻ താങ്കൾക്കു വശഗയായി അരികേതന്നെ നിൽക്കുന്നുണ്ടല്ലോ. ആദ്യം താങ്കൾ ചെയ്യേണ്ടതു ഞാൻ താങ്കൾക്കായി എടുത്തുകൊണ്ടുവന്നിരിക്കുന്നതു സാദരം കൈക്കൊണ്ടു സേവിക്കുകയാണു്."

വൈശ്യൻ അതുരണ്ടും വാങ്ങിനോക്കീട്ടു്:—"വല്ല മിട്ടായിയുമായിരിക്കാം നീ കൊണ്ടുവന്നിരിക്കുന്നതെന്നല്ലേ ഞാൻ വിചാരിച്ചതു്! കുറച്ചു ചോറും, കുറച്ചു വെള്ളവും നീ എനിക്കു തന്നിരിക്കുന്നുവല്ലോ. എനിക്കിതെന്തിന്നു്?"

ലക്ഷ്മി—"ഞാൻ തരുന്നതു താങ്കൾ സേവിച്ചാൽമാത്രമേ എന്നേ താങ്കൾക്കു കിട്ടുകയുള്ളൂ."

"നീ വിഷംതരുന്നതായാലും എനിക്കു് അമൃതമാണു്" എന്നുപറഞ്ഞു് ആയാൾ ആ തീൎത്ഥവും അന്നവും സേവിച്ചു. അതു് അകത്തേക്കിറങ്ങിയ ഉടനേതന്നെ "എടീ, നീ എന്നെ എന്തുചെയ്തു" എന്നൊരുവിളി ആയാളിൽനിന്നുണ്ടായി. അതാണു് ആയാളുടെ ഒടുക്കത്തെ കാമാലാപം.

അഞ്ചുനിമിഷംകൊണ്ടു് ആ വൈശ്യൻെറ ചിത്തവൃത്തി ആകമാനം മാറി. ആയാളുടെ മനസ്സു് തമസ്സിൽനി

ന്ന തേജസ്സിലേക്ക തിരിഞ്ഞു. അതോടുകൂടി ആ കാമ പിശാചം ആയാളിൽനിന്നു മറഞ്ഞു. ആഹ്ലാദകമായ പുതിയൊരു ലോകത്തിൽ ആയാറം പ്രവേശിച്ചു. ആയാളുടെ മുഖം ശാന്തിയാൽ വിളങ്ങി. അരികേനില്ക്കുന്ന ലക്ഷ്മിഅമ്മാളെ നോക്കിയപ്പോറം തന്റെ കാമിനിയായ അഭിസാരികയായിട്ടല്ലാ, വരദയായ ലക്ഷ്മീഭഗവതിയായിട്ടാണ് ആയാറം കണ്ടതു്. തൽക്ഷണം അവളുടെ കാൽക്കലേക്ക് ആയാറം വീണു. "അമ്മേ, അമ്മേ, എന്റെ സർവ്വാപരാധങ്ങളും ക്ഷമിക്കേണമേ! നീയാണ് എന്റെ അമ്മ, നീയാണ് എന്റെ ഈശ്വരി; നീയാണ് എനിക്ക് ഒരേ ഗതി. നീ എന്നെ രക്ഷിക്കേണമേ!" എന്നിങ്ങിനെ സ്തുതിക്കയും പ്രാർത്ഥിക്കയും ചെയ്തുകൊണ്ടു് ആയാറം ഉരുണ്ടുരുണ്ടു തേങ്ങിത്തേങ്ങിക്കരഞ്ഞുതുടങ്ങി.

"സഹോദരാ, പേടിക്കേണ്ടാ. താങ്കളുടെ ദൃഷ്ടിയെ ആവരണംചെയ്തിരുന്ന തമസ്സ് ഇപ്പോറം അകന്നുപോയി. താങ്കറംക്ക രക്ഷകിട്ടി. വരൂ; എന്നോടൊരുമിച്ചു വന്നു ഞങ്ങളുടെ ഗുരുദേവന്റെ പാദങ്ങളിൽ ശരണം പ്രാപിക്കൂ."

ഇങ്ങിനെ വിളിച്ചു മുന്നോട്ടു നടന്ന ലക്ഷ്മിഅമ്മാളെ വിനീതദാസനായി ആയാറം അനുഗമിച്ചു. നേരേ അവളുടെ വീട്ടിൽ ചെന്നു മഹാത്മാവായ രാമാനുജന്റെ പാദങ്ങളിൽ അഭയപ്രാർത്ഥനയോടേ ആയാറം വീണു. തനിക്കുണ്ടായിരുന്ന സർവ്വധനവും രാമാനുജന്നായി ആയാറം അർപ്പിച്ചു. രാമാനുജൻ ആയാളെ വാത്സല്യപൂർവ്വം അനുഗ്രഹിച്ചു തന്റെ പ്രിയശിഷ്യനായി അംഗീകരിക്കയും ചെയ്തു. അന്നുമുതൽ രാമാനുജനെ ആരാധിച്ചുകൊണ്ടാണ് ആയാളുടെ ജീവിതം.

ഇവിടെ ഇങ്ങിനെയെല്ലാം നടന്നുകൊണ്ടിരിക്കുമ്പോൾ ആ നാട്ടിൽത്തന്നെ മററൊരിടത്തു് ആ മഹാപ്രഭുവായ യജ്ഞേശൻ രാമാനുജന്റെ ആഗമനത്തെ കാത്തു കാത്തുകൊണ്ടിരിക്കയാണു്. അന്നുമുഴുവൻ അദ്ദേഹം ഗുരുവിനെ കാത്തുകൊണ്ടുതന്നെ കഴിച്ചു. പിറേറന്നാൾ താൻതന്നെ അന്വേഷിച്ചുകൊണ്ടിറങ്ങി. വഴിയിൽ എതിർപ്പെട്ട ചിലരിൽനിന്നു രാമാനുജൻ വരദാര്യന്റെ കുടിലിൽ വിശ്രമിക്കുന്നുണ്ടെന്നുകേട്ടു യജ്ഞേശൻ ആവേഗത്തോടേ അങ്ങോട്ടു ചെന്നു. ശിഷ്യന്മാരുമായി ആധ്യാത്മികവിഷയത്തെക്കുറിച്ചു സംവാദംചെയ്തുകൊണ്ടു് അവിടെ സ്ഥിതിചെയ്യുന്ന രാമാനുജനെ കണ്ടു് അദ്ദേഹം ഓടിച്ചെന്നു നമസ്കരിച്ചു.

"പ്രഭോ, വഴിതെററി അങ്ങു് എങ്ങോട്ടു പോയോ എന്നു ഞാൻ സംഭ്രമിച്ചുകൊണ്ടിരിക്കയായിരുന്നു. ഇന്നലെ മുഴുവൻ ഞാൻ കാത്തിരുന്നു. ചക്രവൎത്തിക്കുപോലും അസൂയതോന്നത്തക്കവണ്ണം അത്ര ഗംഭീരമായ സൽക്കാരകോലാഹലങ്ങൾക്കു ഞാൻ ഏൎപ്പാടുചെയ്തിരുന്നു. അങ്ങയെ കാണായ്കയാൽ കുറേയൊന്നുമല്ലാ എന്റെ മനസ്സു പുകഞ്ഞതു്. അങ്ങയെ അന്വേഷിച്ചുകൊണ്ടു ഞാൻ പലേടത്തും ചുററിത്തിരിഞ്ഞു നടന്നു. ഇപ്പോഴെങ്കിലും, ഭാഗ്യത്താൽ ഞാൻ അങ്ങയെ കാണുമാറായി. എന്റെ സ്നേഹിതനും ഉത്തമഭക്തനുമായ വരദാര്യനു് അങ്ങു് ആതിഥ്യം കൊടുത്തതിൽ എനിക്കു സന്തോഷമേയുള്ളു. എന്നാൽ, വരദാര്യൻ നിർദ്ധനനാണു്. അതുകൊണ്ടു്, ഇനി എന്റെ വീട്ടിലേക്കു് അങ്ങു് എഴുന്നള്ളിയാലും."

രാമാനുജൻ—"താൻ ആരാണു്? തന്നെ ഞാൻ അറികയില്ലല്ലോ. അപരിചിതന്മാരുടെ ഗൃഹത്തിലേക്കു

ഞാൻ ചെല്ലാറില്ലാ. ഇതിന്മുമ്പു തന്നെ ഞാൻ അറികയില്ലെന്നിരുന്നിട്ടും, താൻ എന്നോടു സുപരിചിതനെന്നപോലെ സംസാരിക്കയും, സ്വാതന്ത്ര്യത്തോടേ വിളിക്കുകയും ചെയ്യുന്നവല്ലോ. യജ്ഞേശൻ എന്നൊരാൾ ഈ നാട്ടിൽ എന്റെ ശിഷ്യനായി ഉണ്ടായിരുന്നു. ആയാൾ സുശീലനും വിനീതനുമാണ്. ഗർവ്വത്തിന്റെ ലാഞ്ഛനപോലും ആയാൾക്കില്ലാ. ഭഗവൽഭക്തന്മാരെ പരിസേവനംചെയ്യാനുള്ളതാണ് ആയാൾക്കു തന്റെ ജീവിതം. എന്റെ ആഗമനത്തെക്കുറിച്ച് ആയാളെ അറിയിക്കുവാൻ ഞാൻ ദൂതനെ അയച്ചിരുന്നു. 'അദ്ദേഹത്തെ അവിടെ കണ്ടില്ലാ' എന്നു പറഞ്ഞുകൊണ്ടാണു ദൂതൻ മടങ്ങിയതു്. അതേ പേരോടേ വേറൊരാളെ ദൂതൻ കണ്ടുവത്രേ. ആയാൾ പ്രതാപം മുഴുത്ത പണക്കാരൻ; ഗർവ്വംകൊണ്ടു വീർത്തവൻ; പേരിന്നുവേണ്ടി മാത്രം ധർമ്മംചെയ്യുന്നവൻ; ഭക്തന്മാരെ ധിക്കരിക്കുന്നവൻ. ആ ഗർവ്വിഷ്ഠൻ താനാണെങ്കിൽ, തന്നോട് എനിക്കു കാര്യമൊന്നുമില്ലാ. ഞാൻ അയച്ച ആൾ എന്റെ പ്രിയശിഷ്യനും വിനയാദി ഗുണസമ്പന്നനുമായ യജ്ഞേശനെ കാണാതെ ആ പേരോടുകൂടിയ വേറൊരാളെ ചെന്നുകണ്ടു് അനാവശ്യമായി ഉപദ്രവിച്ചതിന്നു ക്ഷമയുണ്ടാകേണമേ! എന്നു ഞാൻ തന്നോട് അപേക്ഷിക്കുന്നു."

"അയ്യോ, ഞാൻ നശിച്ചു" എന്ന മുറവിളിയോടേ യജ്ഞേശൻ രാമാനുജന്റെ മുമ്പിലേക്കു മൂർച്ഛിതനായി വീണു. കരുണാലയമായ രാമാനുജൻ ആ ശിഷ്യനെ വാത്സല്യത്തോടേ എടുത്തു ശീതളോപചാരങ്ങളാൽ സമാശ്വസിപ്പിച്ചു. താൻ വ്യാമോഹത്താൽ ചെയ്തുപോയ

അപരാധത്തെയോൎത്തു ലജ്ജകൊണ്ടും ഭയംകൊണ്ടും യ ജ്ഞേശൻ നിശ്ശബ്ദനായി അധോമുഖനായി നിന്നു. അ പ്പോൾ രാമാനുജൻ അരുളിയതാവിതു്:—

"തന്നെ ഇപ്പോൾ നോക്കുമ്പോൾ ആ യജ്ഞേശ ന്റെ ഛായ കുറേശ്ശ കാണുന്നുണ്ടു്. അന്നു കണ്ടതിൽ നിന്നു് അല്പം ഭേദിച്ചിരിക്കുന്നു. തന്റെ ധവളവസ്ത്ര ത്തിൽ അവിടവിടെ ചില പൊട്ടുകൾ പററിയതു വെടു പ്പായില്ലാ. അതിനെ താൻ ഉടനേ ശുചീകരിക്കണം."

അനന്തരം രാമാനുജൻ ആ നാട്ടിൽനിന്നു പുറപ്പെട്ടു. യജ്ഞേശൻ അന്നുമുതൽ വൈഷ്ണവന്മാരുടെ വസ്ത്രങ്ങളെ മുക്കിനനച്ചു് അഴുക്കുകളഞ്ഞുകൊടുക്കുന്ന ജോലി തന്റെ നിത്യകൎമ്മങ്ങളിൽ ഉൾപ്പെടുത്തി. ഇങ്ങിനെ പശ്ചാ ത്താപംകൊണ്ടും പ്രായശ്ചിത്തംകൊണ്ടും അദ്ദേഹം പു ണ്യാത്മാവായ്ത്തീൎന്നപ്പോഴാണു രാമാനുജന്റെ തിരിച്ചുവര വുണ്ടായതു്. അന്നു രാമാനുജൻ ആതിഥ്യത്തോടേ ചെ ന്നു യജ്ഞേശനെ അനുഗ്രഹിക്കയുമുണ്ടായി.

രാമാനുജൻ കാഞ്ചീപുരത്തിൽ എത്തി. ആദ്യംത ന്നെ തിരുക്കച്ചിനമ്പിയാരെ കണ്ടു് ആശിസ്സേററു. പി ന്നെ വരദരാജസ്വാമിയുടെ സന്നിധിയിൽ ചെന്നു് ആരാ ധിച്ചു. ഗുരുവിന്റെ അനുജ്ഞയോടേ തിരുപ്പതിക്കായി വീണ്ടും യാത്രതുടരുകയും ചെയ്തു.

മാൎഗ്ഗമദ്ധ്യേ രാമാനുജനും ശിഷ്യന്മാരും അങ്ങൊരു ഘോരാരണ്യത്തിൽ വഴിതെററിക്കുടുങ്ങി. വഴിയറിയാ തെ അവർ അവിടെ ചുററിത്തിരിഞ്ഞുതുടങ്ങി. ഈ വി പത്തിൽ യാതൊരു കഴിവും കാണാതെ അവർ കഷ്ടപ്പെ ടുമ്പോൾ, ഭാഗ്യത്താൽ, വനവാസിയായ ഒരാളെ യദൃച്ഛ യാ കണ്ടു. കാട്ടിൽനിന്നു വെളിയിലേക്കു കടക്കുവാൻ വഴികാണിച്ചുതരേണമെന്നു് അവർ അപേക്ഷിച്ചതു് ആ

യാഠം അനുകമ്പയോടേ കൈക്കൊണ്ടു. അങ്ങിനെ ആയാളുടെ സാഹായ്യത്താൽ കഷ്ടപ്പാടുക്രുടാതെ അവർ ജനപദത്തിലെത്തി. അതുവരേക്കും അവരോടൊരുമിച്ചുചെന്ന ആ വനവാസി തന്റെ പാപ്പിടത്തിലേക്കു മടങ്ങുവാൻ അനുജ്ഞചോദിച്ചു. ഉടനേ രാമാനുജൻ കൈക്രുപ്പിക്കൊണ്ടു് ആയാളെ നമസ്കരിച്ചു്, തനിക്കു ചെയ്ത ഉപകാരത്തെപ്പററി വളരെയെല്ലാം അഭിനന്ദിച്ചുപറഞ്ഞു. ആയാഠം കാട്ടിലേക്കു മറഞ്ഞപ്പോഠം, ഒരു താണജാതിക്കാരനെ തങ്ങളുടെ ഗുരുനാഥൻ നമസ്കരിച്ചതിനെ സംബന്ധിച്ചു ശിഷ്യന്മാർ അസുഖത്തോടേ ഓരോന്നു ജല്പിച്ചുതുടങ്ങി. അതുകേട്ടു രാമാനുജൻ പറഞ്ഞതു് ഇതാണു്:—“ഞാൻ സാക്ഷാൽ ഭഗവാനെയാണു നമസ്കരിച്ചതു്. ബ്രാഹ്മണനിലെന്നപോലെ നിഷാദനിലും ഈശ്വരനുണ്ടു്. എവിടെയെല്ലാം നന്മകാണുന്നുവോ അവിടെയൊക്കെ ഈശ്വരൻ പ്രകാശിക്കുന്നു. ആ ഈശ്വരചൈതന്യത്തെ ആ വനവാസിയിൽ കണ്ടു് അതിനെ ഞാൻ ഭക്തിപൂർവ്വം നമസ്കരിച്ചു. ഇതിലെന്താണു നിങ്ങഠംക്കു തക്കം?” ഇതിന്നു മറുപടിയൊന്നും ശിഷ്യന്മാക്കു തോന്നിയില്ല.

അനന്തരം രാമാനുജനും ശിഷ്യന്മാരും തിരുപ്പതിയിൽ എത്തി. ശൈലപൂർണ്ണനും അനന്താൎയ്യനും അവരെ എതിരേററു സൽക്കരിച്ചു. ശൈലപൂർണ്ണന്റെ മഠത്തിലാണു രാമാനുജൻ താമസിച്ചതു്. ഒരു സംവത്സരകാലം അവിടെ പാൎത്തു ശൈലപൂർണ്ണനിൽനിന്നു് ആദ്ധ്യാത്മികവിഷയമായ പല തത്വങ്ങളും രാമാനുജൻ പഠിക്കുകയുണ്ടായി. തിരുപ്പതിയിൽ ശ്രീവേങ്കടേശക്ഷേത്രം സ്ഥിതിചെയ്യുന്ന ആ പൎവ്വതം സാക്ഷാൽ ആദിശേഷനാണെന്നാണു സങ്കല്പം. ശേഷനെ ചവിട്ടുന്നതു പാപമാണെന്നു

വിചാരിച്ച് ആഴ്‌വാന്മാർ അടിവാരത്തിൽ നിന്നുകൊണ്ടാണു വേങ്കടേശനെ ഭജിക്കുന്നത്. അപ്രകാരം പൂർവ്വികന്മാരായ ആഴ്‌വാന്മാരുടെ വിഗ്രഹങ്ങളെ പ്രതിഷ്ഠിച്ചിരിക്കുന്നത് അടിവാരത്തിലാണ്. താനും പർവ്വതാഗ്രത്തിലേക്കു കേറുന്നില്ലെന്നു രാമാനുജൻ വാദിച്ചുവെങ്കിലും അനന്താര്യൻ അതിന്നിണങ്ങിയില്ലാ. ആ ശിഷ്യൻെറ നിർബന്ധംകൊണ്ടു രാമാനുജൻ മലയുടെ മുകളിലേക്കു പോയി. അവിടെ വേങ്കടേശനെ ആരാധിച്ചുകൊണ്ടു് ആ ക്ഷേത്രത്തിൽ അദ്ദേഹം മൂന്നുനാൾ മാത്രമേ തങ്ങിയുള്ളു. മൂന്നുദിവസത്തിലധികം ഒരേ ക്ഷേത്രത്തിൽ വസിക്കുവാൻ വിധിയില്ലെന്നുപറഞ്ഞ് അദ്ദേഹം താഴെ ഇറങ്ങി.

തിരുപ്പതിയിൽ പാക്കുന്നകാലത്തു പല ശിഷ്യന്മാരും രാമാനുജനുണ്ടായി. അവിടത്തെ രാജാവായ വിരലരായർ വിശിഷ്ടാദ്വൈതമതത്തെ അംഗീകരിച്ച് അതിൻെറ പ്രചാരത്തിന്നായി പ്രയത്നിക്കുന്നതിന്നു് ഉത്സുകനായി. പുതിയ ശിഷ്യന്മാരിൽ വേറേ രണ്ടുപേർ ശൈലപൂർണ്ണൻെറ പുത്രന്മാരാണ്. അവരിൽ ഇളയവനായ പിള്ളാൻ ഉത്തമലക്ഷണങ്ങളോടുകൂടിയ ആളാകയാൽ ആയാളുടെ കാൎയ്യത്തിൽ പ്രത്യേകം ശ്രദ്ധവേണമെന്നു മുന്നറിയിപ്പോടുകൂടിയാണു തൻെറ ആ മക്കളെ ശൈലപൂർണ്ണൻ രാമാനുജനെ ഏല്പിച്ചതു്. തൻെറ ശിഷ്യഗണത്തിൽനിന്നു മുപ്പതുപേരെ തിരുപ്പതിയിൽത്തന്നെ സ്ഥിരമായി വസിക്കുവാൻ രാമാനുജൻ നിയോഗിച്ച് അതിലേക്കു വേണ്ടുന്ന ഏൎപ്പാടുകളെല്ലാം ചെയ്തുകൊടുത്തു.

ഗോവിന്ദൻ ശൈലപൂർണ്ണനെ ഈശ്വരനായി ആരാധിച്ചുകൊണ്ടാണു വാഴുന്നതു്. തൻെറ ജീവിതംകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ള മഹാകൎമ്മങ്ങളുടെ സാഫല്യത്തിന്നു ഗോ

വിന്ദന്റെ സഹായ്യം തനിക്കു കൂടിയേകഴിയൂ എന്നു രാമാനുജൻ ഇതിനുമുമ്പുതന്നെ കരുതീട്ടുള്ളതാണ്. ഗോവിന്ദന്റെ ഗുരുഭക്തികണ്ടു് ഓരോനാളും രാമാനുജന്നു് അത്ഭുതം വളൎന്നുതുടങ്ങി. എങ്ങിനെയെങ്കിലും ഗോവിന്ദനെ തനിക്കു വശഗനാക്കേണമെന്നു ലാക്കുനോക്കി ആയാളുടെ സ്ഥിതിഗതികളിൽത്തന്നെ അദ്ദേഹം കണ്ണിട്ടുകൊണ്ടാണിരുന്നതു്.

ഒരുനാൾ ഗോവിന്ദൻ ഗുരുവിന്നു കിടക്കുവാൻ മെത്ത വിരിക്കയായിരുന്നു. മെത്തയെ തട്ടിത്തട്ടി നിരപ്പാക്കി, പൊടിയെല്ലാം ഇളക്കിക്കളഞ്ഞു ഭംഗിയായി നിൎമ്മലവസ്ത്രംകൊണ്ടു വിരിച്ചതിൽപ്പിന്നെ, ഗോവിന്ദൻ അതിന്മേൽ നീണ്ടുനിവിൎന്നുകിടന്നു് അങ്ങോട്ടുമിങ്ങോട്ടും ഉരുണ്ടു്, ഉടനെ എഴുന്നേററുപോകുന്നതു രാമാനുജൻ കണ്ടു. ഗുരുതല്പത്തിൽ ശിഷ്യൻ കിടക്കുകയോ? അതു പാപമല്ലയോ? ഗോവിന്ദനെപ്പോലെയുള്ള ഒരു ഉത്തമശിഷ്യൻ ഇങ്ങിനെ അതിക്രമമായി പ്രവൎത്തിക്കുകയെന്നോ? ഇതിലെന്തോ രഹസ്യമുണ്ടെന്നു രാമാനുജൻ ശങ്കിച്ചു. അതു മനസ്സിലാക്കുവാൻ അദ്ദേഹം ശൈലപൂൎണ്ണനോടു് ഈ സംഭവത്തെക്കുറിച്ചു പറഞ്ഞു. ശൈലപൂൎണ്ണൻ ഗോവിന്ദനെ വിളിച്ചു്, "മകനേ, എനിക്കുവേണ്ടി വിരിച്ച മെത്തയിൽ നീതന്നെ കേറിക്കിടന്നുവോ" എന്നു ചോദിച്ചു.

ഗോവിന്ദൻ—"ഞാൻ കിടന്നതു വാസ്തവമാണു്. ഇന്നുമാത്രം അങ്ങിനെ ചെയ്തതല്ലാ. പതിവായി ദിവസംതോറും ഞാൻ ചെയ്യുന്നതാണിതു്."

ശൈലപൂൎണ്ണൻ—"ഗുരുതല്പത്തിൽ ശിഷ്യൻ കിടക്കുന്നതു പാപമാണെന്നു നീ ധരിച്ചിട്ടില്ലയോ?"

ഗോവിന്ദൻ—"അറിയാം. അറിഞ്ഞുകൊണ്ടുതന്നെയാണു ചെയ്യുന്നതു്. അറിവോടെ പാപംചെയ്താൽ പ്രാ

യശ്ചിത്തംകൊണ്ടുപോലും അതു ശമിക്കയില്ലായിരിക്കാം. വേണ്ടാ; എന്റെ ഗുരുവിന്നുവേണ്ടി നരകവേദന അനുഭവിക്കേണ്ടിവന്നാലും എനിക്കു് അതിൽ സന്തോഷമേയുള്ളു. ഞാൻ വിരിച്ചു വെട്ടപ്പാക്കിയ മെത്ത എന്റെ ഗുരുവിന്നു സുഖപ്രദമാകുമോ എന്നു ഞാൻതന്നെ കിടന്നുനോക്കിയാലേ എനിക്കു തൃപ്തിയാകുന്നുള്ളു; വല്ല കരടോ ചുളിവോ മെത്തമേലുണ്ടോ എന്നു ഞാൻ അനുഭവിച്ചുനോക്കുകയാണു ചെയ്യുന്നതു്. അതിൽ എന്റെ സുഖമല്ലാ, ഗുരുവിന്റെ സുഖമാണു ഞാൻ മനസ്സിൽ കരുതുന്നതു്. ഇതിൽനിന്നുള്ള പാപത്തെ എനിക്കു പേടിയില്ലാ."

ഈ ഉത്തരംകേട്ടു ശൈലപൂർണ്ണനെന്നപോലെ രാമാനുജനും അഭിനന്ദനപൂർവ്വകം മന്ദഹസിച്ചു.

പിന്നെയൊരിക്കൽ രാമാനുജൻ മഠത്തിന്നരികേയുള്ള ഉദ്യാനത്തിൽ ലാത്തുകയായിരുന്നു. അല്പം അകലെയായി ഗോവിന്ദൻ എന്തോ ചെയ്യുന്നതുകണ്ടു് അങ്ങോട്ടു നോക്കി. ഘോരകൃഷ്ണസർപ്പം ആയാളുടെ മുഖത്തിന്നെതിരേ വായപിളർന്നുകൊണ്ടു നില്ക്കുന്നു. ആ വായയിൽ ആയാൾ കൈവിരലുകൾ കടത്തുന്നു. പിന്നെ ആ വിരലുകൾ പുറത്തേക്കെടുത്തതോടുകൂടി ആ സർപ്പവും ഗോവിന്ദനും ഓരോ വഴിക്കു തിരിയുന്നു. ഗോവിന്ദൻ നേരേ ചെന്നു കുളിച്ചു തന്റെ ജോലികളിൽ പ്രവേശിക്കുന്നതും രാമാനുജൻ അത്യത്ഭുതത്തോടേ കണ്ടു. ഉടനേ അദ്ദേഹം ഗോവിന്ദനെ വിളിച്ചു്, "അനുജാ, നീ ഇപ്പോൾ എന്താണു ചെയ്തതു്; സർപ്പത്തിൻ വായയിൽ കൈയിട്ടുകൊടുക്കയോ?" എന്നു ചോദിച്ചു.

"ആ സപ്പത്തിൻെറ കണ്ഠത്തിൽ വലിയൊരു മുള്ള കുത്തിക്കേറിയിരുന്നു. അതുകൊണ്ടു് അതു് ഏററവും സങ്കടപ്പെട്ടുകൊണ്ടാണിരുന്നതു്. നാവിനെ പുറത്തേക്കു തള്ളി ദീനതയോടേ അതു കിടക്കുന്നതു കണ്ടപ്പോൾ എനിക്കു് അനുതാപമുണ്ടായി. ഞാൻ അടുത്തുചെന്നപ്പോൾ അതു വായ തുറന്നുകാണിച്ചു. പതുക്കെ ആ മുള്ളു ഞാൻ വലിച്ചെടുത്തുകളഞ്ഞു് അതിനെ രക്ഷപ്പെടുത്തിയയച്ചു."

സാമാന്യകാൎയ്യമായിട്ടാണു ഗോവിന്ദൻ ഇത്രയും പറഞ്ഞതു്. എന്നാൽ, രാമാനുജനാവട്ടേ, പരിപൂൎണ്ണപ്രേമത്താൽ ലോകത്തിലെ ഘോരസത്വങ്ങളെപ്പോലും ഇണക്കുവാൻ കഴിഞ്ഞിരിക്കുന്ന ഗോവിന്ദൻ എത്ര ദിവ്യചരിതനാണെന്നോൎത്തു് ആനന്ദവശഗനായി നിന്നുപോയ്!

തിരുപ്പതിയിൽനിന്നു രാമാനുജന്നു മടങ്ങുവാനുള്ള കാലമായി. യാത്രയ്ക്കായി അനുജ്ഞചോദിക്കുന്നതിന്നിടയ്ക്കു്, ശൈലപൂൎണ്ണനോടു രാമാനുജൻ ഇങ്ങിനെ പ്രാൎത്ഥിച്ചു:—

"സ്വാമിൻ, എനിക്കു വളരെനാളായി ഒരു ആഗ്രഹമുണ്ടു്. അതു് അങ്ങേക്കു അപ്രിയമായേക്കുമോ എന്നു് സംശയിച്ചിട്ടാണു് ഇതുവരെ മറച്ചുവെച്ചതു്. ഇനിയും ക്ഷമിക്കുവാൻ എനിക്കു ശക്തിയില്ലാ. അങ്ങയുടെ ഉത്തമശിഷ്യനായ ഗോവിന്ദൻ എൻെറ സഹായിയായി ഒരുമിച്ചുണ്ടെങ്കിൽ എൻെറ ഉദ്ദേശമെല്ലാം സഫലമാകുവാൻ പ്രയാസമില്ലെന്നു എനിക്കു നിശ്ചയമുണ്ടു്. ആയാളുടെ സാഹചൎയ്യത്തിന്നായി എനിക്കുള്ള ആശയെ അങ്ങു് നിറവേററിത്തന്നാലും!"

ശൈലപൂൎണ്ണൻ:—"താങ്കൾക്കു് അപേക്ഷിക്കാവുന്നതായി ഏതോ ഒന്നു എൻെറവശം ഉണ്ടെന്നായതിൽ ഞാൻ സന്തുഷ്ടനായി. ഗോവിന്ദനെ ഇതിവുമ്പുത

ന്നെ ഞാൻ താങ്കളുടെ അടുക്കലേക്കു അയയ്ക്കേണ്ടതാ യിരുന്നു. താങ്കൾക്ക് അവനെക്കൊണ്ടു കാൎയ്യമുണ്ടെ ങ്കിൽ ഇപ്പോൾത്തന്നെ കൂട്ടിക്കൊണ്ടുപോകാമല്ലോ."

ഉടനെ ശൈലപൂൎണ്ണൻ ഗോവിന്ദനെ വിളിച്ച് രാമാ നുജൻെറ ശിഷ്യനായി അനുവൎത്തിക്കുവാൻ ആജ്ഞാപിച്ചു.

"ഗോവിന്ദാ, നിന്നെ ഞാൻ രാമാനുജന്നു് നൽകി യിരിക്കുന്നു. നിനക്കു് എന്നോടുള്ള ഭക്തിയും വിശ്വാസ വും ഇന്നുമുതൽ രാമാനുജനോടും ഉണ്ടാവണം. അദ്ദേഹ ത്തിന്നു അപ്രിയമായി യാതൊന്നും ചെയ്യാതെ നീ വൎത്തി ക്കേണ്ടതാണു്."

ഗുരുനിയോഗംപോലെ ഗോവിന്ദൻ രാമാനുജനോ ടൊരുമിച്ചു യാത്രയായി. അവർ തിരുപ്പതിൽനിന്നു പു റപ്പെട്ടു് പല പുണ്യക്ഷേത്രങ്ങളും ദൎശിച്ചുകൊണ്ടു് കാഞ്ചീ പുരത്തിൽ എത്തി. അവിടെ രാമാനുജൻ ശിഷ്യജന സമേതം കാഞ്ചിപൂൎണ്ണൻെറ മഠത്തിൽ ഏതാനും നാൾ വിശ്രമിച്ചു.

ശൈലപൂൎണ്ണൻെറ വിയോഗം ഗോവിന്ദന്നു് ദുസ്സഹ മായി. ശോകാധീനനായി ഒട്ടും ഉന്മേഷമില്ലാത്ത നിലയി ലാണു് ആയാളെ കണ്ടതു്. നാൾക്കുനാൾ ദേഹം ശോ ഷിച്ചുതുടങ്ങി. ഈ അവസ്ഥയിൽ രാമാനുജന്നു അനു താപമുണ്ടായി. "നിനക്കു് ശൈലപൂൎണ്ണനെ കാണേണമെ ന്നുണ്ടെങ്കിൽ നീ അങ്ങോട്ടു് ഒന്നു പോയിവരുന്നതു് എ നിക്കു സന്തോഷംതന്നെ" എന്നു രാമാനുജൻ ഒരുനാൾ ഗോവിന്ദനെ വിളിച്ചു പറഞ്ഞു. തൻെറ മനോഗതം രാ മാനുജൻ അറിഞ്ഞതിൽ ഗോവിന്ദന്നു് ആദ്യം അല്പം ല ജ്ജതോന്നി. സത്യം വെളിപ്പെട്ടതുകൊണ്ടു് ഇനിയെന്തി നു മടിക്കുന്നു? തിരുപ്പതിയിലേക്കു താൽക്കാലികമായി ട്ടെങ്കിലും മടങ്ങുന്നതു് രാമാനുജന്നു അപ്രിയമായേക്കുമോ

എന്നു സംശയിച്ചിട്ടാണു്, തന്റെ വാഞ്ഛയെ മനസ്സിൽ തന്നെ വെച്ചുകൊണ്ടു് ഗോവിന്ദനു് ഖേദിച്ചുകഴിയേണ്ടിവന്നതു്. തന്റെ ആഗ്രഹംപോലെ രാമാനുജനിൽനിന്നു് അനുജ്ഞകിട്ടുകയാൽ ഗോവിന്ദൻ ശൈലപൂർണ്ണനെ കാണുവാൻ ഉടനേ പുറപ്പെട്ടു.

ഒരേയാത്രയായി ആയാൾ തിരുപ്പതിയിൽ എത്തി. ശൈലപൂർണ്ണൻ മഠത്തിന്നുള്ളിലാണപ്പോൾ. താൻ വന്നിരിക്കുന്നതു് അകത്തുചെന്നു് അറിയിക്കുവാൻ ഗോവിന്ദൻ ആളെവിട്ടു. ശൈലപൂർണ്ണൻ ഇതുകേട്ടപ്പോൾ—"ഏതാണു് ആ ഭ്രാന്തൻ; അവനെ ഞാൻ അറികയില്ല" എന്നു മറുക്കുകയാണു് ചെയ്തതു്. എന്നാൽ, ഗൃഹനായികയ്ക്കു് ഗോവിന്ദനെ കണ്ടു ദയതോന്നി. ഭർത്താവിനെ സാന്ത്വനംചെയ്യുവാൻ ആ സാദ്ധ്വി മുതിർന്നു.

"നാഥാ ആ പാവം ബഹുയോജനദൂരം നടന്നു തളർന്നു വന്നിരിക്കയാണല്ലോ. അരികേ വിളിച്ചു് രണ്ടുവാക്കെങ്കിലും പ്രീതിയോടേ പറഞ്ഞു്, കുറച്ചു ചോറുകൊടുത്തതിൽപ്പിന്നെ അവനെ അയയ്ക്കുകയല്ലേ നല്ലതു്?"

"ഞാൻ ദാനംചെയ്തതിനെ തിരിയേ എടുക്കയില്ലാ. ദത്താപഹാരം പാപമാണു്. അന്യനു വിറ്റുകഴിഞ്ഞ പശുവിന്നു് ആരെങ്കിലും പുല്ലുകൊടുക്കാറുണ്ടോ? ആ മൂഢനോടു ഇവിടെ നില്ക്കരുതെന്നുപറയൂ," എന്നു് ശൈലപൂർണ്ണൻ അപ്പോഴും നിഷേധിക്കതന്നെയാണു ചെയ്തതു്.

ഇതെല്ലാം ഗോവിന്ദൻ അറിഞ്ഞു. അവിവേകത്താൽ ഗുരുവിന്നു താൻ അപ്രിയംചെയ്തതിൽ കഠിനമായ പശ്ചാത്താപത്തോടേ ആയാൾ ഉടൻതന്നെ കാഞ്ചീപുരത്തേക്കു പോന്നു.

കരഞ്ഞുകൊണ്ടാണു് രാമാനുജന്റെ മുമ്പിൽ ഗോവിന്ദൻ ചെന്നതു്. ആയാളെ ശൈലപൂർണ്ണൻ കോപത്തോ

ടേ നിരാകരിച്ചിരിക്കയാണെന്നു രാമാനുജൻ അറിഞ്ഞു. അദ്ദേഹം ആ മഹാ ഗംഭീരചിത്തനായ ശൈലപൂർണ്ണനെ മനസാ അഭിനന്ദിക്കയും, ഗോവിന്ദനെ സ്നേഹപൂർവ്വം സാന്ത്വിതനാക്കുകയും ചെയ്തു. അന്നുമുതൽ ഗോവിന്ദനെ അധികംസ്നേഹത്തോടെ രാമാനുജൻ ആദരിച്ചുവന്നു. അങ്ങിനെ ഗോവിന്ദനു് ഉൽക്കണ്ഠയെല്ലാം അകന്നു് രാമാനുജനിൽ ഭക്തിവിശ്വാസങ്ങൾ പൂർണ്ണമായ് ഉറച്ചു.

കാഞ്ചീപുരത്തിൽനിന്നു് രാമാനുജൻ ശ്രീരംഗത്തേക്കു മടങ്ങി. പല മാസങ്ങളായി വിയോഗശോകം വഹിക്കുന്ന ആ നാട്ടുകാർ രാമാനുജനെ ഹർഷാധിക്യത്തോടേ എതിരേററുസൽക്കരിച്ചു. വീണ്ടും രാമാനുജൻ രംഗനാഥകൈങ്കര്യത്തിൽ മുൻപോലെ ഏർപ്പെട്ടുകയും ചെയ്തു.

മററെല്ലാ ശിഷ്യരേയുംകാൾ രാമാനുജനെ അധികഭക്തിയോടേ ശുശ്രൂഷിച്ചുവന്നതു ഗോവിന്ദനാണു്. രാമാനുജൻ ചെയ്യുന്ന ഉപദേശങ്ങളേയും പ്രസംഗങ്ങളേയും വ്യാഖ്യാനങ്ങളേയുമെല്ലാം ഗോവിന്ദൻ ശ്രദ്ധയോടേ കേട്ടുകൊണ്ടിരുന്നു. പകൽ മുഴുവൻ ആയാൾ ഗുരുസന്നിധിയിൽത്തന്നെയാണു്. രാത്രിയായാൽ ഗുരുവിന്റെ മഹത്വത്തെക്കുറിച്ചു് സതീർത്ഥ്യന്മാർ കേൾക്കുവാൻ വർണ്ണിക്കയായി. ആരും അരികേ ഇല്ലെങ്കിൽ, തന്നെത്താൻ ആയാൾ ഗുരുവിനെ ധ്യാനിച്ചുകൊണ്ടിരിക്കും. ഗുരുകാര്യമല്ലാതെ ആയാൾക്കു ജീവിതത്തിൽ വേറേ ഒന്നുമില്ലെന്നായി.

ഒരുനാൾ ശിഷ്യരെല്ലാവരുംകൂടി ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു ഗോവിന്ദനെക്കുറിച്ചു് പ്രസ്താവമുണ്ടായി. ഗോവിന്ദനും അക്കൂട്ടത്തിലുണ്ടു്. ജ്ഞാനത്തിലും, ബുദ്ധിയിലും, ഗുരുഭക്തിയിലും, വിഷയവൈരാഗ്യത്തിലും ഗോവിന്ദൻ അദ്വിതീയനാണെന്നു അ

വരെല്ലാവരും ശ്ലാഘിച്ചു. കൂട്ടത്തോടെയുണ്ടായ അവരുടെ ആ അഭിനന്ദനാ കുറേനേരം നീണ്ടുനിന്നു. ഗോവിന്ദനും ആ പ്രശംസയിൽ പങ്കുചേർന്ന്, മററുള്ളവരോടൊപ്പം ഗോവിന്ദനെ സ്തുതിച്ചുതുടങ്ങി. ഈ ആത്മസ്തുതി കേട്ടപ്പോൾ മററുള്ളവക്കു വല്ലായ്മയുണ്ടായി. സാധുജനത്തിന്ന് ആത്മസ്തുതി അരുതാത്ത കമ്മമാണല്ലോ. അതു ഗോവിന്ദൻ ചെയ്തതിൽ അവക്ക് അത്ഭുതമായി. രാമാനുജൻ ഈ സംഭവം കേട്ട് ഗോവിന്ദനെ വിളിച്ചു.

ഗോവിന്ദാ, നിന്നെ എങ്ങിനെ മൂർഖത ബാധിച്ചു? നിന്നെ മററു ശിഷ്യന്മാർ ശ്ലാഘിച്ചപ്പോൾ. ആ ശ്ലാഘയെ നീ അർഹിക്കുന്നവൻ തന്നെയാണ്. എന്നാൽ ആ സ്തുതിവാക്കുകൾ കേൾക്കുമ്പോൾ, 'ഞാൻ അത്രയ്ക്കു യോഗ്യനല്ലാ' എന്നോ മററോ 'പറഞ്ഞു' നീ വിനീതനായി ഒതുങ്ങി നില്ക്കുകയല്ലേ ചെയ്യേണ്ടിയിരുന്നത്? അങ്ങിനെയല്ലാതെ, തന്നെത്താൻ പുകഴ്ത്തിപ്പറയുകയോ നീ ചെയ്തത്? ആത്മസ്തുതിയിൽ വെറും മൂർഖന്മാക്കാണല്ലോ പ്രിയം!"

ഗോവിന്ദൻ—"സ്വാമിൻ, ഭക്തിക്കും വിനയത്തിന്നും വിരുദ്ധമായി ഞാൻ യാതൊന്നും ചെയ്തിട്ടില്ലെന്നാണ് എന്റെ വിശ്വാസം. എന്റെ സതീത്ഥ്യന്മാർ എന്നെ സ്തുതിച്ചതെല്ലാം കാളത്തിയിൽ അന്ധകാരത്തിൽ മയങ്ങിക്കഴിഞ്ഞിരുന്ന ആ മനുഷ്യനിലാണു ചെന്നുചേരുന്നത്. ഇവർ അഭിനയിച്ച ആ ഗുണങ്ങളൊക്കെയും അന്നു എന്നിൽ ഉണ്ടായിരുന്നു. എന്നാൽ, സ്വാമിൻ, അങ്ങ് എന്നെ രക്ഷിച്ചു. അന്നത്തെ ആ അപകൃഷ്ടാവസ്ഥയിൽനിന്നു അങ്ങ് എന്നെ ഈ ഉൽകൃഷ്ടാവസ്ഥയിൽ ഉയത്തി. അങ്ങയാലുണ്ടായ ഈ ഉന്നതിയെ ഞാൻ അന്യന്റെ മുമ്പിൽ മറച്ചു

വെക്കുകയെന്നോ? അങ്ങയുടെ അനുഗ്രഹത്താൽ ഞാൻ ഭുജിക്കുന്നത്ര ആനന്ദം മററാക്കുമില്ലെന്നു ഞാൻ ആരോടും തീർത്തുപറയും. അങ്ങേക്കു എന്നിലുള്ള കാരുണ്യത്തിൽ ചെറിയൊരംശംപോലും ഇവരാരും കണ്ടിട്ടില്ലാ. അതിനെക്കുറിച്ചു അഭിനന്ദിക്കുന്നതിന്നു എന്നെക്കാളധികം ആൎക്കുകഴിയും? ഞാൻ എന്നെ നോക്കിച്ചെയ്ത ആ സ്തോത്രമെല്ലാം, ഞാൻ ആരുടെ സന്നിധിയിൽ ഭക്തിപൂൎവ്വം വർത്തിക്കുന്നുവോ, ആരുടെ അപാരകാരുണ്യത്താൽ ലൌകികസുഖങ്ങളെയെല്ലാം വെറുത്തുതള്ളി സാക്ഷാൽ ഭഗവാനേയും ഭഗവൽഭക്തന്മാരേയും നിരന്തരം ആരാധിച്ചുകൊണ്ടു് പരമാത്മജ്ഞാനത്തിൽ പ്രവേശിച്ചു് ഞാൻ ആനന്ദിക്കുന്നുവോ ആ അനന്തകല്യാണനിധിയായ ഗുരുദേവന്നായുള്ളതാണു്. അതുകൊണ്ടു എന്റെ ആ ആത്മസ്തുതി ഒട്ടും പിഴച്ചിട്ടില്ലെന്നാണു് ഞാൻ കരുതുന്നതു്."

ഈ വാക്കുകൾ കേട്ടപ്പോൾ ഗോവിന്ദനെക്കുറിച്ചു് രാമാനുജന്നു കൂടുതലായി അഭിനന്ദനമേ ഉണ്ടായുള്ളു. ഗോവിന്ദന്റെ ഹൃദയം നിഷ്കളങ്കമായി പ്രകാശിക്കുന്നതു കണ്ടു് രാമാനുജൻ ആയാളെ സഹർഷം കൊണ്ടാടി.

ഈശ്വരഭക്തിയിൽ പരിപൂൎണ്ണമായി ലയിച്ച ഗോവിന്ദന്നു തന്റെ ഭാൎയ്യയെപ്പററി വിചാരമേ ഉണ്ടായില്ലാ. ഇതിനെ സംബന്ധിച്ചു അമ്മയും മകനും തമ്മിൽ ഒരു നാൾ സംവാദമുണ്ടായി.

"മകനേ, നിന്റെ കൎമ്മങ്ങളെല്ലാം വിശിഷ്ടങ്ങളാണെങ്കിലും, ഭാൎയ്യയോടുള്ള നിന്റെ പെരുമാററം ധൎമ്മോചിതമാണെന്നു എനിക്കു തോന്നുന്നില്ലാ. നീ ഗൃഹസ്ഥനാണു്. വംശവൃദ്ധിക്കു നീ കടപ്പെട്ടിട്ടുണ്ടു്. നിന്റെ

സമാരംഭങ്ങളെ പിൻതുടൎന്നു നടത്തുവാൻ നിനക്കു പുത്രൻ വേണം. ഇങ്ങനേയുള്ള ഗാർഹസ്ഥ്യധൎമ്മത്തെ നീ ലംഘിക്കുന്നതു നല്ലതല്ലാ"—എന്നു അമ്മ പറഞ്ഞു.

"അമ്മേ, ഞാൻ ഗൃഹസ്ഥനായി വൎത്തിക്കുന്നകാലത്തോളം അമ്മ പറഞ്ഞ കാൎയ്യങ്ങളെല്ലാം ശരിയായി നടത്താണ്ടുന്നവൻതന്നെയാണ്. ഇരുട്ടിൽ ഞാൻ തനിയേ നില്ക്കുന്നതു് എപ്പോഴെങ്കിലും കണ്ടാൽ അവൾ എന്റെ അടുക്കൽ വന്നുകൊള്ളട്ടെ" എന്നു മകൻ സമ്മതിച്ചു.

എന്നാൽ, ഗോവിന്ദനെ ഏകാന്തത്തിൽ ഒരിക്കലും കാണുവാൻ കഴിഞ്ഞില്ലാ. ആയാളുടെ ഭാൎയ്യ ആയാളെ തനിയേ കാണുന്നതിന്നു വളരെ നാൾ പിന്തുടൎന്നു നോക്കി. അവൾ അതിൽ നിരാശയാകയാണു ചെയ്തതു്.

ഇതെല്ലാം രാമാനുജൻ അറിഞ്ഞു. "ഗോവിന്ദാ, നീ ഗൃഹസ്ഥനാണ്. നിന്റെ ഭാൎയ്യയോടു നിനക്കുള്ള കടമകളെ നീ നിർവ്വഹിക്കുന്നില്ലാ. നീ ഭാൎയ്യയെ മറന്നിരിക്കയാണ്. നിന്റെ ആശ്രമധൎമ്മത്തെ നീ ലംഘിക്കുന്നുവല്ലോ"—എന്നു് അദ്ദേഹം ഗോവിന്ദനെ ശാസിച്ചു.

"അങ്ങയുടെ ആജ്ഞപോലെ നടന്നുകൊള്ളാം" എന്നു് ഉണൎത്തിച്ചു്, ഗോവിന്ദൻ വീട്ടിലേക്കു പോയി. അന്നുരാത്രി ആയാൾ ഭാൎയ്യയെ തന്റെ അടുക്കലേക്കു വിളിച്ചു. ദീർഘകാലമായി ആശിച്ചിരുന്നിട്ടു സാധിച്ചതാകയാൽ, വളൎന്നുകവിഞ്ഞ സന്തോഷത്തോടേയാണു് അവൾ ഭൎത്തൃസന്നിധിയിൽ ചെന്നതു്. എന്നാൽ, ഗോവിന്ദന്റെ മനസ്സിൽ കാമത്തിന്റെ ലാഞ്ഛനംപോലും ഇല്ലാതെയായിരിക്കയാണ്. അദ്ദേഹം തന്റെ ഭാൎയ്യയോടു് ഈശ്വരന്റെ മഹിമകളെപ്പററി ആഹ്ലാദത്തോടേ പറഞ്ഞുതുടങ്ങി. അങ്ങിനെ പറഞ്ഞുപറഞ്ഞു് നേരം പുലൎന്നു.

ശയ്യാഗാരത്തിൽ നടന്നതെന്തെന്ന് അമ്മയ്ക്കു മനസ്സിലായി. "മകനേ, ഇങ്ങിനെയാണോ നിൻെറ ഗാർഹസ്ഥ്യവൃത്തി? വേദാന്തപ്രസംഗംകൊണ്ടു രാത്രികഴിച്ച്, ഭാര്യയെ നീ വെറുതെ അയച്ചുവല്ലോ. ഇങ്ങിനെയാണോ ഭാര്യാഭർത്തൃവ്യവഹാരം നീ ഗുരുവിൽനിന്നു പഠിച്ചിരിക്കുന്നതു്?" എന്നു് അമ്മ ഗോവിന്ദനോടു പരിഭവിച്ചു.

"അമ്മേ, ഭഗവാൻെറ പീഠമാണല്ലോ ഹൃദയം. അശുചിയായി യാതൊന്നും അതിന്മേൽ പററരുതു്. നികൃഷ്ടമായ മൃഗീയവിചാരങ്ങളാൽ മനസ്സിനെ മലിനമാക്കരുതു്. ആത്മജ്ഞാനപ്രകാശത്തിൽ തമോമയമായ വിഷയങ്ങൾക്കു സ്ഥാനമുണ്ടോ? കൂരിരുട്ടത്തു നില്ക്കുമ്പോഴെങ്കിലും എൻെറ മനസ്സിനെ ഭാര്യയിലേക്കു ചെലുത്തുവാൻ കഴിയുമെന്നു ഞാൻ മോഹിച്ചു. ഏകാന്തത്തിലായാൽ അവിടെ ഞാൻ ഭാര്യയേമാത്രം കാണുമ്പോൾ അവളിലേക്കു മനസ്സു തിരിഞ്ഞേക്കാമെന്നും എനിക്കു മോഹമുണ്ടായി. എന്നാൽ, ഭക്തവത്സലനായ ഭഗവാൻ ഏതുകാലത്തും ഏതവസ്ഥയിലും എന്നിൽത്തന്നെ വിഹരിക്കുന്നുവല്ലോ. ആ ജ്യോതിർമ്മൂത്തി എന്നിലുള്ളപ്പോൾ എനിക്കു് അന്ധകാരമുണ്ടോ ഏകാന്തതയുണ്ടോ? അമ്മേ, ഭാര്യാവിഷയത്തിൽ ഞാൻ പരാജിതനാണു്." ഇതാണു ഗോവിന്ദൻെറ മറുപടി.

ഗോവിന്ദൻ രാമാനുജൻെറ സന്നിധിയിൽ ചെന്നപ്പോൾ, "ഗോവിന്ദാ, രാത്രി എങ്ങിനെ കഴിച്ചു" എന്നു് അദ്ദേഹം ചോദിച്ചു.

"ഭഗവത്സാന്നിധ്യത്താലും, ഭഗവജ്ജ്യോതിസ്സാലും ഇരുട്ടും തനിമയും എനിക്കുണ്ടായില്ല."

"ലൌകികവിഷയങ്ങളിൽ നീ ഇത്രയും വിരക്തനാണെങ്കിൽ എന്തുകൊണ്ടു സന്ന്യാസത്തിൽ പ്രവേശിക്കുന്നില്ലാ?"

"ഞാൻ അതിന്നു വളരെ നാളായി ആശിച്ചുകൊണ്ടാണിരിക്കുന്നത്. അങ്ങേയ്ക്കു് അപ്രിയമായെങ്കിലോ എന്നു സംശയിച്ചിട്ടാണു ഞാൻ അതു വെളിപ്പെടുത്താതിരുന്നതു്."

ഐഹികമായ യാതൊന്നിലും ആസക്തിയില്ലാത്ത ഗോവിന്ദനെ ഗാർഹസ്ഥ്യത്തിൽ വെച്ചുകൊണ്ടിരിക്കുന്നതു വെറുതെയാണെന്നറിഞ്ഞു രാമാനുജൻ ആയാൾക്കു വിധിപോലെ സന്ന്യാസം നൽകി. തനിക്കു് എമ്പെരുമാൻ എന്ന പേരുള്ളതിനാൽ അതിൻെറ ലോപമായ എമ്പാർ എന്ന പേർ രാമാനുജൻ ഗോവിന്ദന്നു കൊടുത്തു.

ഇനി, രാമാനുജൻെറ മറെറാരു ശിഷ്യനായ ദേവരാജമുനിയുടെ ഗുരുഭക്തിയിലേക്കു ചുരുക്കത്തിലൊന്നു നോക്കാം.

രാമാനുജൻെറ മഹത്വത്തെക്കുറിച്ചു കേട്ട് അദ്ദേഹത്തെ കാണുവാൻ രണ്ടു വൈഷ്ണവന്മാർ ശ്രീരംഗത്തുവന്നു. ആ നാട്ടിൽ അവക്കു് അതിന്നുമുമ്പു പരിചയമില്ലാ. വഴിയിൽ കണ്ട ഒരാളോടു് ആചാര്യൻ എവിടെയാണെന്നു് അവർ ചോദിച്ചു. ഏതു് ആചാര്യൻ എന്നു് അവനിൽ നിന്നു് ഇങ്ങോട്ടും ചോദ്യമുണ്ടായി. "എന്താണിതു്! ഈ നാട്ടിൽ ഒന്നിലധികം ആചാര്യന്മാരുണ്ടോ? വിശിഷ്ടാദ്വൈതമതത്തിന്നു് ഒന്നിലധികം കർത്താക്കന്മാരോ? ഈ നവ്യപ്രസ്ഥാനത്തിന്നുള്ളിൽ ഇത്രയുംവേഗം ഭിന്നിപ്പുണ്ടായോ?" എന്നു് ആ ആഗതന്മാർ സംശയിച്ചു.

പാന്ഥൻ—"ഞാൻ പറഞ്ഞതു് അതൊന്നുമല്ലാ. ഒന്നിലധികം കർത്താക്കന്മാർ ഉണ്ടെന്നോ, മതത്തിൽ ഭിന്നിപ്പുണ്ടായിട്ടുണ്ടെന്നോ ഞാൻ പറഞ്ഞിട്ടില്ലാ. ഇവിടെ ഞങ്ങൾക്കു് ആചാര്യന്മാരായി രണ്ടുപേരുണ്ടു്. ദേവരാജമുനിയെ നിങ്ങൾ കേട്ടിട്ടില്ലയോ?"

ആഗതന്മാർ—"അങ്ങിനെയൊരാളെ ഞങ്ങൾ അറികയില്ലാ. അദ്ദേഹത്തെ അന്വേഷിച്ചുകൊണ്ടല്ലാ ഞങ്ങൾ വന്നിരിക്കുന്നതു്. രാമാനുജാചാൎയ്യരെ കാണുവാൻ അദ്ദേഹത്തിന്റെ മഠത്തിലേക്കാണു ഞങ്ങൾക്കു ചെല്ലേണ്ടതു്."

അതുകേട്ടു് ആ പാന്ഥൻ രാമാനുജമഠത്തിലേക്കു ചെല്ലുവാൻ അവൎക്കു വഴികാണിച്ചുകൊടുത്തു. അവർ ആ വഴിക്കു തിരിയുകയും ചെയ്തു.

ഈ സംഭവം ദേവരാജൻ കേട്ടു് ഏററവും കുണ്ഠിതനായി. "ഹാ, ഞാൻ എന്നെക്കൊണ്ടുതന്നെ നശിച്ചുവല്ലോ. ഞാൻ എന്റെ ഗുരുദേവനിൽനിന്നു വേർപെട്ടു പാൎക്കുന്നതുകൊണ്ടല്ലേ അദ്ദേഹത്തോടു തുല്യനായി ജനങ്ങൾ എന്നെയും വിചാരിക്കുമാറായതു്. അങ്ങിനെ ജനങ്ങൾക്കു വിചാരിക്കുവാൻ പഴുതുകൊടുക്കുന്ന ഞാൻ എത്ര ഘോരമായ പാപമാണു ചെയ്തുപോരുന്നതു്.

ഇങ്ങിനെ നിശ്ചയിച്ചു തന്റെ ആ മഠത്തെ ഇടിച്ചു തകൎത്തുകളയുവാൻ ആൾക്കാരെ വിട്ടതിൽപ്പിന്നെ ദേവരാജൻ രാമാനുജസന്നിധിയിൽ ചെന്നു മുറയിട്ടു. നടന്നതെല്ലാം രാമാനുജൻ അറിഞ്ഞു. ദേവരാജന്റെ അഭീഷ്ടംപോലെ പ്രവൎത്തിച്ചുകൊള്ളുവാൻ അദ്ദേഹം അനുജ്ഞ കൊടുത്തു. അന്നുമുതൽ ദേവരാജൻ രാമാനുജന്റെ മഠത്തിൽത്തന്നെ ശിഷ്യരിൽ ഒരുവനായി വസിച്ചുപോന്നു. ജ്ഞാനസാരം, പ്രമേയസാരം എന്നീ രണ്ടു വലിയ പുസ്തകങ്ങൾ ദേവരാജമുനി എഴുതീട്ടുണ്ടു്.

തിരുപ്പതിയിൽ ചെന്നു ശൈലപൂൎണ്ണന്റെ ശിഷ്യനായി ഒരു വൎഷം പാൎത്തതോടുകൂടി രാമാനുജനു വേദവേദാംഗജ്ഞാനം പരിപൂൎത്തിയായിട്ടുണ്ടു്. ഇനി, ആള

വന്താരോട താൻ ചെയ്തിട്ടുള്ള ആ പ്രതിജ്ഞകളെ ഒന്നൊന്നായി നിറവേററുവാൻ ശ്രമിക്കുന്നതിന്നു് അദ്ദേഹത്തിന്നു് ഉത്സാഹമുണ്ടായി. ബ്രഹ്മസൂത്രത്തിന്ന പുതിയൊരു ഭാഷ്യം ചമയ്ക്കുകയാണ പ്രതിജ്ഞപ്രകാരം ആദ്യം വേണ്ടതു്. അതിലേക്ക രാമാനുജൻ ഇറങ്ങി. ഭക്തിയാൽ പരിശുദ്ധമായി, ഉപാസനയാൽ ഉജ്ജ്വലമായ ജ്ഞാനംകൊണ്ടാണ നിത്യത്വം പ്രാപ്തമാകുകയെന്നുള്ള വിശിഷ്ടാദ്വൈതമതത്തെ സ്ഥാപിച്ചുകൊണ്ടു് അദ്ദേഹം ബ്രഹ്മസൂത്രഭാഷ്യം പൂർത്തിയാക്കി. അതു് എഴുതിയെടുത്തതു് ആഴ്വാനാണു്.

രാമാനുജൻ ഭാഷ്യമുണ്ടാക്കുന്നതിന്ന മുമ്പു കാശ്മീരത്തിലെ സരസ്വതീഭണ്ഡാഗാരത്തിൽനിന്നു ബോധായനഭാഷ്യം എടുത്തു പഠിക്കുകയുണ്ടായിട്ടുണ്ടെന്ന ചിലർ പറയുന്നു. ഇതിനെക്കുറിച്ചു പല ഐതിഹ്യങ്ങളുമുണ്ടു്. കാശ്മീരത്തിലെ സരസ്വതീഭണ്ഡാഗാരത്തേയും അവിടേയുള്ള ഇരുപത്തയ്യായിരം ഗ്രന്ഥങ്ങളിൽ ഉൾപ്പെട്ട ബോധായനഭാഷ്യത്തേയും, അതു രാമാനുജന്നു് അവിടത്തെ രാജാവിന്റെ അനുജ്ഞയാൽ വായിക്കുവാൻ കിട്ടിയതിനേയും കുറിച്ചു് ആ ഐതിഹ്യങ്ങളിലെല്ലാം പ്രസ്താവിച്ചിരിക്കുന്നു. തന്റെ ഭാഷ്യം പൂർത്തിയായതിൽപ്പിന്നീട രാമാനുജൻ കാശ്മീരംവരെ സഞ്ചരിച്ചിട്ടുണ്ടു്. അപ്പോഴാണു് അദ്ദേഹം ആ ബോധായനഭാഷ്യം കണ്ടതെങ്കിൽ അതു തന്റെ ഭാഷ്യത്തിന്ന സഹായ്യമാകുവാൻ ഇടയില്ലല്ലോ. പക്ഷേ, അധ്യയനോത്സുകനായി അദ്ദേഹം തിരുപ്പതിയിൽ ചെന്നു പല മാസങ്ങൾ പാക്കുകയുണ്ടായപ്പോൾ, അതിന്നിടയ്ക്കു കാശ്മീരംവരെ പോയി വന്നിരിക്കുമോ എന്ന സംശയിക്കുവാൻ അവകാശമുണ്ടു്.

സൂത്രഭാഷ്യത്തിന്നു പുറമേ, വേദാന്തസാരം, വേദാന്തദീപം, ഗീതാഭാഷ്യം, വേദാന്തസംഗ്രഹം എന്നീ പുസ്തകങ്ങളും ഇക്കാലത്തുതന്നെ രാമാനുജൻ നിൎമ്മിച്ചു. അദ്ദേഹത്തിന്റെ നവ്യപ്രസ്ഥാനത്തിന്നു് ഇവയൊക്കെത്തന്നെയാണു് ആധാരം.

ഇങ്ങിനെ രാമാനുജൻ പുസ്തകങ്ങളെഴുതിക്കൊണ്ടു ശ്രീരംഗത്തു പാൎക്കുമ്പോൾ ശിഷ്യന്മാരെ സംബന്ധിച്ചു പല സംഭവങ്ങളുമുണ്ടായി. അവയിൽ ഒന്നുരണ്ടെണ്ണം ഇവിടെ കാണിക്കാം.

അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ പലജാതിക്കാരും ഉൾപ്പെട്ടിട്ടുണ്ടു്. അവരോടെല്ലാം തുല്യഭാവത്തോടെയാണു അദ്ദേഹം ഇടപെടുക. ഇതു കാണുമ്പോൾ ബ്രാഹ്മണശിഷ്യന്മാരിൽ ചിലൎക്കു സുഖമാകയില്ലാ. അവരുടെ ആ ജാതിക്കുത്തുമ്പിനെ അകററുവാൻവേണ്ടി രാമാനുജൻ ആവുന്നത്ര പരിശ്രമിച്ചിട്ടുണ്ടു്.

ബ്രഹ്മോത്സവകാലത്തു്, ഭഗവദ്വിഗ്രഹത്തെ നഗരപ്രദക്ഷിണമായി ആറാട്ടിന്നു എഴുന്നള്ളിക്കയായിരുന്നു. അക്കൂട്ടത്തിൽ രാമാനുജൻ കാവിരിനദിയിലേക്കു ചെല്ലുമ്പോൾ ദാശരഥിയെന്ന ആണ്ടാന്റെ ഹസ്തത്തെയാണു് ഗ്രഹിച്ചിരുന്നതു്. കുളികഴിഞ്ഞുതിരിയേ പോരുമ്പോൾ അദ്ദേഹം ധനുർദ്ദാസന്റെ ഹസ്തത്തെ ഗ്രഹിച്ചുകൊണ്ടു നടന്നു. ധനുർദ്ദാസൻ താണജാതിക്കാരനാകയാൽ ബ്രാഹ്മണൎക്കു ഇതിൽ ആക്ഷേപമുണ്ടായി. "ആചാൎയ്യൻജാതിഭേദംകൂടാതെ എല്ലാവരേയും ഇങ്ങിനെ തൊടുന്നുവല്ലോ" എന്നു അവർ വിഷാദിച്ചു.

അപ്പോൾ രാമാനുജൻ പറഞ്ഞു:—"ഞാൻ ജന്മത്തെയല്ലാ കൎമ്മത്തെയാണു് ശ്രേഷ്ഠമെന്നുകരുതുന്നതു്. വിചാരകൎമ്മങ്ങളെക്കൊണ്ടു പരിശുദ്ധനായ ധനുർദ്ദാസനിൽ

സാമാന്യബ്രാഹ്മണരെക്കാൾ ഉൽക്കർഷമേ ഞാൻ കാണു ന്നുള്ളു."

ഈ ഉത്തരം ബ്രാഹ്മണക്കു രസിച്ചില്ലാ. ആചാര്യ നോടു പിണങ്ങുവാൻ അവർ ശക്തരല്ലായ്കയാൽ, അവരു ടെ വിദ്വേഷം ധനുർദ്ദാസനിലേക്കുതിരിഞ്ഞു. ആയാളെ രാമാനുജനിൽനിന്നു അകററുവാൻ അവർ കപടവും കു ടിലവുമായി ഓരോന്നു ചെയ്തുതുടങ്ങി. ഇതു് രാമാനുജൻ അറിഞ്ഞു. ജാതിയെസംബന്ധിച്ചു അവക്കുള്ള മിഥ്യാഭി മാനത്തെ നശിപ്പിക്കുവാൻ നല്ലൊരുപായം അദ്ദേഹം ക ണ്ടുപിടിച്ചു.

വിശ്വാസ്യനായ ഒരു ശിഷ്യനെ വിളിച്ചു് മററുശി ഷ്യന്മാർ അവരുടെ വസ്ത്രങ്ങൾ തോരുവാനിട്ടിരിക്കു ന്ന അറയിൽ ആരും അറിയാതെകടന്നു്, ആ വസ്ത്രങ്ങളെ യെല്ലാം വക്കിലായി അല്പം കീറിവെച്ചു് ഇങ്ങോട്ടു പോ ന്നേക്കുകയെന്നു രാമാനുജൻ ഗൂഢമായി നിയോഗിച്ചു. അ പ്രകാരം ആ ശിഷ്യൻ ഗൂഢമായി പ്രവത്തിക്കുകയും ചെയ്തു.

ശിഷ്യന്മാർ കുളികഴിഞ്ഞുവന്നു അവരവരുടെ മുണ്ടെ ടുത്തു നോക്കിയപ്പോൾ അതു് കീറിയിരിക്കുന്നതു് ഓരോ രുത്തനും കണ്ടു് പരസ്പരം ആക്ഷേപിച്ചുതുടങ്ങി. അവർ അങ്ങോട്ടുമിങ്ങോട്ടും പഴിച്ചുകൊണ്ടു നീചനീചമായ ദുർവ്വാ ക്കുകൾ വർഷിച്ചുതുടങ്ങി. സഭ്യേതരമായ വഷളത്തങ്ങൾ പരസ്പരം വിളിച്ചുപറയുവാൻ അവക്കു മടിയുണ്ടായില്ലാ.

താൻ ഒന്നും അറിഞ്ഞിട്ടില്ലാത്തതുപോലെ, എന്താ ണു് ഈ കലഹമെല്ലാം എന്നു രാമാനുജൻ അന്വേഷി ച്ചു. ഉണ്ടായതെന്തെന്നു ശിഷ്യന്മാർ വന്നു അറിയിച്ചു പ്പോൾ, "ഇത്ര തുച്ഛമായസംഗതിക്കൊ നിങ്ങൾതമ്മിൽ ഇത്രതീക്ഷ്ണമായകലഹം" എന്നു അദ്ദേഹംഅപഹസി

ച്ചു. "നിങ്ങളെല്ലാവരും ഉൽകൃഷ്ടബ്രാഹ്മണരാണുപോൽ! ഭക്തന്മാരായ വൈഷ്ണവരുമാണത്രെ! എന്നാൽ, നിങ്ങൾ പരസ്പരം പറഞ്ഞ ആ നീചവാക്കുകൾ കേട്ടാൽ ചണ്ഡാലന്മാർപോലും ലജ്ജിക്കുമല്ലോ. വാക്കുകൊണ്ടും വിചാരംകൊണ്ടും കർമ്മംകൊണ്ടും നിങ്ങൾ പറയന്മാരെക്കാൾ താണവരാണെങ്കിൽ ജന്മംകൊണ്ടു് ഉൽകൃഷ്ടരാണെന്നു ഭാവിക്കുന്നതു ആരു വകവെക്കും?" എന്നുംഅദ്ദേഹം ചോദിക്കുകയുണ്ടായി.

ഇത്രയുംകൊണ്ടു് രാമാനുജൻ തൃപ്തനായില്ലാ. ആ ബ്രാഹ്മണാഭിമാനികളുടെ നീചത്വം അവൎക്കുതന്നെ അനുഭവപ്പെടുത്തിക്കൊടുത്തുവല്ലോ. ഇനി ധനുർദ്ദാസൻെറ ശ്രേഷ്ഠതകൂടി അവൎക്കു കാണിച്ചുകൊടുക്കേണമെന്നു നിശ്ചയിച്ചു് അദ്ദേഹം ഗൂഢമായി ചില ഏൎപ്പാടുകൾ ചെയ്തു.

ഒരുനാൾ സൂൎയ്യാസ്തമയാനന്തരം ധനുർദ്ദാസനെ തൻെറ മഠത്തിലേക്കു് വിളിച്ചു ആയാളുമായി രാമാനുജൻ ആദ്ധ്യാത്മികവിഷയത്തെക്കുറിച്ചു സുദീർഘമായ സംവാദത്തിൽ ഏൎപ്പെട്ടു. ഗൂഢമായുണ്ടായ ഗുരുനിയോഗം പോലെ ചില വൈഷ്ണവന്മാർ ആ രാത്രി ധനുർദ്ദാസൻെറ ഗൃഹത്തിൽ മോഷണത്തിനുചെന്നു. ഹേമാംബാൾ അങ്ങൊരിടത്തു കിടന്നുറങ്ങുന്നു. മങ്ങിമങ്ങി വിളക്കു് കത്തുന്നുണ്ടു്. ആ വൈഷ്ണവന്മാർ ഹേമാംബാളുടെ ശരീരത്തിൽനിന്നു ആഭരണങ്ങൾപതുക്കെ അഴിച്ചെടുത്തുതുടങ്ങി. പരസ്പൎശംകൊണ്ടു് ഹേമാംബാൾ ഉണൎന്നു. ഈശ്വരനെ സൎവ്വാത്മനാ അഭയംപ്രാപിച്ചിട്ടുള്ള ആ മനസ്വിനിക്കു ഒട്ടും പരിഭ്രമമുണ്ടായില്ലാ. അവൾ സാവധാനമായി കണ്ണുതുറന്നുനോക്കി. ചില വൈഷ്ണവന്മാർ വന്നു തൻെറ ആഭരണങ്ങൾ അപഹരിക്കയാണെന്നറിഞ്ഞു. തനിക്കു

ള്ളതൊക്കെയും വൈഷ്ണവന്മാക്കുള്ളതാണെന്നാണ് അവ ളുടെ നിശ്ചയം. അവൾ മിഴികൾമൂടി ഉറങ്ങുംപോലെ കിടന്നു. ആഭരണങ്ങളെല്ലാം അവർ അഴിച്ചെടുത്തുകൊണ്ടുപോകുന്നതിൽ അവൾക്ക് സന്തോഷമാണുണ്ടായത്. അവരുടെ മോഷണകമ്മത്തിന്നു വിഘാതമുണ്ടാകരുതെന്നുകരുതി അവൾ ഇളകിയതേയില്ലാ. അവൾ ആദ്യമേ ചരിഞ്ഞിട്ടാണു കിടന്നിരുന്നത്. മേൽവശത്തെ ആഭരണങ്ങളെല്ലാം മോഷ്ടാക്കൾക്കുകിട്ടി. കീഴ്വശത്തുള്ളവ അഴിച്ചെടുക്കുന്നതിന്നു അവളുടെ കൈകാലുകളെ മറിക്കേണ്ടിയിരുന്നതിനാൽ അവക്കു വിഷമിക്കേണ്ടിവന്നു. ഇതു മനസ്സിലാക്കിയ ഹേമാംബാൾ ഉറക്കത്തിന്നിടയ്ക്കെന്നപോലെ ആ വൈഷ്ണവന്മാരുടെ അപഹരണത്തിന്ന് അനുകൂലമായി പതുക്കെ തിരിഞ്ഞുകിടന്നു. അവൾ ഉണന്നുപോയ് എന്നുള്ളതു കണ്ടപ്പോൾ അവർ പേടിക്കയാണുചെയ്തതു്. കിട്ടിയെടത്തോളം ആഭരണങ്ങളോടുകൂടി അവർ തൽക്ഷണം അവിടെനിന്നു പാഞ്ഞുമറഞ്ഞു.

അന്നത്തെ അന്ത്യയാമത്തിലാണു രാമാനുജൻ ധനർദ്ദാസനെ സംഭാഷണം നിർത്തി വീട്ടിലേക്കയച്ചതു്. ആയാൾ വീട്ടിൽചെന്നു കാര്യം അറിയുമ്പോൾ അവിടെ നടക്കുന്നതു് എന്താണെന്നു് ഒളിച്ചിരുന്നുകണ്ടു തന്നോടു വന്നു പറയുവാൻ രാമാനുജൻ മറെറാരു ശിഷ്യനെ ഗൂഢമായി അയച്ചു.

ധനർദ്ദാസൻ വീട്ടിന്നകത്തേക്കു കയറിയപ്പോൾ, അത്രയും നേരത്തേ ഭാര്യ എഴുന്നേററിരിക്കുന്നതുകണ്ടു് ആശ്ചര്യപ്പെട്ടു. ഭാര്യയെ നോക്കിയപ്പോൾ, അവളുടെ ഒരുവശത്തെ ആഭരണമൊന്നും കാണുന്നില്ലാ. അതും അത്ഭുതമായി. "ഇതെന്തു കളി!" എന്നാണപ്പോൾ ഭാര്യയോടു് ആയാൾക്കു ചോദിക്കുവാൻ തോന്നിയതു്. ഹേ

മാംബാഠം മന്ദഹാസത്തോടെ "കളിയൊന്നുമല്ലാ" എന്നു് ആരംഭിച്ചു് അവിടെ നടന്നതെല്ലാം ഭൎത്താവിനെ അറിയിച്ചു. എല്ലാം കേട്ടതിൽപ്പിന്നെ, "നീ ചെയ്തതു്, ഉചിതമായില്ലാ" എന്ന അഭിപ്രായമാണു ധനുൎദ്ദാസനിൽനിന്നു പുറപ്പെട്ടതു്. ആയാഠ വിഷാദത്തോടേ പറകയാണു്:—

"എന്റെ ഗുരുദേവന്റെ ശിഷ്യന്മാരാണു് അവരെന്നു നീ അറിഞ്ഞിട്ടും അവരെ നീ പേടിപ്പിച്ചയച്ചുവല്ലോ. അവർ യഥേഷ്ടം പ്രവൎത്തിച്ചുകൊള്ളട്ടെ എന്നു നീ ഇളകാതെ കിടക്കാമായിരുന്നില്ലേ? എന്നാൽ അവൎക്കു് ആശിസ്സു മുഴുവൻ കിട്ടാതാകയോ, പേടിച്ചോടേണ്ടി വരികയോ ചെയ്യുന്നതല്ലായിരുന്നുവല്ലോ. ഇങ്ങിനെ നീ അവരെ അനാദരിച്ചതു് വലിയ തെറ്റായി. നീ ഇനി ഉടനേ അവരെ അന്വേഷിച്ചുചെന്നു് ഈ ആഭരണങ്ങളെല്ലാം അഴിച്ചു് അവരുടെ കാല്ക്കൽ വെച്ചുകൊടുത്തു ക്ഷമാപണപൂൎവ്വം നമസ്കരിക്കണം."

ഭൎത്താവിന്റെ അഭിമതംപോലെ പ്രവൎത്തിക്കുവാൻ ഹേമാംബാഠം തൽക്ഷണംതന്നെ വീട്ടിൽനിന്നു പുറപ്പെട്ടു മഠത്തിലേക്കു നടന്നു. അവഠം അവിടെ എത്തുന്നതിന്നുമുമ്പുതന്നെ ചാരമുഖേന സംഭവമെല്ലാം രാമാനുജൻ അറിഞ്ഞു. അദ്ദേഹം ആ ജാത്യാഭിമാനികളായ ശിഷ്യന്മാരെ നോക്കി, "നിങ്ങളുടെ ആ ജാതിശ്രേഷ്ഠതയോ, ധനുൎദ്ദാസന്റെ ആ കൎമ്മശ്രേഷ്ഠതയോ ഏതാണു് ഉൽകൃഷ്ടം?" എന്നു ചോദിച്ചു. "നിങ്ങളുടെ വസ്ത്രാഗ്രത്തിൽ അല്പം കീറിക്കണ്ടപ്പോഴേക്കും ക്ഷമയെല്ലാംവിട്ടു നിങ്ങഠം പിശാചങ്ങളെപ്പോലെയായല്ലോ. തന്റെ ശരീരത്തിലെ ആഭരണങ്ങഠം തസ്കരന്മാർ വന്നു മോഷ്ടിക്കുന്നതു കണ്ടിട്ടും അവർ വൈഷ്ണവന്മാരാണെന്ന ഭക്തിയാൽ മഹ

ത്തായ ത്യാഗശീലത്തോടേ അവൎക്കു് അനുകൂലിച്ചുവൎത്തിച്ച ഈ ഹേമാംബാളും, തന്റെ ഭാൎയ്യയുടെ ഇരുവശങ്ങളിലുമുള്ള മുഴുവൻ ആഭരണങ്ങളും ആ വൈഷ്ണവന്മാർ മോഷ്ടിക്കുവാൻ കിട്ടാത്തതിൽ ഹൃദയപൂൎവ്വം വിഷാദിച്ചുകൊണ്ടു ബാക്കി ആഭരണങ്ങളെ ആ മോഷ്ടാക്കൾക്കു ക്ഷമാപണപൂൎവ്വം നൽകുവാൻ ഭാൎയ്യയെ അയച്ചിരിക്കുന്ന ധൎമ്മദാസനും നിങ്ങൾക്കു് ആരാധ്യരാണെന്നു് ഇപ്പോൾ തോന്നുന്നില്ലയോ?"—എന്നിങ്ങിനെ അദ്ദേഹം തുടൎന്നു പറകയും ചെയ്തു. ആ ജാത്യാഭിമാനികളുടെ ഗൎവ്വം അടിയോളം താഴുകയാൽ അവർ തലകുനിച്ചുകൊണ്ടു നിന്നുപോയു്!

രാമാനുജനെ ആചാൎയ്യനെന്ന നിലയ്ക്കു മഹാപൂൎണ്ണനും, മഹാപൂൎണ്ണനെ ഗുരുവെന്ന നിലയ്ക്കു രാമാനുജനും പരസ്പരം പൂജിക്കും. മഹാപൂൎണ്ണനു് അത്തുളയെന്നു പേരായി ഒരു മകളുണ്ടു്. അവൾ വിവാഹം കഴിഞ്ഞു ഭൎത്തൃഗൃഹത്തിലാണു പാൎക്കുന്നതു്. ഒരുനാൾ അവൾ പുഴയിലേയ്ക്കു കുളിക്കുവാൻ ചെല്ലുമ്പോൾ തുണയ്ക്കു വേറെയാരും ഇല്ലായ്കയാൽ ശ്വശ്രുവിനെ വിളിച്ചു. കുറച്ചു് അന്തസ്സുകൂടിയവളാണു് ആ ശ്വശ്രു. എളിയ കുടുംബത്തിൽ ജനിച്ച അത്തുളയെക്കുറിച്ചു് അവൾക്കു് അവജ്ഞയാണുള്ളതു്. തന്നെ തുണയ്ക്കായി അത്തുള വിളിച്ചതു് അവൾക്കു് അവമതിയായ്ത്തോന്നി. അവൾ അത്തുളയെ പരുഷമായി അപഹസിച്ചു. തന്റെ മാതാപിതാക്കളുടെ എളിമയെ സൂചിപ്പിച്ചു ശ്വശ്രുവിൽനിന്നു പുറപ്പെട്ട അപഹാസം അത്തുളയ്ക്കു ദുസ്സഹമായി. ഒരു വേലക്കാരനെ ആക്കുവാൻ പോലും കഴിവില്ലാത്തവനാണു് അവളുടെ അച്ഛൻ എന്നുണ്ടായ ശകാരം അവളുടെ മനസ്സിൽ ഊക്കോടേ തറച്ചു. അവൾ കരഞ്ഞുകൊണ്ടു് അച്ഛനായ മഹാ

പൂൎണ്ണനെ ചെന്നുകണ്ടു് ശ്വശ്രു അധിക്ഷേപിച്ചതെല്ലാം അറിയിച്ചു. "ഇതൊന്നും എന്നോടു പറയേണ്ടാ. നിങ്ങളുടെ ആ ആചാൎയ്യനാണു് ഇതൊക്കെ ചെയ്യുന്നതു്. അദ്ദേഹത്തോടു ചെന്നു പറയൂ" എന്നാണു് മഹാപൂൎണ്ണന്റെ മറുപടി.

അത്തുള ഉടനേ രാമാനുജസന്നിധിയിൽചെന്നു. ശ്വശ്രുവിന്റെ അധിക്ഷേപവും അച്ഛന്റെ സമാധാനവും അവൾ അദ്ദേഹത്തെ അറിയിച്ചു. എല്ലാം ക്ഷമയോടേ കേട്ടതിൽപ്പിന്നെ രാമാനുജൻ ആണ്ടാനെ വിളിച്ചു് അത്തുളയ്ക്കു ചൂണ്ടിക്കാണിച്ചുകൊടുത്തു്, "ഇയ്യാൾ നിന്റെ പിതൃഗൃഹത്തിലെ ഒരു ഭൃത്യനാണു്; നിനക്കു വേണ്ടുന്ന പരിചാരങ്ങളെല്ലാം ഇയ്യാൾ ചെയ്യും" എന്നു് അരുളിച്ചെയ്തു. അപ്രകാരം ആണ്ടാൻ അത്തുളയോടൊരുമിച്ചു് അവളുടെ ഭൎത്തൃഗൃഹത്തിലേയ്ക്കു പോയി. അവിടത്തെ സൎവ്വ ജോലികളും ആണ്ടാൻ ഉത്സാഹത്തോടേ നടത്തി. അത്തുളയ്ക്കു് ആജ്ഞാപിക്കുക മാത്രമേ വേണ്ടിവന്നുള്ളു. അങ്ങിനെ ശ്വശ്രുവിനെക്കാൾ അവൾക്കു് അന്തസ്സു കൂടി. എന്നാൽ ആചാൎയ്യന്റെ ശിഷ്യപ്രധാനനും ഭക്തശ്രേഷ്ഠനുമായ ആണ്ടാൻ തങ്ങളുടെ വീട്ടിൽവന്നു ഭൃത്യനായി പ്രവൎത്തിക്കുന്നതുകണ്ടു് ആ വീട്ടുകാർ പേടിച്ചു. അവർ ആണ്ടാന്റെ മുമ്പിൽ വണക്കത്തോടേ ചെന്നു്, "സ്വാമിൻ, താങ്കൾ ഞങ്ങളുടേവീട്ടിൽ വേലക്കാരനായി നിന്നു ഞങ്ങളെ ശിക്ഷിക്കുവാൻ തക്കവണ്ണം ഞങ്ങൾ എന്തപരാധം ചെയ്തു?" എന്നു ചോദിച്ചു.

"എനിക്കൊന്നും അറികയില്ല്യാ. എന്റെ ഗുരു എന്നെ ഇങ്ങോട്ടയച്ചു. ആജ്ഞപ്രകാരം ഞാൻ ഇവിടെ പ്രവൎത്തിക്കുന്നു. മറ്റൊന്നും എനിക്കറിഞ്ഞുകൂടാ. അ

ത്തുമിത്തും വന്നുചോദിച്ച് എന്നെ നിങ്ങൾ ഉപദ്രവിക്കരുത്" എന്നാണ് ആണ്ടാന്റെ ഉത്തരം.

അപ്പോൾ ആ വീട്ടുകാർ മഹാപൂർണ്ണനെ ചെന്നുകണ്ടു "സ്വാമിൻ, ഇതെത്ര കഠിനകർമ്മമാണ്; ഞങ്ങളെ നിർമ്മൂലമാക്കേണമെന്നോ വിചാരിക്കുന്നത്? പുണ്യാത്മാവായ ആണ്ടാനോ ഞങ്ങളുടെ വേലക്കാരൻ! അദ്ദേഹത്തെ താങ്കൾ തിരിയേ വിളിക്കേണമേ" എന്ന് അപേക്ഷിച്ചു. ഇതിന്നു മഹാപൂർണ്ണൻ പറഞ്ഞതു്, "ഇതൊന്നും ഞാൻ അറികയില്ലാ; രാമാനുജനോടു ചെന്നു ചോദിക്കുവിൻ" എന്നാണ്.

നേരേ അവർ രാമാനുജസന്നിധിയിൽ ചെന്നു. അവരോടു രാമാനുജൻ പറഞ്ഞതു് ഇതാണ്:—"അത്തുളയെ അവളുടെ ശ്വശ്രുവിന്ന് എന്താണിത്ര പരിഹസിക്കുവാൻ? അവൾക്കായി ഒരു ഭൃത്യനെ ആക്കുന്നതിന്ന് അവളുടെ പിതാവിന്നു ശക്തിയില്ലെന്ന് ആ സ്ത്രീ ആക്ഷേപിച്ചതു് എനിക്കാണു കൊള്ളുന്നതു്. അത്തുളയുടെ അച്ഛന്റെ എളിയ ഭൃത്യനാണു ഞാൻ. ഞാനുണ്ടായിരിക്കെ അത്തുളയുടെ പരിചാരത്തിന്ന് ആളില്ലെന്നു വരികയില്ലാ. ഞാനും എന്റെ ശിഷ്യന്മാരായ എല്ലാവരും അത്തുളയുടെ അച്ഛന്റെ ഭൃത്യന്മാരാണ്. അത്തുളയ്ക്കു് അപേക്ഷയുണ്ടാകുമ്പോൾ ഞങ്ങളെല്ലാവരും അവൾക്കുവേണ്ടി ജോലിചെയ്യുവാൻ അവിടെ എത്തും. അപ്രകാരം അവിടെ വന്നിരിക്കുന്നവനാണ് ആണ്ടാൻ. ജോലിയിൽ വല്ല അമാന്തവും അവനുണ്ടെങ്കിൽ അവന്നു പകരം ഞാൻ വരാം. നിങ്ങളുടെ വീട്ടിൽ ആണ്ടാൻ പെരുമാറുന്നതു് നിങ്ങൾക്ക് ഇഷ്ടമല്ലെങ്കിൽ, അത്തുളയ്ക്കു വേണ്ടുന്ന ജോലികളെല്ലാം അവൻ ഇവിടെ ഇരുന്നുകൊണ്ടു നടത്തിക്കൊള്ളും."

സാക്ഷാൽ രാമാനുജാചാൎയ്യൻപോലും അത്തുളയെ ആദരിക്കുന്നുണ്ടെന്നു് ആ വീട്ടുകാർ ഇപ്പോഴെ അറിഞ്ഞുള്ളൂ. മഹാപൂൎണ്ണൻെറ മകഠം സാമാന്യയല്ലെന്നു് അവർ ധരിച്ചു. ലജ്ജയോടും പശ്ചാത്താപത്തോടും അവർ തലതാഴ്ത്തി. തങ്ങഠം ചെയ്ത അപരാധം ക്ഷമിക്കേണമെന്നു പ്രാൎത്ഥിച്ചു രാമാനുജനെ പ്രസാദിപ്പിച്ചിട്ടാണു് അവർ പോയതു്.

ഏതാനുംനാഠം കഴിഞ്ഞപ്പോഠം പിന്നെയുമൊരു വഴക്കുണ്ടായി. യമുനാചാൎയ്യൻെറ ശിഷ്യരിലൊരുവനായ മാരനേരിനമ്പിയാർ മരിച്ചപ്പോഠം അദ്ദേഹത്തിൻെറ ശവശരീരത്തെ മഹാപൂൎണ്ണൻ ബ്രാഹ്മണോചിതമായ രീതിയിലാണു സംസ്കരിച്ചതു്. ശൂദ്രൻെറ ശവത്തെ ബ്രാഹ്മണൻേറതുപോലെയുള്ള ശേഷക്രിയകളോടേ ബ്രാഹ്മണൻ മുന്നിട്ടുനിന്നുദഹിപ്പിച്ചതിൽ യാഥാസ്ഥിതികന്മാർ ക്ഷോഭിച്ചു. ഇതിനെക്കുറിച്ചു ചോദ്യമുണ്ടായപ്പോഠം മഹാപൂൎണ്ണൻ പറഞ്ഞതാവിതു്:—

"വൎണ്ണാശ്രമധൎമ്മത്തെ സംരക്ഷിക്കുവാൻ ഇക്ഷ്വാകുവംശത്തിൽ ജനിച്ചു മാതൃകാഗൃഹസ്ഥനായി വൎത്തിച്ച സാക്ഷാൽ ശ്രീരാമചന്ദ്രൻെറ കാൽപ്പാടുകളെ ഭക്തിപൂൎവ്വം പിന്തുടരുക മാത്രമേ ഞാൻ ചെയ്യുന്നുള്ളൂ. വെറും കഴുകനായ ജടായുവിൻെറ ശവത്തെ ഉൽകൃഷ്ടകുലജാതൻേറതുപോലെ ക്ഷത്രിയോത്തമനായ രാമചന്ദ്രൻ ദഹിപ്പിക്കയുണ്ടായില്ലയോ? ധൎമ്മാത്മാവായ യുധിഷ്ഠിരൻ വിശിഷ്ടക്ഷത്രിയനായിരുന്നിട്ടും ശൂദ്രനായ വിദുരനുവേണ്ടി ശേഷക്രിയകഠം നടത്തിയില്ലയോ? ആ മഹാപുരുഷന്മാരെ ശഠകോപൻെറ അനുശാസനംപോലെ ഈ എളിയവൻ അനുവൎത്തിച്ചതിൽ എന്താണു തെറ്റു്?"

ഇതിന്നു മറുപടിയായി ആൎക്കുമൊന്നും പറയുവാനു ണ്ടായില്ല. ഏങ്കിലും മഹാപൂൎണ്ണൻ ചെയ്തതു് അതിർ കടന്നുപോയിയെന്ന അന്ധവിശ്വാസം അവരിൽ ഉറച്ചു നിന്നു. അവർ ഒളിവിലും അകലെയും നിന്നു മഹാപൂൎണ്ണ നെ ആക്ഷേപിച്ചുതുടങ്ങി. അത്തുളയുടെ ഭൎത്തൃഗൃഹത്തി ലാണു് ഈ ആക്ഷേപം അധികം പൊങ്ങിയതു്. അവി ടെയുള്ളവർ മഹാപൂൎണ്ണനെ ജാതിഭ്രഷ്ടനെന്നു് അടിക്കടി നിന്ദിച്ചു. അവർ അദ്ദേഹത്തെ പരുഷമായി ശകാരിച്ചു കൊണ്ടിരുന്നു. ഇതെല്ലാം അത്തുള എത്രതന്നെ കേട്ടു സ ഹിക്കും? വളരെയെല്ലാം അവൾ ക്ഷമിച്ചുനോക്കി. ത ന്റെ അച്ഛനെ കഠിനമായി നിന്ദിക്കുന്നതു് അവിടെ പി ന്നേയും പിന്നേയും വർദ്ധിച്ചതേയുള്ളൂ. അവൾക്കു് ഇ നി ഇതു സഹിക്കുവാൻ കഴികയില്ലെന്നായി. പിതൃനിന്ദ കേട്ടുകൊണ്ടുള്ള ഭൎത്തൃഗൃഹവാസത്തേക്കാൾ നരകവാസ മാണു സുഖമെന്നു് അവൾക്കു തോന്നി. വരുന്നതു വരട്ടെ എന്നു് ഉറച്ചുകൊണ്ടു് അവൾ അവൎക്കു ശരിക്കു മറുപടി കൊടുത്തു.

“എന്റെ അച്ഛൻ ചെയ്തതു അധൎമ്മമാണെങ്കിൽ, ഇനിമേൽ നിങ്ങളാരും രംഗനാഥസ്വാമിയെ പൂജിക്കരു തു്. രംഗനാഥന്റെ പ്രസാദത്തെ നിങ്ങളാരും തൊടുക യുമരുതു്. തിരുപ്പാണാഴ്‌വാർ എന്ന പറയനെ തന്നോ ടു ചേൎക്കുകയാൽ, രംഗനാഥസ്വാമി നിങ്ങളുടെ മതപ്ര കാരം അയിത്തക്കാരനാണു്. അങ്ങിനെ പറയന്റെ വീ ടായ ശ്രീരംഗക്ഷേത്രത്തിൽനിങ്ങൾ കടക്കരുതു്.”

ഇത്രയുംപറഞ്ഞു അപ്പോൾത്തന്നെ അത്തുള ആ വീട്ടിൽ നിന്നിറങ്ങി, തന്റെ പിതൃഗൃഹത്തിലേക്കു പോന്നു.

ഇനി, രാമാനുജൻെറ ശിഷ്യനായ അനന്താൎയ്യനെ സംബന്ധിച്ചും പല ഐതിഹ്യങ്ങളുമുള്ളതിൽ ഒന്നുമാത്രം ഇവിടെ കാണിക്കാം. അദ്ദേഹം തിരുപ്പതിയിൽ രാമാനുജൻെറ പേരിൽ ഒരു പൂന്തോട്ടം ഉണ്ടാക്കീട്ടുണ്ടല്ലോ. അതിന്നു പുറമേ, രാമാനുജമെന്ന ഒരു തടാകവും നിൎമ്മിച്ചു. ആ തടാകം വെട്ടിക്കഴിക്കുമ്പോൾ, അതിലേക്കേൎപ്പെട്ട തൊഴിലാളികളുടെ കൂട്ടത്തിൽ താനും ഒരുവനായിട്ടാണു അനന്താൎയ്യൻ പ്രവൎത്തിച്ചതു്. വെട്ടിനീക്കിയ മണ്ണു വലിയൊരു കൂടയിൽ കോരിയെടുത്തു അകലേ കൊണ്ടുചെന്നു കൊട്ടിക്കളയുന്ന ജോലി അദ്ദേഹം വളരെ കഷ്ടപ്പെട്ടു ചെയ്യുന്നതു കണ്ടപ്പോൾ ശിഷ്യന്മാൎക്കു സങ്കടമുണ്ടായി. ഉപവാസവ്രതത്താൽ മെലിഞ്ഞു തളൎന്നതാണു് അദ്ദേഹത്തിൻെറ ശരീരം. തുടൎച്ചയായി മൺചുമടേററുകയാൽ അദ്ദേഹം വിയൎത്തുവലഞ്ഞിട്ടും ജോലിയിൽ ഒട്ടം നിരുത്സാഹനായില്ലാ. അദ്ദേഹത്തിന്നു പകരം ആ ജോലി താൻ ചെയ്യേക്കാമെന്നുവെച്ചു് ഒരു ശിഷ്യൻ അടുത്തുചെന്നു ആ മൺകൂടയിൽ കൈവെച്ചു. "ഛീ! ഇതു തൊടരുതു്! ഈ കൂടയെ ഞാൻ കൈവിടുന്നതു എൻെറ ശരീരത്തെ വെടിയുകയെന്നതാണു്. എൻെറ ജീവിതത്തെ നശിപ്പിക്കേണമെങ്കിൽ മാത്രമേ നീ ഈ കൂടയിൽ കൈവെക്കാവൂ. എൻെറ പ്രീതിയാണു നിനക്കു വേണ്ടതെങ്കിൽ, വേറെയൊരു കൂടയെടുത്തു ഞാൻ ചെയ്യുന്നതു നീയും ചെയ്യേക്കുക"—എന്നു ആ ശിഷ്യനോടു അനന്താൎയ്യൻ ശാസിച്ചു.

വീട്ടുജോലിയിൽ ഒഴിവുള്ളപ്പോൾ മണ്ണുചുമക്കുവാൻ വരുന്നതിന്നു അദ്ദേഹം ഭാൎയ്യയെ ഏല്പിച്ചിരുന്നു. അപ്രകാരം ആ സാധ്വി അവിടെ വന്നു ഭൎത്താവു നിറച്ചുകൊടുക്കുന്ന മൺകൂടയെ വഹിച്ചുകൊണ്ടു് നടന്നുതുടങ്ങി. അ

ഡവം അപ്പോഠം ഗഭിണിയാണ്. ഗർഭിണിയും കുലീന
യും സുഖാർഹയുമായ ഗൃഹിണിയെക്കൊണ്ട് മണ്ണെടുപ്പി
ച്ചു നടത്തുന്നതിൽ മററുള്ളവൎക്ക സങ്കടമുണ്ടായി. എ
ന്നാൽ, അനന്താഴ്വനോട വിരോധമായി ഒരു വാക്കപോ
ലും പറയുവാൻ ആൎക്കും ധൈൎയ്യമുണ്ടായില്ലാ. സാക്ഷാൽ
വേങ്കടേശന്നു ഈ കഠിനകൎമ്മം കണ്ടു് ആ സാധ്വിയിൽ
കാരുണ്യമുണ്ടായി. അദ്ദേഹം അനന്താഴ്വൻെറ ഒരു ശി
ഷ്യനെപ്പോലെ വന്നു് ആ സ്ത്രീയെ സഹായിച്ചുതുടങ്ങി.
താൻ മണ്ണു നിറച്ചുകൊടുത്തതു എടുത്തുകൊണ്ടുപോകുന്ന
ഭാൎയ്യ ഉടൻതന്നെ ഒഴിഞ്ഞ കൂടയോടേ തിരിച്ചെത്തുന്നതു
കണ്ടപ്പോഠം ആരോ അവളെ ഇതിൽ സഹായിക്കുന്നു
ണ്ടെന്നു അനന്താഴ്വൻ വിചാരിച്ചു് അങ്ങോട്ടു നോക്കി.
ഭാൎയ്യ എടുത്തുകൊണ്ടുചെല്ലുന്ന മൺകൂടയെ അവഠം എ
താനും അടികഠം മുന്നോട്ടു വെക്കുമ്പോഴെക്കും ഒരാഠം വ
ന്നു വാങ്ങുന്നതും, ഒഴിഞ്ഞ കൂട അവളുടെ കൈയിൽകൊ
ടുക്കുന്നതും അദ്ദേഹം കണ്ടു. താൻ ചെയ്യുന്ന സേവന
ത്തിന്നു, അതു എത്ര ദുഷ്കരമായിരുന്നാലും, ന്യൂനതവരു
ത്തുവാൻ തുനിയരുതെന്നു തൻെറ ശിഷ്യന്മാരോടു പല കു
റി താക്കീതു ചെയ്തിരുന്നിട്ടും, അതു അവർ പരിഗണിച്ചി
ട്ടില്ലെന്നോൎത്തു അനന്താഴ്വന്നു കലശലായ ദേഷ്യമുണ്ടാ
യി. തൻെറ ഭാൎയ്യയുടെ സേവനത്തെ പാതിപ്പെടുത്തുന്ന
ആ ശിഷ്യരൂപിയുടെ നേരേ അദ്ദേഹം വക്കാണിച്ചുകൊ
ണ്ടു് കുതിച്ചുചാടി. പേടിച്ചിട്ടെന്നപോലെ ആയാഠം
കൂടയേ എറിഞ്ഞുകളഞ്ഞു് പാഞ്ഞുതുടങ്ങി. ഒപ്പം പി
ന്തുടൎന്നുചെന്നു് ആയാളെ അനന്താഴ്വൻ മൺവെട്ടിയാൽ
മുഖത്തേക്ക ഓങ്ങിഅടിച്ചു. ആ അടി ഏററുകൊണ്ടു്
ആയാഠം ഒരേ കുതിക്ക ക്ഷേത്രത്തിന്നുള്ളിൽ മറഞ്ഞു.
ഒരുമിച്ചു അനന്താഴ്വനും അവിടെ എത്തി. ആയാളെ കാ

ങ്ങന്നില്ലാ. ശ്രീമൂലസ്ഥാനത്തിൽ വിഗ്രഹത്തിന്റെ പിമ്പിൽ ഒളിച്ചിരിക്കയായിരിക്കാമെന്നു ശങ്കിച്ച് അദ്ദേഹം ആയാളെ അവിടെ തിരയുവാൻ ചെന്നു. അപ്പോൾ വേങ്കടേശസ്വാമിയുടെ കോർവായയ്ക്കരികേ മുറിവേററിരിന്നതു കണ്ടു. അതിൽനിന്നു രക്തം ഒഴുകുന്നു. അനന്താഴ്വർ സംഭ്രാന്തനായി. അപ്പോഴെക്കും ക്ഷേത്രത്തിലെ അർച്ചകന്മാരും പരിചാരകന്മാരുമെല്ലാം അവിടെ വന്നുകൂടി. വിഗ്രഹത്തിന്റെ മുഖത്തുനിന്നു ചോരയൊഴുകുന്നതു നിൎത്തുവാൻ കർപ്പൂരം പൊടിച്ച് തേച്ചമൎത്തി.

ആ സംഭവത്തിന്റെ സ്മാരകമായി ഇപ്പോഴും വേങ്കടേശവിഗ്രഹത്തിന്റെ കോർവായയ്ക്കരികെ കർപ്പൂരപ്പൊടി ദിവസേന ചാൎത്താറുണ്ടു്.

മറെറാരുനാൾ അനന്താഴ്വർ ഉദ്യാനത്തിൽ ചെന്നു പൂവറുക്കമ്പോൾ അദ്ദേഹത്തെ പാമ്പുകടിച്ചു. അതിൽ അല്പംപോലും സംഭ്രമം അദ്ദേഹത്തിന്നുണ്ടായില്ലാ. തന്റെ ജോലിയെല്ലാം മുറയ്ക്കു നടത്തിത്തുടങ്ങി. അതു വേറൊരാൾ കണ്ടു് ഏററവും വിസ്മയിച്ചു. ആയാൾ അരികേ ചെന്നു്,—"ഘോരസൎപ്പമാണല്ലോ അങ്ങയെ കടിച്ചതു്; ഉടൻ ചെന്നു ചികിത്സിപ്പിക്കാതെയിരുന്നാൽ ആപത്താകുമല്ലോ" എന്നു് അനന്താഴ്വനോടു പറഞ്ഞു. "എന്തു് ആപത്താണു് ഇതിൽ ഉണ്ടാകുവാനുള്ളതു്? കടിച്ചവൻ ബലവാനാണെങ്കിൽ, ഞാൻ വിരജാനദിയിൽ സ്നാനംചെയ്തു വൈകുണ്ഠനാഥസന്നിധിയെ പ്രാപിക്കും; അഥവാ, കടിപെട്ടവനാണു ബലവാനെങ്കിൽ ഞാൻ ഈ തിരുപ്പതിയിൽ സ്നാനംചെയ്തു വേങ്കടേശസന്നിധിയിൽ വത്തിക്കും. രണ്ടുവിധത്തിലും എനിക്കു നന്മതന്നെ"—എന്നാണു് അനന്താഴ്വന്റെ സമാധാനം.

മൈസൂരിൽ ശ്രീരംഗപട്ടണത്തിന്നരികേയുള്ള ചിറപ്പുത്തൂരാണ് അനന്താൾ്വന്റെ ജന്മദേശം. ഇദ്ദേഹത്തിന്നുള്ള ഭൂതാനുകമ്പയേയും, ജനസേവനവ്രതത്തേയും, ഈശ്വരസാക്ഷാൽക്കാരത്തേയുംകുറിച്ചു രസകരങ്ങളായ പല ഐതിഹ്യങ്ങളുമുണ്ടു്.

---

## പഞ്ചമഖണ്ഡം—പ്രവാഹം

---

രാമാനുജന്റെ കാലത്തിന്നുമുമ്പു രാജ്യമെങ്ങും ശൈവമയമായിരുന്നു. ചടകോപനിൽനിന്നു പതുക്കെ ചെറുതായുയൎന്ന വൈഷ്ണവസിദ്ധാന്തം ദുർല്ലഭം ചിലെടത്തു ചിലൎക്കിടയിൽ മാത്രം പ്രവൎത്തിച്ചുകൊണ്ടുനിന്നതേയുള്ളു. ചടകോപൻ മരിച്ചതോടുകൂടി അതു് തീരെ മറഞ്ഞുപോയിരിക്കയായിരുന്നു. യമുനാചാര്യൻ അതിനെ വീണ്ടും ഉൽ്‌ഗതിക്കത്തിച്ചുവിട്ടു. അതിനെ രാമാനുജൻ അതിവേഗം പല നാടുകളിലും പരത്തിത്തുടങ്ങി.

ശ്രീരംഗവും കാഞ്ചീപുരവുമെല്ലാം അന്നു ചോഴമണ്ഡലത്തിൽ ഉൾപ്പെട്ട നാടുകളായിരുന്നു. ചോഴരാജാക്കന്മാർ ശൈവന്മാരാണു്. രാമാനുജന്റെ ആരംഭകാലത്തു രാജാവായിരുന്ന ആൾ, ജനങ്ങളുടെ മതാനുഷ്ഠാനകാൎയ്യത്തിൽ സ്വബലം പ്രയോഗിച്ചിരുന്നില്ലാ. അതുകൊണ്ടു്, രാജവിരോധം കൂടാതെ രാമാനുജന്നു തന്റെ നവ്യപ്രസ്ഥാനത്തെ സംബന്ധിച്ചു് ഉത്സാഹത്തോടെ പ്രവൎത്തിക്കുവാൻ കഴിഞ്ഞു. പിന്നീടു രാജാവായി വന്ന ആൾ മതമൂൎത്തിപ്രിയനാണു്. സ്വമതത്തോടു പക്ഷപാതം കൂടും. പുതിയൊരു മതംകൊണ്ടു ജനങ്ങളെ ഇളക്ക

ന്നതു് അദ്ദേഹത്തിന്നു സമ്മതമായില്ല. എങ്കിലും, അപ്പോഴെക്കും രാമാനുജന്നു് ഏററവും പ്രാബല്യം കൂടുകയാൽ എതിൎത്തുചെല്ലുന്നതിന്നു രാജാവിന്നു ശങ്കയുണ്ടായി. അങ്ങിനെയും കുറച്ചുകാലം അടങ്ങിക്കഴിഞ്ഞു.

രാമാനുജൻ വിശിഷ്ടാദ്വൈതമെന്ന നവീനപ്രസ്ഥാനത്തിൽ പ്രവൎത്തിച്ചുതുടങ്ങീട്ടു് അറുപതു വൎഷമായി. അപ്പോഴെക്കും എങ്ങുനോക്കിയാലും വൈഷ്ണവന്മാരെ കാണാമെന്നായി. അദ്ദേഹത്തിന്റെ ശിഷ്യന്മാർ നാനാദേശങ്ങളിലും ചെന്നു വൈഷ്ണവമതത്തെ പരത്തിത്തുടങ്ങി. ഇത്രയുമായപ്പോൾ, ആ പുതുമയോടു ശൈവന്മാൎക്കു് ഇടയാതിരിക്കുവാൻ കഴികയില്ലെന്നുവന്നു. ശാസ്ത്രവാദംകൊണ്ടു രാമാനുജനെ ജയിക്കുവാൻ അവർ ശക്തരായില്ല. ഉപായംകൊണ്ടോ ഭീഷണികൊണ്ടോ വൈഷ്ണവന്മാരെ അടക്കുന്നതിന്നും അവർ ആളായില്ല. സാമദാനഭേദങ്ങൾകൊണ്ടൊന്നും ഫലമില്ലെന്നു കണ്ടപ്പോൾ ദണ്ഡനീതിപ്രയോഗത്തിന്നു് അവർ രാജാവിനെ പ്രേരിപ്പിച്ചു.

"പൂൎവ്വികമായ ശൈവമതത്തെ മൂഢന്മാർ നശിപ്പിക്കുന്നതു കണ്ടുകൊണ്ടു് അങ്ങു് ഇങ്ങിനെ ഉദാസീനനായി വൎത്തിക്കുന്നതു് എന്താണു്? മതത്തെ രക്ഷിക്കേണ്ടതു് രാജധൎമ്മമല്ലയോ? പൂൎവ്വികമതത്തെ രാമാനുജനും ശിഷ്യന്മാരും താന്തോന്നികളായി അനാദരിച്ചുകൊണ്ടു ജനങ്ങളെ ഇളക്കി രാജ്യത്തിൽ സമാധാനമില്ലാതാക്കുന്നതു് അങ്ങയഥാധൎമ്മം നിരോധിക്കയില്ലെങ്കിൽ ഞങ്ങൾ അനാഥരാണെന്നാണോ വിചാരിക്കേണ്ടതു്?"—എന്നിങ്ങിനെ ജനങ്ങൾ രാജസ്ഥാനത്തിൽ നിവേദനംചെയ്തു.

അധികം ജനങ്ങളും അന്നു ശൈവന്മാർ തന്നെയാണ്. അവരുടെ ബലം തനിക്കുണ്ടെന്ന് അറിഞ്ഞപ്പോൾ രാജാവിന്നു ധൈര്യംകൂടി. അദ്ദേഹം വൈഷ്ണവന്മാരെ നശിപ്പിക്കുവാൻ കാപ്പുകെട്ടി.

ശൈവമാണു 'സംസ്ഥാനമതം' എന്ന് ആദ്യം ചോഴമന്നൻ വിളംബരംചെയ്തു. ശൈവമതത്തിൽ ഉൾപ്പെടാത്തവരെ അന്യരായിക്കരുതുന്നതാണെന്നു വിധിയുണ്ടായി. ഇതു വൈഷ്ണവന്മാൎക്കു പീഡയായിത്തീൎന്നു. രാജാനുകൂല്യമുണ്ടായപ്പോൾ ശൈവന്മാർ പൊങ്ങി. അവർ വൈഷ്ണവന്മാരെ ആവുന്നത്ര ഉപദ്രവിക്കുവാൻ മുതിൎന്നു.

ശൈവമഹാജനസഭ ചെയ്ത തീർമാനത്തെ അനുസരിച്ച് "ശിവാൽ പരേതരം നാസ്തി (ശിവനെ കവിഞ്ഞു ആരുമില്ല") എന്ന് എഴുതീട്ടുള്ള ഓലകളിൽ രാജ്യത്തിലെ സർവ്വവിദ്വാന്മാരിൽനിന്നും കൈയൊപ്പു വാങ്ങുവാൻ രാജനിയോഗത്തോടെ നാനാ ദേശങ്ങളിലും ആൾക്കാർ നടന്നുതുടങ്ങി. ദണ്ഡഭീതിയാൽ പലരും അതിൽ ഒപ്പുകൊടുത്തു. അങ്ങിനെ ആ നാട്ടിലെ വിദ്വാന്മാരിൽ ഭൂരിപക്ഷം ശൈവമതത്തിന്നു അനുകൂലികളാണെന്നു വരുത്തി.

പിന്നെയാണു രാമാനുജൻെറനേരേ തിരിഞ്ഞതു്. നല്ലൂരാൻ എന്നൊരു ശൈവനാണത്രേ അന്നു ചോഴൻെറ മന്ത്രിപ്രധാനൻ. അദ്ദേഹം മഹാക്രൂരനായിരുന്നുവെന്നും, തൻെറ അഭിമതത്തിന്നു അടിപെടാത്തവരെ നിർദ്ദയം ഹിംസിക്കുന്നതിൽ നിരതനായിരുന്നുവെന്നും അദ്ദേഹത്തിൻെറ പ്രേരണയാലാണു ചോഴൻ വൈഷ്ണവധ്വംസനത്തിന്നു കോപ്പുകൂട്ടിയതെന്നും പറഞ്ഞുകാണുന്നു.

രാമാനുജനെ തൻെറ സന്നിധിയിൽ ഹാജരാക്കുവാൻ ചോഴമന്നൻ കിങ്കരന്മാരെ അയച്ചു. ഈ വൎത്തമാനം ഉടൻതന്നെ വൈഷ്ണവന്മാർവഴിക്കു ശ്രീരംഗത്തെത്തി.

രാമാനുജനു കുളിക്കുന്നതിലേക്ക് ആഴ്വാൻ വെള്ളം ചൂടാക്കുകയായിരുന്നു. അപ്പോഴാണ് അദ്ദേഹം ഈ അപ്രിയോദന്തം കേട്ടതു്. ആഴ്വാനിൽനിന്നു രാമാനുജൻ അറിഞ്ഞു. ദൃഢനിശ്ചയനായ അദ്ദേഹം മന്ദസ്മിതത്തോടേയാണ് അതു കേട്ടതു്.

"രാജസന്നിധിയിലേക്ക് എന്നെ വിളിക്കുന്നുവെന്നോ? ഇതു ഞാൻ വളരെനാളായി പ്രതീക്ഷിക്കുന്നതു തന്നെയാണല്ലോ. ഞാൻ ഇതാ പോകയായി. ശൈവമതത്തേയും മായാവാദത്തേയും അടിയോടേ മുറിച്ചെറിയുവാൻ ഇതുതന്നെയാണു സന്ദർഭം"—എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹം പുറപ്പെടുവാൻ നോക്കി.

ഗുരുഭക്തനും ഉചിതജ്ഞനുമായ ആഴ്വാൻ വണക്കത്തോടേ രാമാനുജനെ തടഞ്ഞു.

"സ്വാമിൻ, താങ്കൾ കരുതുന്നതുപോലെയല്ലാ ഈ കാര്യം. തൽക്കാലം താങ്കൾ ക്ഷമിക്കണം. ശിഷ്യന്മാരായ ഞങ്ങൾ താങ്കൾക്കുണ്ടായിരിക്കുമ്പോൾ, അവരെക്കൊണ്ടു സാധിക്കാത്തതു മാത്രമല്ലേ താങ്കൾ ചെയ്യേണ്ടതുള്ളു. ആദ്യം ഞാൻ അവിടെ ചെന്നു് എന്താണു കാര്യമെന്നു നോക്കട്ടേ. എനിക്കു താങ്ങാവുന്നതല്ലെങ്കിൽ താങ്കളെ ഞാൻ അറിയിച്ചുകൊള്ളാം."

ഇങ്ങിനെ രാമാനുജനെ അടക്കിനിർത്തി, അതിനു മറുപടി കേൾക്കുവാൻ നില്ക്കാതെ ആഴ്വാൻ അകത്തു കടന്നു രാമാനുജന്റെ വസ്ത്രാഭരണങ്ങളെല്ലാം എടുത്തു ചാർത്തി രാമാനുജന്റെ ഭാവത്തിൽ, രാജകിങ്കരന്മാക്കെതിരേ വെളിയിലേക്കിറങ്ങി. അദ്ദേഹമാണു രാമാനുജനെന്നു ധരിച്ച് ആ കിങ്കരന്മാർ അദ്ദേഹത്തെ രാജസന്നിധിയിലേക്കു കൊണ്ടുപോകയും ചെയ്തു.

ആഴ്വാൻെറ ഗതി കണ്ടപ്പോാം ആ മഹാത്യാഗി യെ പൂജിച്ചുകൊണ്ടു് ആയാളോടൊരുമിച്ച് രാജസന്നിധി യിലേക്ക മഹാപൂൎണ്ണനം നടന്നു. നടാതൂർ വരദവിഷ്ണു ആചാൎയ്യനാണു് ആഴ്വാനോടൊന്നിച്ചു പോയതെന്നും പറഞ്ഞുകാണുന്നുണ്ടു്.

ഇവരെ ന്യായാസനസമക്ഷം ഹാജരാക്കിയപ്പോാം ആഴ്വാനെ ചൂണ്ടിക്കൊണ്ടു്, "ഈയാളാണോ രാമാനു ജൻ" എന്നു രാജാവു ചോദിച്ചു. "അല്ലാ, ഈയാാം രാമാനുജൻെറ ശിഷ്യനാണു്" എന്നു മന്ത്രിയിൽനിന്നു മറുപടിയുണ്ടായി. രാജാവു് ഉഗ്രരോഷത്തോടേ ചീറി ക്കൊണ്ടു കിങ്കരന്മാരെ നോക്കി. അവരൊക്കെ കരിഞ്ഞു മട്ടായി. ഉടനേ രാമാനുജനെ പിടിച്ചുകൊണ്ടുവരട്ടേ എ ന്നു വേറേ ആളുകാംക്കു് ഉത്തരവുകൊടുത്തു.

സാമത്തിലല്ലാ, ഭേദത്തിലാണു രാജാവു നില്ക്കുന്നതെ ന്നും ഈ അവസ്ഥയിൽ രാജാവിൻെറ മുമ്പിൽ ചെല്ലുന്ന തു് ആപത്താണെന്നും രാമാനുജനെ ഗ്രഹിപ്പിക്കുവാൻ വൈഷ്ണവന്മാർ തിടുക്കിട്ടു. കാഞ്ചീപുരത്തിലേയും ശ്രീരം ഗത്തിലേയും വൈഷ്ണവശ്രേഷ്ഠന്മാരെല്ലാം ഇതിൽ ഒരേ അഭിപ്രായക്കാരാണു്. തൽക്കാലം മാറിപ്പാൎക്കുകയാണു നല്ലതെന്നു് അവർ രാമാനുജനെ നിർബ്ബന്ധിച്ചു. വൈഷ്ണ വമതത്തെ പ്രചരിപ്പിക്കുന്നതിന്നു പല നാടുകളുമുള്ളതു കൊണ്ടു ചോഴനാട്ടിനെ വെടിയുന്നതിൽനിന്നു ജീവിതോ ദ്ദേശത്തിന്നു ഭംഗം വരുന്നതല്ലെന്നു് അദ്ദേഹത്തെ അവർ ആശ്വാസനാക്കുകയും ചെയ്തു. അപ്രകാരം രാമാനുജൻ ഏതാനും ശിഷ്യന്മാരോടുകൂടി കാവിരിനദീതീരത്തിൽക്കൂ ടി വടക്കുപടിഞ്ഞാറൻ നാടുകളിലേക്കു യാത്രയായി. അ ദ്ദേഹത്തെ ബന്ധിക്കുന്നതിന്നു ചോഴൻെറ ആാംക്കാൎക്കു

കണ്ണും കൈയും എത്തിയില്ലാ. അദ്ദേഹവും ശിഷ്യന്മാരും നീലഗിരിപ്രദേശത്തു മറഞ്ഞു.

തിരുപ്പതിയിൽ രാമാനുജനു നല്ലാൻ എന്നു പേരായി മറെറാരു ശിഷ്യനുണ്ടു്. ഇയാൾ ഒരിക്കൽ മധുരയിൽ ചെന്നിരുന്നു. ഏതോ ഒരു ചണ്ഡാലൻെറ പിണം വൈകൈയാററിൽക്കൂടി ഒഴുകുന്നതു് ആയാൾ യദൃച്ഛയാ കണ്ടു. ആ പിണത്തിൻെറ നെററിയിൽ ത്രിപുണ്ഡ്രമുദ്രയുണ്ടു്. ഉടൻ നല്ലാൻ ആററിലേക്കിറങ്ങി ആ ശവത്തെ കരയിലേക്കു വലിച്ചുകൊണ്ടുവന്നു വിധിപോലെ ദഹനക്രിയയെല്ലാം നടത്തി. ചണ്ഡാലശവം തൊടുകയും, അതിന്നു ശേഷക്രിയ ആചരിക്കയും ചെയ്കയാൽ സ്വജനങ്ങൾ നല്ലാനെ ജാതിയിൽനിന്നു തള്ളി. ആയാൾക്കു് അതിൽ ഒട്ടും ക്ലേശമുണ്ടായില്ലാ. ഹരിജനസേവനമാണു് ആയാൾ കൈക്കൊണ്ടിരിക്കുന്ന ജീവിതധൎമ്മം. സ്വജനങ്ങൾക്കിടയിൽ അതു ദുഷ്കരമാണെന്നു കണ്ടപ്പോൾ ആയാൾ നീലഗിരിയിലേക്കു പോയി. അവിടെയുള്ള വേടന്മാരെ വൈഷ്ണവമതത്തിൽ ചേൎത്തു് സദാചാരനിരതരാക്കുവാൻ ഉദ്യമിച്ചുകൊണ്ടു് അവിടെ പാൎത്തു.

രാമാനുജൻ ചോഴനാട്ടിൽനിന്നു മറയുന്നകാലത്തു നല്ലാൻ നീലഗിരിയിൽ ഇല്ലാ. ആയാൾ രാമാനുജനെ അന്വേഷിച്ചു ചെന്നിരിക്കയായിരുന്നുവത്രേ. രാമാനുജൻ ശ്രീരംഗത്തുനിന്നു തിരോഭവിച്ചിരിക്കുന്നുവെന്ന വൎത്തമാനം വൈഷ്ണവലോകം മുഴുവൻ ഉടനേ പരന്നു. എവിടെയാണെന്നു് അന്വേഷിച്ചുകൊണ്ടു പല ശിഷ്യന്മാരും പല വഴിക്കും പാഞ്ഞു. അവരിലൊരാൾ നീലഗിരിവഴിക്കു ചെല്ലുമ്പോൾ ആയാളിൽനിന്നു് അവിടത്തെ നിവാസികളും ഈ വൎത്തമാനം അറിഞ്ഞു.

തങ്ങളുടെ ആചാൎയ്യൻ പെട്ടെന്നെങ്ങിനെ മറഞ്ഞു പോയെന്നത് അവർ ഉദ്വേഗത്തോടെയാണു കേട്ടത്. തങ്ങളുടെ തൊഴിലുകളിൽ അവൎക്ക് മനസ്സനില്ക്കാതെയായി. ആഹാരത്തിൽ രുചിയില്ലാതെയായി. ഉറക്കമില്ലാതെയുമായി. "ആചാൎയ്യൻ എവിടെ"—ഇങ്ങിനെയൊരു ഉൽക്കണ്ഠമാത്രം മനസ്സിൽ നീറിത്തുടങ്ങി. അങ്ങിനെ ആറു നാളുകൾ കഴിഞ്ഞു. അത്രയും നാളുകൾ തുടൎച്ചയായി അവരുടെ മനസ്സു ക്രുമ്പിക്കൊണ്ടാണിരുന്നത്.

ആറാംനാൾ രാത്രി അതിഘോരമായ വൎഷമായിരുന്നു. കാട്ടിൽക്കൂടിയുള്ള യാത്ര. ഇരുട്ടും മഴയും. ശ്രീരംഗത്തുനിന്നു പുറപ്പെട്ടതിൽപ്പിന്നെ എങ്ങും വിശ്രമിച്ചിട്ടില്ലായ്ക. ആകപ്പാടെ രാമാനുജനും ശിഷ്യന്മാരും വളരെയെല്ലാം കഷ്ടപ്പെട്ടു. വഴിതെററി എങ്ങോട്ടെന്നില്ലാതെയാണ് അവർ നടക്കുന്നത്. അടുത്തെങ്ങാനും ഗ്രാമമുണ്ടെങ്കിൽ, ഏതുവഴിക്കാണു ചെല്ലേണ്ടതെന്നോ എത്ര ദൂരമുണ്ടെന്നോ അവൎക്ക് അറിഞ്ഞുകൂടാ. ഏതോ കാട്ടിനുള്ളിലാണെന്നുമാത്രം അറിയാം. അമിതക്ലേശംകൊണ്ടും, ദീൎഘമായ വിശപ്പുകൊണ്ടും അപ്പോഴത്തെ പേമഴയാലും രാമാനുജൻ തളൎന്നുവീണുപോയ്! ശിഷ്യന്മാർ അദ്ദേഹത്തെ താങ്ങിയെടുത്തു ദീനരായി നടന്നു.

അപ്പോൾ, അകലെയായി മങ്ങിമങ്ങിക്കൊണ്ടൊരു വെളിച്ചം കണ്ടു. അതിന്നരികിലേക്കു അവർ ആശയോടേ നടന്നു. വേടന്മാരുടെ കുടിലുകളാണവിടെ. ആരോ ചിലർ വരുന്നതുകണ്ട് അവർ പുറത്തുകടന്നു നോക്കി. വൈഷ്ണവന്മാരാണ് അവരെന്ന് ആ മങ്ങിയ വെളിച്ചത്തിൽ വേടന്മാർ കണ്ടു.

"അടുത്തെങ്ങാനും ഗ്രാമമുണ്ടോ? അവിടേക്കു് ഏതു വഴിയാകുന്നു ചെല്ലേണ്ടതു്" എന്നു രാമാനുജശിഷ്യന്മാർ ചോദിച്ചുകൊണ്ടു് അരികേവന്നു.

മഴനനഞ്ഞു കഷ്ടപ്പെട്ടു തളന്നിരിക്കുന്ന ആ വൈഷ്ണവന്മാരെ കണ്ടപ്പോൾ വേടന്മാക്കു അനുതാപമുണ്ടായി. അവർ ആ ആഗതന്മാക്കു പുതയ്ക്കുവാൻ വേണ്ടുന്ന വസ്ത്രങ്ങൾ ഉടൻ എടുത്തുകൊണ്ടുവന്നു കൊടുത്തു. കുളിർപോകുവാൻ തീ കത്തിക്കയും ചെയ്തു.

ഇത്രയുമായപ്പോൾ രാമാനുജന്നു് അല്പം ആശ്വാസമായി. ആ ഉദാരശീലന്മാരായ വനവാസികളുടെ സല്ക്കാരത്താൽ ശിഷ്യന്മാരും സമ്പ്രീതരായി.

അതിൽപ്പിന്നെ ആ വേടന്മാരും രാമാനുജശിഷ്യന്മാരും തമ്മിൽ സംവാദമുണ്ടായി.

വേടന്മാർ—"വൈഷ്ണവന്മാരായ നിങ്ങൾ അകാലത്തു് ഈ കാട്ടിന്നുള്ളിൽ അകപ്പെട്ടതെങ്ങിനെ? നിങ്ങളിൽ ഇതാ ഇദ്ദേഹം വളരെ തളന്നിരിക്കുന്നുവല്ലോ. നിങ്ങൾ എവിടെനിന്നാണു വരുന്നതു്?"

ശിഷ്യന്മാർ—"ഞങ്ങൾ ശ്രീരംഗത്തുനിന്നു പോന്നവരാണു്."

"എന്തു്! ശ്രീരംഗത്തുനിന്നോ? ഹാ, ഞങ്ങൾ അനുഗ്രഹീതരായി. എന്നാൽ, ഞങ്ങളുടെ ആചാര്യന്റെ വർത്തമാനമെല്ലാം നിങ്ങൾ അറിയുമല്ലോ. ഞങ്ങളുടെ സർവ്വശോകാപഹനായ ഗുരുദേവൻ—സാക്ഷാൽ രാമാനുജാചാര്യൻ ഇപ്പോൾ എവിടെയാണു്?"

"ആചാര്യരെ നിങ്ങൾ അറിയുമോ?" എന്നു ശിഷ്യന്മാർ അത്ഭുതത്തോടേ ചോദിച്ചു.

"ഞങ്ങൾക്കു് അദ്ദേഹത്തെക്കുറിച്ചു് അധികമൊന്നും അറിഞ്ഞുകൂടാ. ഞങ്ങളുടെ ഗുരുവായ തിരുപ്പതി

നല്ലാൻ ഞങ്ങളുടെ ഏകയോഗക്ഷേമത്തിന്നുവേണ്ടി സദാചാരങ്ങരം ഏപ്പെടുത്തിയതിൽ ഞങ്ങരം രാമാനുജനെ ആചായ്യനായി ആരാധിക്കേണമെന്നു വിധിച്ചിട്ടുണ്ട്. അന്നുമുതൽ രാമാനുജനെ ശരണംപ്രാപിച്ചവരാണു ഞങ്ങരം. അദ്ദേഹത്തെ പൂണ്ണമായി വിശ്വസിച്ചുകൊണ്ടാണു ഞങ്ങളുടെ ജീവിതം. അദ്ദേഹമാണു ഞങ്ങളുടെ നാഥൻ. ആറുദിവസങ്ങരംക്കുമുമ്പ് ഒരു വൈഷ്ണവൻ ഈ വഴിക്കു ചെല്ലുമ്പോരം, ഞങ്ങളുടെ ആചായ്യൻ ശ്രീരംഗത്തുനിന്നു് എങ്ങിനെയോ മറഞ്ഞിരിക്കുന്നുവെന്നു പറയുകയുണ്ടായി. അതു കേട്ടപ്പോരംമുതൽ കഠിനശോകംകൊണ്ടു ഞങ്ങരംക്കു് ഊണും ഉറക്കവും ഇല്ലാതായിരിക്കയാണു്. രാവും പകലും ഞങ്ങരം ദീനരായി രാമാനുജന്നുവേണ്ടി പ്രാത്ഥിക്കുന്നു.

"എന്നാൽ നിങ്ങളുടെ പ്രാത്ഥനയെ ഭഗവാൻ കൈക്കൊണ്ടിരിക്കുന്നു. നിങ്ങളുടെ ആചായ്യനെ ഭഗവാൻ നിങ്ങളുടെ അടുക്കലേക്കുതന്നെ അയച്ചിട്ടുണ്ടു്. ഇതാ, ഇദ്ദേഹംതന്നെയാണു നിങ്ങളുടെ രാമാനുജാചായ്യൻ."

ആദ്യം അവർ അത്ഭുതംകൊണ്ടു് നിശ്ചേഷ്ടരും, പിന്നെ ആനന്ദംകൊണ്ടു ആടുന്നവരുമായി. അവരേവരും രാമാനുജപാദങ്ങളിൽ വീണു. അവരിൽനിന്നു അശ്രുധാരയുണ്ടായി.

"ഹാ, ഗുരുദേവാ, സവ്വജീവദയാപരാ, ഞങ്ങരംക്കു് അങ്ങയെ ഈ വിപത്തുകാലത്താണല്ലോ കാണേണ്ടിവന്നതു്. അഥവാ, ഇതും ദൈവാനുഗ്രഹമാണെന്നായിരിക്കാം ഞങ്ങരം കരുതേണ്ടതു്. മഹായശസ്വിയായ അങ്ങയെ ആപത്തുകാലത്തു ആശ്വസിപ്പിക്കുവാൻ ഞങ്ങരംക്കാണ

ല്ലോ യോഗമുണ്ടായതു്. ഭഗവൽഭക്തന്മാരിൽ സർവോത്തമനായ അങ്ങേയ്ക്കു ഈ ആപത്തു എങ്ങിനെയുണ്ടായി?"

രാമാനുജൻ—"നിങ്ങൾക്കാർക്കും സങ്കടമുണ്ടാകരുതു്. ഈ വിപത്തുകളും കഷ്ടങ്ങളുമെല്ലാം അല്പകാലത്തേക്കു മാത്രമുള്ളതാണു്. ഉടനേ ഉദയം കാണും. ഈ വിപത്തുകൾകണ്ടു ആർക്കും പേടിവേണ്ടാ. എല്ലാം നന്മയിൽത്തന്നെയാണു കലാശിക്കുക. ഭഗവാന്റെ തിരുവുള്ളം ആരുകണ്ടു? ഇങ്ങിനെയൊരു വിപത്തു എനിക്കു ഉണ്ടാകാതെയിരുന്നാൽ, ഞാൻ ഈ വനാന്തർഭാഗത്തു വരുന്നതാണോ? ഈ പ്രദേശത്തു ഏതോ ചിലതെല്ലാം എനിക്കു ചെയ്യുവാനുണ്ടെന്നു തോന്നുന്നു. അതിനായിരിക്കാം ഭഗവാൻ എന്നെ ഇങ്ങോട്ടു വിട്ടിരിക്കുന്നതു്.

ഈ വാക്കുകൾ കേട്ടു് വേടന്മാർ തെളിഞ്ഞു. രാമാനുജനും ശിഷ്യന്മാർക്കുമായി അവർ തേനും തിനയും എടുത്തുകൊണ്ടുവന്നു കൊടുത്തു. അവർ അതോടുകൂടി വിശപ്പടങ്ങി. ആ രാത്രി അവർ സമാധാനത്തോടുകൂടി ഉറങ്ങുകയും ചെയ്തു.

പിറെറന്നാൾ രാവിലെ രാമാനുജനും കൂട്ടരും ആ കാട്ടിൽനിന്നു നാട്ടിലേക്കു പുറപ്പെട്ടു. തന്റെ ശിഷ്യന്മാരിൽ ഒരുവനേയും ഒരു വേടനേയും ശ്രീരംഗത്തേക്കയച്ചതിൽപ്പിന്നെ ബാക്കിയുള്ള നാല്പത്തിയഞ്ചു ശിഷ്യന്മാരോടുകൂടിയാണു് രാമാനുജൻ യാത്രയായതു്. വേടന്മാരിൽ ചിലർ അവരെ നാട്ടിന്പുറംവരേക്കും അനുഗമിച്ചു. അവർക്കു ആ നാട്ടിലെ ഒരു വീട്ടിൽ വിശ്രമിക്കുവാൻ ഏപ്പാടുചെയ്തുകൊടുത്തതും വേടന്മാരാണു്.

ആ വീട്ടിൽ രാമാനുജനും കൂട്ടരും പ്രവേശിക്കു മ്പോൾ, ഗൃഹിണി മാത്രമേ അകത്തുണ്ടായിരുന്നുള്ളൂ. ഗൃഹനായകൻ വേട്ടക്കു പോയിരിക്കയായിരുന്നു. ഭർത്താവിന്റെ അനുജ്ഞകൂടാതെ യാതൊന്നും പ്രവർത്തിക്കാത്തവളാണു ആ ഗൃഹനായിക. അതുകൊണ്ട്, നായകൻ വരുന്നതുവരെ അവർക്കു അവിടെ കാത്തിരിക്കേണ്ടിവന്നു.

വൈകുന്നേരം ഗൃഹനായകൻ വന്നു. രാമാനുജനും ശിഷ്യന്മാരും വന്നിരിക്കുന്നതറിഞ്ഞു. അവരെ ബ്രാഹ്മണരുടെ അഗ്രഹാരത്തിലേക്കു കൂട്ടിക്കൊണ്ടുചെല്ലുന്നതിന്നും, അവിടെ സത്രത്തിൽ ഭോജനത്തിന്നു ഏർപ്പാടുചെയ്യുന്നതിന്നും ആയാൾ ഭൃത്യനെ നിയോഗിച്ചു.

രാമാനുജനും ശിഷ്യന്മാരും സത്രത്തിലേക്കു പോയി. അവർ ആദ്യം ചെന്നിരുന്ന ആ വീട്ടിലെ നാഥനോട്, വൈഷ്ണവൻ തരുന്ന അന്നം മാത്രമേ ഞങ്ങൾ ഭുജിക്കയുള്ളുവെന്നു പറകയുണ്ടായി. അതുകൊണ്ടാണ് ആയാൾ അവിടെ ഭോജനം തയ്യാറാക്കാതെ അവരെ സത്രത്തിലേക്കയച്ചതു്.

സത്രത്തിൽ ഭോജനപദാർത്ഥങ്ങളെല്ലാം തയ്യാറായി. ഒരു സ്ത്രീ അകത്തു നിന്നുകൊണ്ട് അവരെ ഭോജനത്തിന്നു വിളിച്ചു. ശിഷ്യന്മാർ സംശയിച്ചുകൊണ്ടിരിക്കയായി. അന്യസ്ത്രീയാരോ ചോറു വിളമ്പിത്തരുന്നതു അവർക്കു ഉണ്ണുവാൻ ഇഷ്ടമില്ലാ. അവർ ഒന്നും മിണ്ടാതെ അവിടെത്തന്നെ ഇരുന്നു. അവരുടെ മനോഗതം ആ സ്ത്രീക്കു മനസ്സിലായി.

"നിങ്ങൾ എന്നെ സംശയിക്കേണ്ടാ. ഞാനും രാമാനുജപാദങ്ങളെ ആശ്രയിച്ചവൾ തന്നെയാണ്"—എന്നു അവൾ പറഞ്ഞു.

"അമ്മേ, ഞങ്ങൾ സംശയിക്കുന്നതു നിങ്ങൾ പൊറുക്കണം. നിങ്ങൾ വൈഷ്ണവിയാണെന്നു ഞങ്ങൾ എങ്ങിനെ വിശ്വസിക്കും? നിങ്ങളുടെ വാക്കു ഞങ്ങളിൽ അത്ഭുതത്തേയും സംശയത്തേയും അധികമായി വളർത്തുന്നു. നിങ്ങൾ ആചാര്യന്റെ ശിഷ്യയായതു എങ്ങിനെയെന്നു ഞങ്ങളോടു പറയാമോ?"

"പറയാം, കേൾക്കുവിൻ! ഈ സംഭവം കഴിഞ്ഞിട്ട് പല വർഷങ്ങളായി. അന്നു ഈ രാജ്യത്തു ദാരുണമായി ക്ഷാമബാധയുണ്ടായി. നാട്ടുകാർ പലവഴിക്കും പാഞ്ഞു. ഞാനും എന്റെ ഭർത്താവും നിർഗ്ഗതികളായി പലേടത്തും ഉഴന്നുനടന്ന് ഒടുക്കം ശ്രീരംഗത്തെത്തി. അവിടെ രാമാനുജൻ വീടുതോറുംചെന്നു ഭിക്ഷവാങ്ങുന്നതു ഞാൻ കണ്ടിട്ടുണ്ട്. അവിടത്തെ നാടുവാഴിയായ അകളങ്കനും പലേ പ്രഭുക്കന്മാരും രാമാനുജനെ നമസ്കരിക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്. ഒരുനാൾ ഞങ്ങൾപാർക്കുന്ന വീട്ടിലേക്കു രാമാനുജൻ ഭിക്ഷയ്ക്കായി വന്നു. ഞാൻ ഓടിച്ചെന്നു് അദ്ദേഹത്തിന്റെ മുമ്പിൽ കൈക്കൂപ്പിനിന്നു. അപ്പോൾ അദ്ദേഹം "കുഞ്ഞേ, നിനക്കെന്തൊണുവേണ്ടതു്." എന്നു എന്നോടു വാത്സല്യത്തോടേ ചോദിച്ചു. "സ്വാമിൻ, താങ്കൾ വീടുവീടായിനടന്നു് പിച്ചയെടുക്കുന്നതു ഞാൻ കാണാറുണ്ട്. നാടുവാഴിമുതൽ സർവ്വജനങ്ങളും താങ്കളെ പൂജിക്കുന്നതും ഞാൻ കാണുന്നു. ഇങ്ങിനെ പൂജിക്കുവാൻതക്കവണ്ണം താങ്കൾക്കുള്ള മഹത്വം എന്താണെന്നു എന്നോടു പറയാമോ" എന്നു ഞാൻ വണക്കത്തോടേ പ്രാർത്ഥിച്ചു.

"മകളേ, എനിക്കു വിശേഷിച്ചു മഹത്വമൊന്നുമില്ലാ. ഞാൻ ഇടയ്ക്കിടെ അവരുടെ അടുക്കൽ ചെന്നു ഭഗവാന്റെ കാരുണ്യാദിഗുണങ്ങളെക്കുറിച്ചു വർണ്ണിച്ചുകേൾ

പ്പിക്കാറുണ്ടു്. അതുകൊണ്ടു അവക്കു എന്നിൽ അല്പം പ്രിയമുണ്ടായിയെന്നുമാത്രം."

"ആ വർണ്ണന എന്നെയും കേൾപ്പിക്കാമോ.?"

"അതു് ആക്കും കേൾക്കാവുന്നതുതന്നെ. അതു കേൾക്കുന്നതിനു ജാതിഭേദമോ സ്ഥിതിഭേദമോ പ്രതിബന്ധമല്ലാ.എന്നു ആരംഭിച്ചു രാമാനുജൻ ആഹ്ലാദപ്രദമായ പല കീർത്തനങ്ങളും എന്നെ കേൾപ്പിച്ചു. ഞാൻ ആനന്ദത്തിൽ നിമഗ്നയായി.

കുറച്ചുകാലംകഴിഞ്ഞപ്പോൾ ക്ഷാമം നിശ്ശേഷം നീങ്ങി ഈ രാജ്യം സുഭിക്ഷമായിയെന്നു് ഞങ്ങൾ കേട്ടു. ഉടനെ ഞങ്ങൾക്കു ഇങ്ങോട്ടേക്കുള്ള പുറപ്പാടായി; എനിക്കു രാമാനുജനിൽനിന്നു ഒരിക്കൽക്കൂടിയും ഉപദേശം കേൾക്കേണമെന്നു് ആഗ്രഹമുണ്ടായി. ഞാൻ പരാധീനയായ സ്ത്രീയാകയാൽ തനിയേ പുറത്തെങ്ങും ചെല്ലുവാൻ അനുജ്ഞയില്ലാ. രാമാനുജനെ ആവഴിക്കൊന്നും കാണുന്നതുമില്ലാ. എന്റെ മനസ്സു് ഉഴറിത്തുടങ്ങി. ഞങ്ങൾക്കു് പുറപ്പെടേണ്ടതിന്നുള്ള കാലമായി. രാമാനുജനെ ഒരിക്കൽക്കൂടിയും കണ്ടു് ഉപദേശം ഗ്രഹിക്കുന്നതിന്നു സാധിക്കാത്തതിൽ ഞാൻ ശോകാവേഗത്താൽ ഉന്മത്തയെപ്പോലെയായി. അപ്പോഴുണ്ടതാ, എന്റെ ഭാഗ്യത്തിന്നു, രാമാനുജൻ ആ വഴിക്കുവരുന്നു. ഞാൻ ഓടിച്ചെന്നു കാല്ക്കൽ വീണു. എനിക്കു ഒരിക്കൽക്കൂടിയും ഉപദേശം തന്നു അനുഗ്രഹിക്കേണമെന്നു് ഞാൻ പ്രാത്ഥിച്ചു. അദ്ദേഹം ദയാപൂർവം ദചന്ദചരഹസ്യമഹാമന്ത്രം എനിക്കുപദേശിച്ചുതന്നു. അദ്ദേഹത്തിന്റെ ഓർമ്മയ്ക്കായി വല്ലതുമൊരു വസ്തു എനിക്കു തരേണമെന്നു ഞാൻ വീണ്ടും പ്രാത്ഥിച്ചപ്പോൾ, തൽക്കാലം തന്റെ കൈവശം വേറെയൊന്നുമില്ലെന്നുപറഞ്ഞു് മെതിയടികൾരണ്ടും കാലിൽനിന്നഴിച്ചു

എനിക്കു തന്നു് അദ്ദേഹം എന്നെ ആശീർവ്വദിക്കയും ചെയ്തു. അതുകഴിഞ്ഞിട്ടാണു ഞാൻ എന്റെ ഭർത്താവോടുകൂടി ഇങ്ങോട്ടുപോന്നതു്. അന്നുമുതൽ നാൾതോറും കുളിച്ചു ശുചിയായി ആ മെതിയടികളെ പൂജിച്ചതിൽപ്പിന്നീട്ടുമാത്രമേ ഞാൻ ഊണ്‍കഴിക്കാറുള്ളു".

ഇങ്ങിനെ അവൾ പറഞ്ഞതെല്ലാം കേട്ടപ്പോൾ രാമാനുജശിഷ്യന്മാൎക്കുണ്ടായ അത്ഭുതത്തിന്നു അതിരുണ്ടായില്ലാ. ദുർഗ്ഗമവനാന്തരത്തിലും വിദൂരഗ്രാമപ്രദേശത്തിലുമെല്ലാം രാമാനുജനാമം മാറ്റൊലിക്കൊള്ളുന്നുവല്ലോ. എങ്കിലും, ഒന്നുകൂടിയും അവൎക്കു പരീക്ഷിച്ചുനോക്കേണമെന്നു തോന്നി.

"അമ്മേ ആചാൎയ്യരെ നിങ്ങൾ കണ്ടിട്ടുണ്ടല്ലൊ. ഞങ്ങൾ ആരെല്ലാമാണെന്നു ആ വിളക്കെടുത്തുകൊണ്ടുവന്നു ഒന്നു നോക്കുമോ? ഞങ്ങളിൽ ആരെയെങ്കിലും ശ്രീരംഗത്തുവെച്ചു നിങ്ങൾ കണ്ടിട്ടുണ്ടോ എന്നു അറിയാമല്ലോ."

ഇതുകേട്ടു് ആ സ്ത്രീ വിളക്കെടുത്തു അടുത്തുചെന്നു് അവരെ ഓരോരുത്തരെയായി നോക്കി. ഒന്നും മിണ്ടാതെ രാമാനുജൻ അടങ്ങിയിരിക്കയാണു്. ആ സ്ത്രീ അദ്ദേഹത്തിന്റെഅടുക്കൽവന്നു. ആപാദചൂഡം ഒന്നു നോക്കിയതിൽപ്പിന്നെ അവൾ തൊഴുതു കുമ്പിട്ടു.

"സ്വാമിൻ, ഈ പാദങ്ങൾ എന്റെ ഗുരുദേവന്റേതുതന്നെ. ഞാൻ അദ്ദേഹത്തിന്റെ മുഖത്തേക്കു അത്ര സൂക്ഷിച്ചുനോക്കിട്ടില്ലാ. അദ്ദേഹം എനിക്കായി മെതിയടികൾ അഴിച്ചുതരുമ്പോൾആ പാദങ്ങളെ ഞാൻ നല്ലവണ്ണംനോക്കീട്ടുണ്ടു്. അന്നുമുതൽ അതു എന്റെ മനസ്സിൽ പതിഞ്ഞുകിടക്കുന്നതുമുണ്ടു്. ആ പാദങ്ങളെ അലങ്കരിച്ചിരുന്ന മെതിയടികളെഞാൻ നാൾതോറും പൂജിക്കാറുമുണ്ടല്ലോ. അതുകൊണ്ടു് ഞാൻ കണ്ട ആ ഗുരുദേവപാദങ്ങൾ

തന്നെയാണ് ഇതുമെന്ന വിശ്വാസത്തോടെ പറയുവാൻ എനിക്ക തോന്നുന്നുണ്ട്.

രാമാനുജൻ അപ്പോഴാണ് മൌനത്തെ ലംഘിച്ചത്:—"എൻെറ ശിഷ്യന്മാരെ, ഇപ്പോൾ നിങ്ങൾ എന്തു വിചാരിക്കുന്നു! ഇത്ര ഉൽകൃഷ്ടമായ ഭക്തി നിങ്ങൾ എവിടെ കണ്ടിട്ടുണ്ട്? ഈ സുവ്രതയെ ഞാൻ മറന്നിട്ടില്ലാ. ഇവളുടെ വൃത്താന്തമെല്ലാം ഇവളിൽനിന്നുതന്നെ നിങ്ങൾ കേട്ടുകൊള്ളട്ടേ എന്നുവെച്ചാണ ഞാൻ അടങ്ങിയിരുന്നത്. ഇന്നു നിങ്ങൾക്ക സുദിനമാണ്. ഈ പുണ്യശീലയെ ദശിക്കുന്നതിന്നു ഭാഗ്യമുണ്ടായല്ലോ. വരുവിൻ, ഇവൾ തരുന്ന അമൃതാന്നം നമുക്ക് തൃപ്തിയോടേ ഭുജിക്കാം."

അപ്രകാരം അവരെല്ലാവരും അകത്തുചെന്ന് ഊൺ കഴിച്ചു. അവക്കുണ്ടായ സംപ്രീതിക്ക് അളവില്ലാ. അവർ ആ സത്രത്തിൽത്തന്നെ കിടന്നുറങ്ങുകയും ചെയ്തു.

പിറെറന്നാൾ ആ സ്ത്രീയുടെ ഗൃഹത്തിലാണ രാമാനുജനും ശിഷ്യന്മാക്കും ഭോജനമുണ്ടായത്. അന്ന് അവളുടെ ഭത്താവും രാമാനുജൻെറ ശിഷ്യനായി. അവളുടെ പേർ ചോലാഞ്ചലാമ്മാൾ എന്നും, അവളുടെ ഭത്താവിൻെറ പേർ രാഗദാസനെന്നുമാണ്. അവളെ കൊണ്ടപ്പിരാട്ടിയാർ എന്നും വിളിക്കാറുണ്ട്.

ആ ദമ്പതികളുടെ സൽക്കാരങ്ങളാൽ സംപ്രീതനായി രാമാനുജൻ അവിടെ കുറച്ചുനാൾ പാത്തു. രംഗദാസൻ ഉദാരവൃത്തനായ ധനവാനാകകൊണ്ട് അദ്ദേഹത്തിൽനിന്നു രാമാനുജനും ശിഷ്യന്മാക്കും പല സാഹായ്യങ്ങളുമുണ്ടായി. അവിടെവെച്ചാണ തൻെറ ഒളിവേഷത്തെ മാററി രാമാനുജൻ വീണ്ടും സന്യാസവേഷം ധരിച്ചു

ണ്ടു്. ശ്രീരംഗവൎത്തമാനം അറിഞ്ഞുവരുന്നതിലേയ്ക്കു ശിഷ്യരിൽ രണ്ടുപേരെ അപ്പോഴും അയയ്ക്കയുണ്ടായി.

രാമാനുജൻ ആ ഗൃഹത്തിൽ താമസിക്കുന്നതിന്നിടയ്ക്കു് അതിന്നടുത്തുള്ള ജലഗ്രാമത്തിൽ ആണ്ടാൻ ചെന്നു് അവിടെ പരമതസ്ഥരായുള്ളവരെയെല്ലാം രാമാനുജമതത്തിലേയ്ക്കു ചേൎത്തു. അതിൽപ്പിന്നെ രാമാനുജനും മററു ശിഷ്യന്മാരും ആ ഗ്രാമത്തിലേക്കു പോയി. അവിടെവെച്ചാണു വട്ടകനമ്പിയാർ രാമാനുജൻെറ ശിഷ്യനായതു്. ചിലനാൾ ജലഗ്രാമത്തിൽ പ്രവൎത്തിച്ചതിൽപ്പിന്നെ രാമാനുജൻ നരസിംഹപുരത്തിലേയ്ക്കു തിരിഞ്ഞു. രാമാനുജപാദങ്ങളെ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു ക്ഷേത്രവും, രാമാനുജസ്പൎശത്താൽ പരിപാവനമായതെന്നു കൊണ്ടാടുന്ന ഒരു അരുവിയും ജലഗ്രാമത്തിൽ ഇപ്പോഴുമുണ്ടു്.

രാമാനുജൻ നരസിംഹപുരത്തിൽ മേവുന്ന കാലത്താണു് അദ്ദേഹത്തിൽനിന്നു വട്ടകനമ്പിയാർവിശിഷ്ടാദ്വൈതസിദ്ധാന്തമെല്ലാം പഠിച്ചതു്. നരസിംഹപുരവാസികൾ രാമാനുജശത്രുവായ ചോഴമന്നൻെറ നാശത്തിന്നു പല മന്ത്രതന്ത്രങ്ങളും പ്രയോഗിക്കയുണ്ടായത്രേ.

അനന്തരം രാമാനുജൻ തൊണ്ടവൂരിലേക്കു യാത്രയായി. ഇപ്പോൾ ആ നാട്ടിന്നു തൊന്നൂര എന്നാണു പേരു്. മൈസൂരിൽനിന്നു പതിനാറു നാഴിക വടക്കാണതു്. തൊണ്ടവൂർ നമ്പി രാമാനുജൻെറ ശിഷ്യനാണു്. ആ നമ്പിയുടെ വസതിയിലാണു രാമാനുജൻ പാൎത്തതു്. ഏററവും ദരിദ്രനാണു തൊണ്ടവൂർ നമ്പി. അതുകൊണ്ടു രാമാനുജനേയും ശിഷ്യന്മാരേയും യഥാൎഹം സൽക്കരിക്കുന്നതിലേയ്ക്കു ചോലാഞ്ചലാമ്മാളുടെ ഭൎത്താവായ രംഗദാസൻ ഓരായിരം പൊൻപണം നമ്പിക്കു കൊടുത്തു.

തൊണ്ടവൂർ ഉൾപ്പെടെയുള്ള ആ നാട്ടിലെ അപ്പോഴത്തെ രാജാവു വിട്ടൽദേവനാണ്. അദ്ദേഹത്തിന്നു രൂപയൌവനസമ്പന്നയായി ഒരു പുത്രിയുണ്ട്: അവളുടെ സൌന്ദര്യ്യവും സൌശീല്യവും അന്യാദൃശമാണ്. എന്നാൽ ദുർവ്വിധിയാൽ അവൾക്കു പിശാചബാധയുണ്ടായി. വെറും പിശാചികയെപ്പോലെ അവൾ ബീഭത്സചേഷ്ടകൾ കാണിച്ചുതുടങ്ങി. ഇതിൽനിന്നു വിട്ടൽരാജാവിന്നും കുടുംബത്തിന്നും തീവ്രശോകമുണ്ടായി.

ഒരുനാൾ, തൊണ്ടവൂർനമ്പിയാർ കൊട്ടാരത്തിലെ അന്തഃപുരത്തിൽ ഭിക്ഷയ്ക്കു ചെന്നപ്പോൾ അവിടെയുള്ളവരെല്ലാം ശോകാധീനരായി വർത്തിക്കുന്നതു കണ്ടു സംശയിച്ചു. രാജ്ഞിയുടെ മുഖവും വാടി വിളർത്തിരിക്കുന്നു. "അമ്മേ, എന്തു് അമംഗളമാണ് ഇവിടെ ഉണ്ടായിരിക്കുന്നതു്? ബന്ധുമിത്രങ്ങളിൽ ആരെങ്കിലും മരിച്ചുവോ?" എന്നു നമ്പി ചോദിച്ചു.

"മരണമാണ് ഉണ്ടായിരിക്കുന്നതെങ്കിൽ പൊറുക്കാമായിരുന്നുവല്ലോ. അതിനേക്കാൾ കഠിനമാണ് ഞങ്ങളെ ബാധിച്ചിരിക്കുന്ന ആപത്തു്. ഞങ്ങൾക്ക് ഒരേ മകളേയുള്ളു. അവളുടെ ശീലഗുണങ്ങളേയും അവളുടെ രൂപസൌന്ദര്യ്യത്തേയും എല്ലാവരും കൊണ്ടാടിയിരിക്കുന്നു. ഇപ്പോൾ അവളെ കാണുമ്പോൾ മനസ്സു പിളർന്നുപോകുന്നു. അവളെ ഏതോ ദുർദ്ദേവത എങ്ങിനെയോ ബാധിച്ച് ഭയങ്കരമായി വലയ്ക്കുന്നു. ആ ബാധയെ അകററുവാൻ ഇനി ബാക്കിയൊന്നും ഞങ്ങൾക്കു ചെയ്തുനോക്കുവാൻ ഇല്ലെന്നായി. ഞങ്ങൾ എന്തു ചെയ്യട്ടേ"—എന്നിങ്ങിനേ രാജ്ഞി ഏററവും ദീനതയോടേ പറഞ്ഞു.

"കഷ്ടം! ഇതു ഞാൻ ഇന്നേവരെ അറിഞ്ഞില്ലല്ലോ. എൻെറ ഗുരുദേവനായ രാമാനുജാചാര്യ്യർ നമ്മുടെ ഭാഗ്യ

ത്താൽ ഈ നാട്ടിൽ എഴുന്നള്ളീട്ടുണ്ടു്. അദ്ദേഹത്തിന്റെ ഒരേ നോട്ടംകൊണ്ടു് ഏതു ഘോരപിശാചവും ഒഴിഞ്ഞു പോകും"—എന്നു് ആരംഭിച്ചു കാഞ്ചീപുരത്തിൽവെച്ചു രാമാനുജൻ ബ്രഹ്മരക്ഷസ്സിനെ ഓടിക്കയുണ്ടായ ആ സംഭവം വടകനമ്പിയാർ രാജ്ഞിയോടു പറഞ്ഞു.

രാജ്ഞി ഉടനേതന്നെ ഭർത്താവിനെ ചെന്നുകണ്ടു വടുകനമ്പിയിൽനിന്നു കേട്ടതെല്ലാം അറിയിച്ചു. അങ്ങിനെയാണെങ്കിൽ കൊട്ടാരത്തിലേയ്ക്കു രാമാനുജനെ ക്ഷണിച്ചു് ആഘോഷത്തോടേ സൽക്കരിക്കേണമെന്നു രാജ്ഞിയെ ധരിപ്പിച്ചു രാജാവു് അതിലേയ്ക്കൊരുങ്ങി. കേമമായ നിലയിൽ വിരുന്നിനു വട്ടംക്രൂട്ടി ആ നാട്ടിലെ വിദ്വാന്മാരെയെല്ലാം ക്ഷണിച്ചു.

വിട്ടലരാജാവിനെ മുമ്പൊരിക്കൽ ഡൽഹി ചക്രവർത്തി തന്റെ ബലത്താൽ ബന്ധിച്ചു കാരാഗാരത്തിൽ അടച്ചിട്ടുണ്ടു്. പിന്നീടു് അദ്ദേഹത്തെ വിട്ടയയ്ക്കുമാറായപ്പോൾ ബന്ധനസ്ഥനായിരുന്നതിന്നു് അടയാളമായി അദ്ദേഹത്തിന്റെ കൈവിരലുകളിലൊന്നു ചക്രവർത്തിയുടെ ആജ്ഞപ്രകാരം ഛേദിച്ചുകളഞ്ഞു. അങ്ങിനെയുള്ള ആൾ വിരുന്നുനൽകിയാൽ അതു കൈക്കൊള്ളുന്നതു് ആചാരവിരോധമാണെന്നു് അവിടത്തെ ബ്രാഹ്മണരെല്ലാം പിന്മാറി. അങ്ങിനെയുള്ള മൂഢതയൊന്നും രാമാനുജന്നില്ലല്ലോ. സന്ന്യാസിയായ തനിക്കു കൊട്ടാരത്തിൽചെന്നു രാജകീയമായ സല്ക്കാരങ്ങളിൽ പങ്കുകൊള്ളുന്നതിൽ മാത്രമേ അദ്ദേഹത്തിന്നു് അപ്രിയം തോന്നിയുള്ളു. ആതുരരക്ഷണത്തിന്നാകയാൽ രാജധാനിയിൽ പ്രവേശിക്കുന്നതു തെററല്ലെന്നു തൊണ്ടവൂർനമ്പിയാർ വാദിച്ചു രാമാനുജനെ അങ്ങോട്ടു ക്രൂട്ടിക്കൊണ്ടുപോയി. ആ നാട്ടിലെ ബ്രാ

ഷമണരാരും തന്റെ വിരുന്നിന്നു വരാതിരുന്നതുകൊണ്ടു് വിട്ടലരാജാവിന്നു രാമാനുജനിൽ അധികമായ ഭക്തിയുണ്ടായി. അദ്ദേഹം ഗംഭീരമായ ആഡംബരകോലാഹലങ്ങളോടെ രാമാനുജനെ സൽക്കരിച്ചു.

രാജാവും രാജ്ഞിയും ഭക്തിപൂർവ്വം നമസ്കരിച്ചു പ്രാർത്ഥിക്കയാൽ രാമാനുജൻ തന്റെ പാദതീർത്ഥത്തെ എടുത്തു് ആ പിശാചഗ്രസ്തയായ രാജകുമാരിയിൽ യഥാവിധി തളിക്കുവാൻ ആജ്ഞാപിച്ചു. അങ്ങിനെ ചെയ്തതോടുകൂടി പിശാചബാധ നീങ്ങി ആ കുമാരി ഉറക്കത്തിൽനിന്നെന്നപോലെ ഉണൎന്നെഴുന്നേററു. യാതൊരു പീഡയും അവളിൽ ഇല്ലെന്നായി.

ഈ അത്ഭുതകൎമ്മംകൊണ്ടു് ആ രാജധാനിയിലെ സൎവ്വജനങ്ങളും അഭയപ്രാൎത്ഥനയോടെ രാമാനുജസന്നിധിയിൽ ചെന്നു നമസ്കരിച്ചു. അന്നുതന്നെ ആ രാജകുടുംബം രാമാനുജമതത്തെ അവലംബിക്കയും ചെയ്തു. അന്നുമുതൽ വിട്ടൽദേവന്റെ പേരു് വിഷ്ണുവൎദ്ധനനെന്നായി.

വിട്ടൽദേവൻ ആദ്യം ജൈനമതസ്ഥനായിരുന്നുവത്രേ. ആ മതത്തിന്റെ ഉൽക്കൎഷത്തിന്നുവേണ്ടി അദ്ദേഹം വളരെയെല്ലാം പ്രവൎത്തിച്ചിട്ടുണ്ടു്. വിശിഷ്ടാദ്വൈതസിദ്ധാന്തത്തെ അംഗീകരിച്ചപ്പോൾ അദ്ദേഹം ജൈനമതത്തെ വെറുത്തു. 790 ജൈനക്ഷേത്രങ്ങളെ അദ്ദേഹം വിഷ്ണുക്ഷേത്രങ്ങളാക്കി മാററി. അദ്ദേഹം ജൈനമതത്തിന്നു കൊടുത്തിരുന്ന ധനത്തെയെല്ലാം പിൻവലിച്ചു്, അതിനെക്കൊണ്ടു് അഞ്ചു വിഷ്ണുക്ഷേത്രങ്ങൾ വമ്പിച്ച നിലയിൽ വേറെയും നിൎമ്മിച്ചു. ജൈനക്ഷേത്രങ്ങളെ നശിപ്പിച്ചു അവയിലെ കല്ലുകൊണ്ടു് ഒരു തടാകമുണ്ടാക്കി. അതിന്നു തിരുമലസാഗരമെന്നാണു പേരു്. ശ്രീരംഗപ

ട്ടണത്തിൽ കാവിരിനദിയുടെ ഇരുതീരങ്ങളിലുള്ള ഭൂമിയെയെല്ലാം അദ്ദേഹം രാമാനുജന്നു ദാനംചെയ്തു. ആ പ്രദേശത്തെ നഗരമാക്കി അഷ്ടഗ്രാമമെന്നു പേർകൊടുത്തു്, അതിൻെറ രക്ഷയ്ക്കു് ഉദ്യോഗസ്ഥന്മാരെ നിയമിക്കയുമുണ്ടായി.

രാജാവു് അന്യമതത്തെ അവലംബിച്ചുവെന്നു മാത്രമല്ലാ, ജൈനമതത്തെ ദ്രോഹിക്കക്കൂടിയും ചെയ്യുന്നതു കണ്ടപ്പോൾ ജൈനന്മാർ കൂട്ടത്തോടേ ഇളകി. തങ്ങൾക്കുണ്ടായിരുന്ന അന്തസ്സും അധികാരവുമെല്ലാം വൈഷ്ണവന്മാരിലേക്കു മാറുന്നതുകണ്ടു് അവർക്കു രാമാനുജനോടാണു ദേഷമുണ്ടായതു്. പന്തീരായിരത്തോളം ജൈനന്മാർ ഒരേകാലത്തു രാമാനുജനോടു് എതിർത്തുവന്നുവത്രേ. എന്നാൽ, ദുരാധർഷനായ ആ മഹാതേജസ്വിക്കു് എത്രയും ആളുകൾക്കെതിരേ മന്ദസ്മിതത്തോടേ നില്ക്കുന്നതിൽ കുസലുണ്ടായില്ലാ. എതിർത്തുവന്നവരെല്ലാം രാമാനുജൻെറ ഭഗവൽകീർത്തനം കേട്ടതോടുകൂടി ഇണങ്ങിച്ചേരുകയാണുണ്ടായതു്. അത്ഭുതകർമ്മാവും, അനുഗൃഹീതപുരുഷനുമാണു രാമാനുജനെന്നു് അവർ ഒടുവിൽ കൊണ്ടാടി. അവരേവരും ജൈനമതത്തിൽനിന്നു മാറി വൈഷ്ണവമതത്തെ സ്വീകരിക്കയും ചെയ്തു.

ഈ മഹത്തായ വിജയത്തിൽ അധികം ആഹ്ലാദമുണ്ടായതു വിഷ്ണുവർദ്ധനനാണു്. അദ്ദേഹം രാമാനുജനെ ഈശ്വരനായി ആരാധിച്ചു.

ഇങ്ങിനെ രാമാനുജൻ രാജാവിനാലും ജനങ്ങളാലും പൂജിതനായി ഏതാനും നാൾ തൊണ്ടനൂരിൽ വാണതിൽപ്പിന്നെ, പ്രശാന്തമായ ജീവിതത്തിന്നുവേണ്ടി നരസിംഹപുരത്തേക്കു പോന്നു.

വൈഷ്ണവന്മാർക്ക് കുറിയിടുവാനുള്ള തിരുമണ്ണ് ആ നാട്ടിലെങ്ങും കിട്ടാതെ രാമാനുജൻ വിഷമിച്ചു. കരുതിയിരുന്നതെല്ലാം കഴിയാറായി. അതില്ലാതെയായാൽ തൻെറ വൈഷ്ണവജീവിതം നിഷ്ഫലമായേക്കുമല്ലോ എന്ന് അദ്ദേഹം തീവ്രതരം പരിതപിച്ചു.

അന്നു രാവിൽ സ്വപ്നത്തിൽ ഭഗവാൻ അരികേവന്ന്, "വത്സാ, അതാകാണുന്ന യദുഗിരിയിലേക്കു നീ വരുമെന്നു ഞാൻ കാത്തുകൊണ്ടിരിക്കയാണ്; അവിടെ വന്നാൽ നിനക്കുവേണ്ടുന്നതെല്ലാം ഞാൻതരാം" എന്ന് അരുളിച്ചെയ്തു മറഞ്ഞതായി രാമാനുജൻ കണ്ടു. പ്രഭാതത്തിൽ ഈ സംഭവം ശിഷ്യന്മാരെ അറിയിച്ചു. രാജാവും അതുകേട്ടു. ഉടനേ ആളുകളെ വിട്ടു യദുഗിരിയിലേക്കു വഴിയുണ്ടാക്കി. പരിവാരങ്ങളോടുകൂടി രാമാനുജൻ അങ്ങോട്ടു ചെല്ലുകയും ചെയ്തു.

അവിടെയുള്ള വേദസരസ്സ് എന്ന തടാകത്തിലാണ് സ്നാനം ചെയ്തത്. ദത്താത്രേയൻെറ ആശ്രമസ്ഥാനത്തിന്നരികേ നിന്നുകൊണ്ട് ഈറൻമാറി. പിന്നെ ആ മലയിലെല്ലാം തിരുമണ്ണ് അന്വേഷിച്ചു നടന്നു. ഒരിടത്തും കണ്ടില്ല. സൂര്യൻ അസ്തമിച്ചു.

അന്നുരാത്രി ഉറങ്ങുമ്പോൾ രാമാനുജന്നു വീണ്ടും സ്വപ്നമുണ്ടായി. "കല്യാണസരസ്സിൻെറ തെക്കുപടിഞ്ഞാറായുള്ള ആ ചെമ്പകത്തോട്ടത്തിൽ നീ ചെല്ലണം. അവിടെ ഒരു ബകുളവൃക്ഷം ഒററയ്ക്കു നില്ക്കുന്നുണ്ട്. അതിൻെറ നേരേ തെക്കു തഴച്ചുവളർന്നുനില്ക്കുന്ന ഒരു തുളസിച്ചെടി കാണാം. അതിൻെറ മൂലത്തിൽ എറുമ്പുപുററുണ്ട്. അതിൽനിന്ന് എന്നെ നിനക്കു കിട്ടും. പിന്നെ ആ കല്യാണസരസ്സിൻെറ വടക്കുപടിഞ്ഞാറായി

നോക്കിയാൽ അവിടെ തിരുമണ്ണു കാണും" എന്നിങ്ങിനെ ഭഗവാൻ വന്നു പറഞ്ഞു് അന്തർദ്ധാനംചെയ്തു.

നേരം പുലന്നു. രാമാനുജൻ ആഹ്ലാദത്തോടേ എഴുന്നേററു. പൌൎവ്വാഹ്നികം കഴിഞ്ഞ ഉടനേ ആ തുളസീമൂലത്തിലേക്കു നേരേ ചെന്നു. അനേകായിരംപേർ അവിടെ കൂടി. എറുമ്പിൻപുററെല്ലാം തട്ടിനീക്കി അവിടെ കുഴിച്ചുനോക്കിയപ്പോൾ ഭഗവാൻെറ വിഗ്രഹം കണ്ടു. സൎവ്വജനങ്ങളും അതു അത്ഭുതത്തോടേ നോക്കി. അവർ സന്തോഷംകൊണ്ടു് ആൎത്തുവിളിച്ചു.

അനന്തരം രാമാനുജൻ കല്യാണസരസ്സിൻെറ വടക്കുപടിഞ്ഞാറോട്ടായി നടന്നു. അവിടെ ഒരിടത്തു തൻെറ ദണ്ഡുകൊണ്ടു് തട്ടിക്കാണിച്ചു. ആളുകൾ അവിടെ വെട്ടിക്കുഴിച്ചപ്പോൾ ധാരാളമായി തിരുമണ്ണുള്ളതു കണ്ടു. അതുമുഴുവൻ രാമാനുജൻ തൻേറതാക്കി.

തുളസിമൂലത്തിലെ എറുമ്പിൻപുററിന്നുള്ളിൽ കണ്ടു കിട്ടിയ വിഗ്രഹത്തിന്നു ശാസ്ത്രവിധിപോലെ മഹാക്ഷേത്രം നിൎമ്മിക്കുവാൻ വിഷ്ണുവൎദ്ധനൻ തയ്യാറായിറങ്ങി. സ്വന്തം മേൽനോട്ടത്തിൽ ഒട്ടും ലോഭംകൂടാതെ പണികളെല്ലാം ഭംഗിയായി നടത്തി. രാമാനുജൻ ആ ക്ഷേത്രത്തിൽ പാഞ്ചരാത്രവിധിപോലെ പൂജാക്രമം ഏൎപ്പെടുത്തി, ആദ്യം മൂന്നു ദിവസത്തേക്കു താൻതന്നെ പൂജിക്കയും, പിന്നീടു അവിടത്തെ അൎച്ചകനായി തൻെറ ശിഷ്യനായ രംഗരാജഭട്ടനെ നിയമിക്കയും ചെയ്തു.

ആ ക്ഷേത്രത്തിൽ ഉത്സവത്തിന്നു എഴുന്നള്ളിക്കുവാൻ നല്ലൊരു വിഗ്രഹംവേണമെന്നു രാമാനുജന്നു തോന്നി. ഡൽഹി ചക്രവൎത്തിയുടെ രാജധാനിയിൽ രാമപ്രിയ വിഗ്രഹമുണ്ടെന്നറിഞ്ഞു്, അതു കിട്ടിയാൽ തൻെറ അഭിലാഷം പൂൎത്തിയാകുമെന്നു അദ്ദേഹം നിശ്ചയിച്ചു.

ഈ രാമപ്രിയവിഗ്രഹത്തെക്കുറിച്ചുള്ള ഐതിഹ്യം ചുരുക്കത്തിലിങ്ങിനെയാണ്:—

പ്രസ്തുത വിഗ്രഹം ആദികാലത്തു സാക്ഷാൽ രാമചന്ദ്രൻ പൂജിച്ചിരുന്നതാണ്. അങ്ങിനെയാണു അതിന്നു രാമപ്രിയൻ എന്നു പേരുണ്ടായതു്. രാമപ്രിയൻ അതിനെ ഹനുമാന്നു കൊടുത്തു. ഹനുമാനിൽനിന്നു അതു കുശന്നു കിട്ടി. കുശൻെറ പുത്രിയായ കനകമാലിനിയിൽനിന്നു അതു യാദവകുലത്തിലേക്കു പകൎന്നു. ബലരാമൻ അതിനെ നാരായണാദ്രിയിൽ കൊണ്ടുവന്നു പ്രതിഷ്ഠിച്ചു. അന്നുമുതൽ ആ പൎവ്വതത്തിന്നു യദുഗിരിയെന്നു പേരുണ്ടായി. പിൽക്കാലത്തുണ്ടായ രാജാക്കന്മാർ പരസ്പരം കലഹിച്ചുകൊണ്ടിരുന്നതിനാൽ, ഈ നാട്ടിലെ രാജാവു രാമപ്രിയക്ഷേത്രത്തെ ഉള്ളടക്കിക്കൊണ്ടു് വലിയൊരു കോട്ടയുണ്ടാക്കി. മേൽക്കോട്ട എന്നാണു അതിനെ ജനങ്ങൾ ഇപ്പോഴും വിളിച്ചുവരുന്നതു്. ഗജിനി മുഹമ്മദിൻെറ കാലത്തു മുസൽമാന്മാർ ഇന്ത്യയെ ആക്രമിച്ചുവന്നപ്പോൾ മേൽക്കോട്ടയേയും ധ്വംസിക്കയുണ്ടായി. അന്നു അവിടെയുണ്ടായിരുന്ന രാമപ്രിയവിഗ്രഹത്തെ അവർ അപഹരിച്ചുകൊണ്ടുപോയി. അങ്ങിനെ അതു മുഗൾ രാജധാനിയിലേക്കു കടന്നു.

ഡൽഹിയിൽചെന്നു ചക്രവൎത്തിയേ കണ്ടു് ആ രാമപ്രിയവിഗ്രഹത്തിന്നായി അൎത്ഥിക്കുവാൻ നിശ്ചയിച്ചു രാമാനുജൻ പുറപ്പെട്ടു. മാൎഗ്ഗസുഖത്തിന്നു വേണ്ടുന്ന എല്ലാ ഏൎപ്പാടുകളും വിഷ്ണുവൎദ്ധനൻ ചെയ്തുകൊടുത്തു. ശിഷ്യന്മാരും പരിചാരകന്മാരും പടയാളികളും വാഹനങ്ങളും സാമാനങ്ങളുമായിട്ടാണു് ആ യാത്ര. അന്നു വിഷ്ണുവൎദ്ധനനും ഡൽഹിചക്രവൎത്തിയും തമ്മിൽ സഖ്യത്തിലായിരുന്നു.

ചക്രവത്തി യഥാർത്ഥം രാമാനുജനെ സല്ക്കരിച്ചു. ആഗമനോദ്ദേശം ധരിച്ചപ്പോൾ അതു സാധിപ്പിക്കുന്നതിനു ചക്രവത്തിക്കു വിരോധമൊട്ടും ഉണ്ടായില്ലാ. പലേ ക്ഷേത്രങ്ങളിൽനിന്നും കിട്ടീട്ടുള്ള അസംഖ്യം വിഗ്രഹങ്ങൾ അവിടെയൊരിടത്തു കൂട്ടിയിട്ടിട്ടുണ്ട്. തനിക്കു വേണ്ടുന്ന വിഗ്രഹം അവിടെച്ചെന്നു തിരിഞ്ഞെടുക്കാമെന്നു രാമാനുജന്നു് ചക്രവത്തിയിൽനിന്നു അനുജ്ഞകിട്ടി.

അപ്രകാരം ചെന്നുനോക്കിയതിൽ അവിടെ രാമപ്രിയവിഗ്രഹത്തെ കണ്ടില്ലാ. പുരാതനമായ ആ ദിവ്യമോഹനവിഗ്രഹം ഇങ്ങിനെയുള്ള ചപ്പുചവറുകൾക്കിടയിൽ കിടക്കുകയില്ലെന്നും, അതു അന്തഃപുരത്തിലെങ്ങാനും മഹാർഹമായ സ്ഥാനത്തു ഉല്ലസിക്കുന്നുണ്ടാവാമെന്നും രാമാനുജന്നു തോന്നി. അതു അദ്ദേഹം ചക്രവത്തിയെ അറിയിച്ചു.

അന്തഃപുരത്തിലെങ്ങാനും വല്ല വിഗ്രഹവുമുണ്ടോ എന്നു് അന്വേഷിച്ചു് അതു് എടുത്തുകൊണ്ടുവരുവാൻ ചക്രവത്തി ആളെ അയച്ചു. ചക്രവത്തിയുടെ ഒരു പുത്രി ആ കമനീയവിഗ്രഹത്താൽ ആവർജ്ജിതയായി അതിനെ തന്റെ ആലയത്തിൽ അലങ്കരിച്ചുവെച്ചിരിക്കയായിരുന്നു. ആജ്ഞപ്രകാരം അവിടെനിന്നു് എടുത്തു രാജസന്നിധിയിലേക്കു കൊണ്ടുപോയി. ചക്രവത്തി അതിനെ രാമാനുജന്നു നൽകുകയും ചെയ്തു.

കൃതാത്ഥനായിത്തീന്ന രാമാനുജൻ ആ രാമപ്രിയവിഗ്രഹത്തോടുകൂടി യദുഗിരിയിലേക്കു മടങ്ങി.

ഇതത്രയും കഴിഞ്ഞതിൽപ്പിന്നെയാണു വിഗ്രഹം നഷ്ടമായിയെന്നു രാജകുമാരി അറിഞ്ഞതു്. അതോടുകൂടി അവൾ സവ്വവിഷയങ്ങളിലും വിരക്തയായി. തന്റെ പ്രാണനാണു നഷ്ടമായതെന്നു് അവൾ വിലപിച്ചു. രാ

മപ്രിയനോടുകൂടിയല്ലാതെ തനിക്കു ജീവിതമില്ലെന്നു് അവൾ പ്രതിജ്ഞചെയ്തു.

ചക്രവർത്തി ധർമ്മസങ്കടത്തിലായി. ദത്താപഹാരം അരുതാത്തതാണു്. കൊടുത്തതിനെമടക്കിച്ചോദിക്കുന്നതു് തന്റെ സ്ഥിതിക്കു യുക്തമല്ലാ. എന്നാൽ, മകളെ രക്ഷിക്കേണ്ടതെങ്ങിനെ?

താൻതന്നെ ചെന്നു രാമാനുജനെ കണ്ടു കാര്യംനേടിക്കൊള്ളാമെന്നു അവൾ അച്ഛനെ അറിയിച്ചു. അതിന്നു് അനുജ്ഞകൊടുക്കുകയേ ചക്രവർത്തിക്കു നിർവാഹമുണ്ടായുള്ളു. മകളോടൊന്നിച്ചു്, തന്റെ മകനായ കബീരിനേയും അദ്ദേഹം അയച്ചു.

മാർഗ്ഗമദ്ധ്യേ രാജകുമാരിക്കു രാമാനുജനെ കാണുവാൻ കഴിഞ്ഞു. രാമപ്രിയവിയോഗം ഒരു നിമിഷത്തേക്കുപോലും താൻ സഹിക്കുന്നതല്ലെന്നും, എന്നാൽ ദത്താപഹാരമെന്ന പാപത്തിന്നു തന്റെ അച്ഛനെ താൻ ആളാക്കുന്നതല്ലെന്നും അറിയിച്ചു്, തന്റെ ഇനിയുള്ള കാലം ആ രാമപ്രിയവിഗ്രഹത്തോടുകൂടിത്തന്നെ കഴിയുവാൻ തക്കവണ്ണം അനുഗ്രഹിക്കേണമെന്നു് അവൾ രാമാനുജനോടു് പ്രാർത്ഥിച്ചു. തന്നും യദുഗിരിയിലേക്കാണു വരുന്നതെന്നു പറകയാൽ അവളേയും രാമപ്രിയനേയും ഒരേ പല്ലക്കിൽത്തന്നെ ഇരുത്തി.

പിന്നെയും യാത്രതുടന്നു. ഒരുനാൾ രാജകുമാരിയുടെ പല്ലക്കു്, അതു് എടുത്തുനടക്കുന്നവർക്കു പെട്ടെന്നു കനം കുറഞ്ഞതുപോലെ തോന്നി. രാജകുമാരി പല്ലക്കിലില്ലയോ? അവർക്കു് അത്ഭുതമുണ്ടായി. ഇതു രാമാനുജൻ അറിഞ്ഞു. അദ്ദേഹം പല്ലക്കു തുറന്നു നോക്കി. രാമപ്രിയൻ മാത്രമേ അവിടെ ഉള്ളു. രാജകുമാരി എവിടെ? സമ്പൂർണ്ണഭക്തിയാൽ അവൾ രാമപ്രിയനിൽ ലയിച്ചുവത്രേ.

അവളോടൊന്നിച്ചുപോന്ന കബീരും ഈ അത്ഭുതം കണ്ടു. ഇങ്ങിനെയുള്ള ദിവ്യസംഭവങ്ങൾക്കു ഹേതുഭൂതനായ രാമാനുജനെ ആ രാജകുമാരൻ വന്ദിച്ചു. രാജകുമാരിയുടെ മഹത്വത്തെ സർവ്വരുംചേൎന്നു കീൎത്തനംചെയ്തുകൊണ്ടാണു പിന്നീട്ടുള്ള യാത്ര.

രാമാനുജൻ യദുഗിരിയിൽ തിരിച്ചെത്തി. നാടെങ്ങും മഹോത്സവമായി വൎത്തിക്കവേ, ആ ക്ഷേത്രത്തിൽ രാമാനുജൻ രാമപ്രിയവിഗ്രഹത്തെ പ്രതിഷ്ഠിച്ചു. ആ ഭക്തശിരോമണിയായ രാജകുമാരിയുടെ സ്മാരകമായി സ്വൎണ്ണംകൊണ്ടു ചെറിയൊരു വിഗ്രഹമുണ്ടാക്കി അതിനെ രാമപ്രിയവിഗ്രഹത്തിന്റെ ഇരുപാദങ്ങൾക്കും ഇടയിലായി സ്ഥാപിച്ചു. അങ്ങിനെ, രാമപ്രിയനും രാജകുമാരിക്കും കൂടിയാണു് അവിടെ ഇപ്പോഴും അൎച്ചനകളെല്ലാം നടന്നുവരുന്നതു്.

രാജകുമാരനായ കബീർ ഈ സംഭവങ്ങളെല്ലാം അത്ഭുതാമോദങ്ങളോടേ കണ്ടു. തന്റെ സഹോദരിയുടെ ദിവ്യചരിതവും, അവളെ രാമാനുജനും അനുയായികളും ചെയ്യുന്ന പൂജയും അദ്ദേഹത്തെ ആഹ്ലാദവശഗനാക്കി. ഇതെല്ലാം ചക്രവൎത്തിയെ അറിയിക്കുന്നതിന്നു് അദ്ദേഹം ഡൽഹിയിലേക്കു പോകയും ചെയ്തു.

പ്രസ്തുതസംഭവത്തെ അധികരിച്ചു പ്രഭാകരനെന്നൊരാൾ യവനീപരിണയമെന്നൊരു കാവ്യം എഴുതീട്ടുണ്ടു്. രാമപ്രിയനും രാജകുമാരിയും തമ്മിലുള്ള രാഗത്തെയാണു് അതിൽ വൎണ്ണിച്ചിരിക്കുന്നതു്.

മകനിൽനിന്നു മകളുടെ അത്ഭുതഗതിയെക്കുറിച്ചു കേട്ട ചക്രവൎത്തിതന്നെ സപരിവാരം യദുഗിരിയിലേക്കു വന്നു. പരമതസ്ഥനാണെങ്കിലും, തന്റെ ജാമാതാവിനെപ്പോലെയാണു രാമാനുജനെ ചക്രവൎത്തി ആദരിച്ചതു്.

രത്നവും സ്വർണ്ണവും ഭൂമിയുമായി ധാരാളം ധനം ആ ക്ഷേത്രത്തിലേക്ക കൊടുത്തതിന്നു പുറമേ, തന്റെ പേരിൽ കൊല്ലംതോറും അവിടെ ഒരു മഹോത്സവം കൊണ്ടാടുന്നതിലേക്ക വകനീക്കുകയും ചക്രവർത്തി ചെയ്തു.

അച്ഛനോടൊന്നിച്ചു ഡൽഹിയിലേക്ക കബീർ മടങ്ങിയില്ലാ. രാമാനുജന്റെ വിശിഷ്ടാദ്വൈതപ്രസ്ഥാനത്തിൽ അദ്ദേഹത്തിന്നു ദൃഢവിശ്വാസമുണ്ടായി. അങ്ങിനെ രാമാനുജശിഷ്യനായിത്തീന്ന് അദ്ദേഹം കുറേക്കാലം പുണ്യക്ഷേത്രങ്ങൾതോറും സന്ദർശിച്ചുകൊണ്ടു സഞ്ചരിച്ചു. ശ്രീരംഗത്തിലും കുറേനാൾ ഭജിക്കുകയുണ്ടായി. അപ്പോഴെക്കും ഭക്തിയൊന്നല്ലാതെ അദ്ദേഹത്തിൽ മറ്റൊന്നുമില്ലെന്നായി. അദ്ദേഹം ജഗന്നാഥത്തിൽ ചെന്നിരുന്നപ്പോൾ, ഒരുനാൾ അദ്ദേഹം അങ്ങൊരിടത്ത് ഏകാഗ്രമായി ധ്യാനനിഷ്ഠയോടേ സ്ഥിതിചെയ്തുയായിരുന്നു. ആരോ കൊടുത്തിട്ടുള്ള അല്പം ഭക്ഷണവും അതിൽ ചേർക്കുവാൻ അല്പം നെയ്യും അദ്ദേഹത്തിന്റെ അരികേ ഉണ്ടായിരുന്നു. കബീർ നിശ്ചേഷ്ടനായി അമരവേ, പതുക്കെ ഒരു പട്ടി അടുത്തുവന്നു ആ ഭക്ഷണത്തെ കപ്പികൊണ്ട് പാഞ്ഞു. കബീർ ഉണരുമ്പോൾ പട്ടി ആ ഭക്ഷണത്തോടുകൂടി ഓടുന്നതാണു കണ്ടത്. ഭക്ഷണത്തോടുകൂടി വേണ്ടുന്ന ഈ നെയ്യ് ആ പാവം എടുത്തില്ലല്ലോ എന്നു കാരുണ്യത്തോടേ നെയ്യോടുകൂടി അദ്ദേഹം പട്ടിയുടെ പിമ്പേ ഓടി. കടൽക്കരെ എത്തിയപ്പോൾ ആ പട്ടിയെ കണ്ടില്ലാ. അതോടുകൂടി അദ്ദേഹത്തിന്റെ ശരീരത്തിൽ പ്രാണനേയും കണ്ടില്ലാ, അദ്ദേഹം അവിടെ മരിച്ചുവീണു. ജഗന്നാഥത്തിലെ ഭക്തന്മാരാണ് കബീരിന്റെ ശേഷക്രിയകൾ നടത്തിയത്.

രാമാനുജൻ മേൽക്കോട്ടയിൽ ക്ഷേത്രസ്ഥാപനം നടത്തിയതിൽപ്പിന്നെ അവിടെ പല ഉത്സവാഘോഷങ്ങളും ഏൎപ്പെടുത്തി. വർഷോത്സവത്തിന്നു അദ്ദേഹം തൊണ്ടവൂർനമ്പിയെ ക്ഷണിച്ചു. തൊണ്ടവൂർമുതൽ യദുഗിരിവരേക്കും നമ്പിയെ വലിയ ആഘോഷങ്ങളോടേ കൂട്ടിക്കൊണ്ടുവരുവാൻ ആളുകളെ അയച്ചു. തൊണ്ടവൂർ ദേവനെ എഴുന്നള്ളിച്ചുകൊണ്ടു് തന്റെ അമ്പത്തിരണ്ടു ശിഷ്യന്മാരോടുകൂടി നമ്പിയാർ മേൽക്കോട്ടയിൽ വന്നു. അദ്ദേഹത്തിന്നു മഹാർഹമായരീതിയിൽ അവിടെ സൽക്കാരമുണ്ടായി. പൂജകഴിഞ്ഞപ്പോൾ, നമ്പിയുടെ അമ്പത്തിരണ്ടു ശിഷ്യന്മാൎക്കുമുള്ള നൈവേദ്യാംശം ഒന്നായിട്ടാണു കൊടുത്തതു്. അതു പങ്കിട്ടെടുക്കുന്നതിൽ അവർതമ്മിൽ വഴക്കുണ്ടായി. ആരാണു മററുള്ളവൎക്കു പങ്കിട്ടുകൊടുക്കുവാൻ നായകനാവേണ്ടതു എന്നാണു അവരുടെ വാദം. ഇതിന്റെ തീർമാനത്തിന്നു അവർ രാമാനുജന്റെ മുമ്പിൽ വന്നു. "നിങ്ങളിൽ അധികം സമൎത്ഥനാരോ ആയാൾതന്നെയാണു നായകൻ" എന്നുമാത്രം വിനോദാൎത്ഥം രാമാനുജൻ വിധിച്ചു. സമൎത്ഥൻ ഞാൻ ഞാൻ എന്നു അവർതമ്മിൽ കലഹമായി. അങ്ങിനെ അന്നുണ്ടായ സംഭവത്തെ ഇന്നും ആ ക്ഷേത്രത്തിൽ ആവൎത്തിക്കാറുണ്ടു്.

രാമാനുജന്റെ പൂജാക്രമവിധിപ്രകാരം പറയന്മാൎക്കുപോലും ക്ഷേത്രത്തിൽ കടന്നു് ആരാധിക്കാം. ജാതിഭേദം ഈശ്വരസന്നിധിയിൽ അരുതെന്നാണു് അദ്ദേഹത്തിന്റെ നിശ്ചയം. പറയനും പാപ്പാനും ക്ഷേത്രത്തിൽ ഒരുമിച്ചുനിന്നു പൂജിക്കയും പറയനെ തൊടുന്നതിൽ പാപ്പാന്നു് അയിത്തമില്ലാതിരിക്കയും ചെയ്തിരുന്നു. രാമാനുജന്റെ കാലംകഴിഞ്ഞപ്പോൾ ഈ നിശ്ചയത്തെ ജാത്യ

ഭിമാനികളായ ബലവാന്മാർ ഇളക്കിക്കളഞ്ഞു. എങ്കിലും, മേൽക്കോട്ട, ശ്രീരംഗം, വേലൂർ, തിരുനാരായണപുരം എന്നീ ക്ഷേത്രങ്ങളിൽ വർഷോത്സവകാലത്തുമാത്രം പറയന്മാർക്ക കടക്കാമെന്നുണ്ടു്. അന്നു് അയിത്തമില്ലാ.

യദുഗിരിയിൽ രാമാനുജൻ ക്ഷേത്രങ്ങൾക്കപുറമേ ഒരു മഠവും സ്ഥാപിച്ചു. അവിടെ തന്റെ ശിഷ്യന്മാരിൽ അമ്പത്തിരണ്ടുപേൎക്ക സ്ഥിരമായി വസിക്കുന്നതിന്നു വേണ്ടുന്ന എല്ലാ സൌകൎയ്യങ്ങളും ചെയ്തുകൊടുത്തു.

പിന്നെ, അവിടെനിന്നു രാമാനുജൻ പത്മഗിരിയിലേക്ക പോയി. ആ നാട്ടിൽ അന്നു ബൌദ്ധമതത്തിന്നാണു പ്രാബല്യം. ആ മതത്തെ നിശ്ശേഷം നീക്കി, അവിടെ തന്റെ വൈഷ്ണവമതത്തെ ഉറപ്പിച്ചു. ഇങ്ങിനെ ഇരുപതു വൎഷത്തോളം രാമാനുജൻ ആ പ്രദേശങ്ങളിൽ മതാചാരപരിഷ്കാരവിഷയമായി പ്രവൎത്തിച്ചുകൊണ്ടു വാണു. ഇതിലകത്തു ചോഴനാട്ടിൽ നടന്ന മുഖ്യസംഭവങ്ങളെ ഇനി നോക്കാം. ആഴ്വാനേയും മഹാപൂൎണ്ണനേയും ചോഴരാജാവിന്റെ മുമ്പിൽ വിട്ടിട്ടാണല്ലോ രാമാനുജനിലേക്ക തിരിഞ്ഞതു്. അതുമുതല്ക്കുണ്ടായതെല്ലാം ഇവിടെ ചുരുക്കിപ്പറയാം.

രാമാനുജനെ പിടികിട്ടാതായപ്പോൾ ചോഴന്റെ ക്രോധം പതിന്മടങ്ങു വൎദ്ധിച്ചു. തന്റെ സന്നിധിയിലേക്ക രാമാനുജനെ ഹാജരാക്കുന്നതിന്നു രണ്ടാമതയച്ച ആളുകൾ നിഷ്ഫലം തിരിച്ചുവരുന്നതുവരേക്കും ആഴ്വാനും മഹാപൂൎണ്ണനും ബന്ധനത്തിലായിരുന്നു. രാമാനുജൻ നാടുവിട്ടുവെന്നറിഞ്ഞപ്പോൾ, ആ ബന്ധനസ്ഥരെ തന്റെ മുമ്പിലേക്ക കൊണ്ടുവരുവാൻ ചോഴരാജാവു് ആജ്ഞാപിച്ചു.

"ശിവാൽപരേതരം നാസ്തി" എന്നു് എഴുതീട്ടുള്ള ഓലയിൽ ഒപ്പുവെക്കുവാൻ അവരെ നിർബന്ധിച്ചതിന്നു അവർ വഴിപ്പെട്ടില്ലാ. സ്വന്തം മതത്തിന്നായി ജീവിതനിരപേക്ഷയോടെ പ്രവൎത്തിക്കുന്ന ധീരന്മാരാണു് ആഴ്വാനും മഹാപൂൎണ്ണനും. അവർ പറഞ്ഞതാവിതു്:—

"ഞങ്ങൾ വിഷ്ണുമയമായിട്ടാണു് ഈ പ്രപഞ്ചത്തെ കാണുന്നതു്. പ്രപഞ്ചത്തിൻെറ ഉൽപ്പത്തിസ്ഥിതിലയമെല്ലാം വിഷ്ണുവിലാണെന്നാണു ഞങ്ങളുടെ നിശ്ചയം. ഇതിൽനിന്നു ഞങ്ങളെ ഇളക്കുവാൻ യാതൊരു ശക്തിക്കും കഴിവില്ല. ഞങ്ങൾ വൈഷ്ണവന്മാരാണെങ്കിലും ബ്രഹ്മാവിനെയോ ശിവനെയോ ധിക്കരിക്കുന്നവരല്ലാ. എന്നാൽ, വിഷ്ണുവിനെ വിട്ടു മറ്റൊരു ദേവനെ പൂജിക്കുകയെന്നതു് ഞങ്ങൾ ചെയ്കയില്ലാ."

ഈ ഉറപ്പോടുകൂടിത്തന്നെ അവർ നിന്നു. ആഴ്വാൻ യുക്തിപൂർവ്വം വളരെയെല്ലാം വാദിക്കയും ചെയ്തു. അതൊന്നും ക്രോധാന്ധനായ ചോഴൻ ഉൾക്കൊണ്ടില്ലാ. ശിവനെക്കഴിഞ്ഞു് ആരുമില്ലാ എന്നു് അവരെക്കൊണ്ടു സമ്മതിപ്പിക്കുവാൻ സാധിക്കയില്ലെന്നു നിശ്ചയമായപ്പോൾ, അവരുടെ കണ്ണുകൾ ചൂന്നെടുത്തുകളയുവാൻ ചോഴൻ നിർദ്ദയം വിധിച്ചു.

"ഘോരവൃത്തനും പാപാത്മാവുമായ ഒരാളെ ഇത്രയുംനേരം വിഷയമാക്കേണ്ടിവരികയാൽ മലിനമായ്ത്തീൎന്ന ഈ കണ്ണുകളെ എൻെറ പരിശുദ്ധജീവിതത്തിൽനിന്നു് അകററേണ്ടതുതന്നെയാണു്" എന്നു പറഞ്ഞുകൊണ്ടു് ആഴ്വാൻതന്നെ തൻെറ കണ്ണുകളെ കുത്തിപ്പൊട്ടിച്ചു. വയോധികനും പുണ്യചരിതനുമായ മഹാപൂൎണ്ണനെ രാജകിങ്കരന്മാർ അന്ധനാക്കിവിടുകയും ഉടൻ കഴിഞ്ഞു. പിന്നെ ആ ഇരുവരേയും പുറത്തേക്കു തള്ളുകയുംചെയ്തു.

കണ്ണില്ലാതെ അവർ തനിയേ നടക്കുന്നതെങ്ങിനേ? "വിശിഷ്ടാദ്വൈതസിദ്ധാന്തത്തെ അവലംബിച്ച് വൈഷ്ണവമതത്തിൽ വിശ്വാസമുള്ളവരായിഇവിടെആരെങ്കിലുമുണ്ടോ?" എന്ന് ആഴ്‌വാൻ വിളിച്ചുചോദിച്ചു. ചോഴൻെറ ഖഡ്ഗധാരിണിയായ ഒരു പരിചാരിക ഇതു കേട്ട്, അവളുടെ കൈയിലുണ്ടായിരുന്ന രാജഖഡ്ഗത്തെ എറിഞ്ഞുകളഞ്ഞു്, "സ്വാമിൻ, ഇതാ ഞാനുണ്ട്; എന്തു വേണമെന്നു ആജ്ഞാപിച്ചാലും" എന്നു ആഴ്‌വാൻെറ മുമ്പിൽ ധൈര്യത്തോടേ ചെന്നു് അറിയിച്ചു. ആഴ്‌വാൻെറ ആഗ്രഹംപോലെ അദ്ദേഹത്തെ അവൾ രാജധാനിയിൽനിന്നു് അകലെയായുള്ള ഒരു തോട്ടത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. തൻെറ അച്ഛനുണ്ടായ ദുർവ്വിധി അത്തുള കേട്ടു. ആ രാജധാനിയിൽ അച്ഛനെ പിന്തുടൎന്നു് അവളും വന്നിരുന്നു. രാജാവു അച്ഛനെ കുരുടനാക്കി വിട്ടതറിഞ്ഞു അവൾ ഉടനേ അവിടെ ചെന്നു. അവളോടുകൂടി മഹാപൂൎണ്ണനും ആഴ്‌വാനോടൊരുമിച്ചു് ആ തോട്ടത്തിലേക്കു പോയി.

വയോധികനായ മഹാപൂൎണ്ണനാണു അധികം ആപത്തിലായതു്. അദ്ദേഹത്തിൻെറ സർവ്വാംഗങ്ങളും തളൎന്നു. അല്പം വിശ്രമിക്കുവാൻ മാത്രമാണു ആ തോട്ടത്തിലേക്കു ആഴ്‌വാൻ ചെന്നതു്. എന്നാൽ, മഹാപൂൎണ്ണൻ അവിടെ എത്തിയപ്പോഴെക്കും ആസന്നമരണനായിക്കഴിഞ്ഞു. ശിരസ്സ് ആഴ്‌വാൻെറ മടിയിലും, കാലുകൾ അത്തുളയുടെ മടിയിലും വെച്ചുകൊണ്ടു് അദ്ദേഹം കിടന്നു. ആ പുണ്യാത്മാവിൻെറ ഐഹികജീവിതം അവസാനിക്കാറായിയെന്നു അവരിരുവരും കണ്ടു. മരിക്കുംമുമ്പേ അച്ഛനെ ശ്രീരംഗത്തേക്കു കൊണ്ടുപോകുവാൻ കഴിഞ്ഞാൽ അത്രയും സമാധാനമായിയെന്നു അത്തുളയ്ക്കു തോന്നി. അ

ത്തു് അവരം അച്ഛനെ അറിയിക്കുകയും ചെയ്തു. അതിന്നു് മഹാപൂൎണ്ണൻ പറഞ്ഞതു ഇങ്ങിനെയാണു്.

"മകളേ, നീ കരുതുന്നതു ശരിയല്ലാ. ഞാൻ അങ്ങിനെ ചെയ്താൽ എന്റെ ശിഷ്യന്മാൎക്കു അതു അബദ്ധമായ മാതൃകയായേക്കും. മരിക്കുന്നതു ശ്രീരംഗത്തു വെച്ചായിരിക്കേണമെന്നു അവർ നിശ്ചയിക്കും. അതു ദോഷമാണു്. അകലേയുള്ള നാടുകളിൽ പാൎത്തുകൊണ്ടു മഹാജനസേവനം ചെയ്യുന്നകാൎയ്യത്തിൽ അവൎക്കു ആ നിശ്ചയം പ്രതിബന്ധമാകും. ഭഗവൽധ്യാനത്തോടുകൂടി ഏതു നാട്ടിൽ ഏതിടത്തുവെച്ചു് മരിച്ചാലും പുണ്യം തന്നെയെന്നാണു് അവർ അറിയേണ്ടതു്. അതുകൊണ്ടു്, മരിക്കുവാൻ വേണ്ടിമാത്രം ഞാൻ ശ്രീരംഗത്തേക്കു വരുന്നില്ലാ."

ഇത്രമാത്രം പറയുവാനേ മഹാപൂൎണ്ണന്നു ശക്തിയുണ്ടായുള്ളു. അദ്ദേഹം ഭഗവാനേയും ഗുരുവിനേയും ദൃഢഭക്തിയോടേ ധ്യാനിച്ചുകൊണ്ടു ഐഹികജീവിതത്തെ വെടിഞ്ഞു.

അനന്തരം ചില വൈഷ്ണവന്മാർ ഗൂഢമായി ആ തോട്ടത്തിൽചെന്നു മഹാപൂൎണ്ണന്റെ ശവത്തെ വിധിപോലെ സംസ്കരിക്കുകയും, ആഴ്‌വാനെ ശ്രീരംഗത്തേക്കു കൂട്ടിക്കൊണ്ടുപോകയുംചെയ്തു. മഹാപൂൎണ്ണനെപ്പോലെ തനിക്കും ഈ ശരീരത്തെ ത്യജിക്കുവാൻ ഭാഗ്യമുണ്ടായില്ലല്ലോ എന്നു ആഴ്‌വാൻ ദുഃഖിച്ചു. തഞ്ചാവൂരിന്നരികേയുള്ള കണ്ടിയൂരിൽനിന്നു ഏഴുനാഴിക അകലേ പശുപതികോവിൽ എന്ന ഇടത്തിലാണത്രേ മഹാപൂൎണ്ണന്റെ ശരീരത്തെ സമാധിയിൽ വെച്ചിരിക്കുന്നതു്. മരിക്കുമ്പോരം മഹാപൂൎണ്ണന്നു 105 വയസ്സായിരുന്നു.

ശ്രീരംഗത്തേക്കു പോന്ന ആഴ്‌വാനെ നഗരദ്വാരത്തിൽവെച്ചു് കാവലാളികരം തടഞ്ഞു. രാമാനുജന്റേ

യോ അദ്ദേഹത്തിന്റെ ശിഷ്യന്മാരേയോ ശ്രീരംഗത്തു കടത്തിയാൽ അതു ആ നാട്ടിന്നു ആപത്തായിത്തീരുമെന്നാണു രാജവിധി. അതുകൊണ്ടു്, രക്ഷിജനങ്ങൾ ആഴ്വാന്നു അകത്തേക്കു കടക്കുവാൻ സമ്മതം കൊടുത്തില്ലാ. ഇതുകണ്ടു ജനങ്ങളിൽ ചിലർ അവിടെവന്നു് ആഴ്വാനെ അകത്തേക്കു കടത്തുവാൻ പ്രയത്നിച്ചു. രാമാനുജനോടാണു് രാജാവിന്നു ദ്വേഷമെന്നും, ആഴ്വാനോടു രാജാവിന്നുണ്ടായിരുന്ന കോപം ശമിച്ചിരിക്കുന്നുവെന്നും, രാമാനുജനുമായി ആഴ്വാന്നു ബന്ധമൊന്നുമില്ലെന്നും അവർ സത്യം മറച്ചുകൊണ്ടു വാദിക്കുന്നതു ആഴ്വാൻ കേട്ടു.

ഞാൻ രാമാനുജാചാര്യന്റെ ശിഷ്യനാണു്. അദ്ദേഹത്താലല്ലാതെ എനിക്കു ജീവിതമില്ലാ. ഈ സത്യം ഈ തുച്ഛജീവിതത്തിന്നുവേണ്ടി മറച്ചുവെക്കുന്ന പാപാത്മാവല്ലാഞാൻ. എന്റെ ഗുരുവിന്നു ഇവിടെ സ്ഥാനമില്ലെങ്കിൽ എനിക്കും വേണ്ടാ. ഞാൻ ശ്രീരംഗത്തേക്കു കടക്കുന്നില്ലാ. രാമാനുജാചാര്യനോടുകൂടി ഇവിടെ വരുവാൻ കഴിയുന്ന കാലത്തു എന്നെ നിങ്ങൾക്കു കാണാം"— എന്നിങ്ങിനെ പറഞ്ഞു ആഴ്വാൻ അവിടെനിന്നു പിന്മാറി.

തിരുമാലിരുഞ്ചോല എന്ന നാട്ടിലേയ്ക്കാണു് ആഴ്വാൻ പോയതു്. അവിടെയുള്ളവർ അദ്ദേഹത്തെ സാദരം സൽക്കരിച്ചു. രാമാനുജൻ ശ്രീരംഗത്തേയ്ക്കു മടങ്ങുന്നതുവരേയ്ക്കും ആഴ്വാൻ ആ നാട്ടിൽത്തന്നെ പാൎത്തു. അക്കാലത്തു് അവിടെവെച്ചു പല വിശിഷ്ടഗ്രന്ഥങ്ങളും അദ്ദേഹം എഴുതിയുണ്ടാക്കി.

മഹാപൂൎണ്ണനേയും ആഴ്വാനേയും കണ്ണുപൊട്ടിച്ചു കുരുടരാക്കിവിട്ടതോടുകൂടി ചോഴരാജാവു് അടങ്ങിയെന്നായില്ലാ. അദ്ദേഹം പരക്കെ വൈഷ്ണവവിദ്ധ്വംസന

ത്തിന്നിറങ്ങി. വിഷ്ണുക്ഷേത്രങ്ങളെയെല്ലാം നശിപ്പിച്ചു. ഒടുവിൽ ശ്രീരംഗക്ഷേത്രത്തെ ആക്രമിക്കുവാൻ പുറപ്പെട്ടു. അപ്പോഴെയ്ക്കും ശ്രീരംഗത്തും കാഞ്ചീപുരത്തുമുള്ള വൈഷ്ണവന്മാരെല്ലാം ഒരുമിച്ചുചേൎന്ന് എതിൎത്തുവരികയാൽ രാജാവിന്നു പിന്മാറേണ്ടിവന്നു. ആ സംഭവം കഴിഞ്ഞു് അദ്ദേഹം രാജധാനിയിൽ മടങ്ങിയെത്തുമ്പോഴെയ്ക്കും കണ്ഠമാലയെന്ന ഘോരരോഗത്താൽ പീഡിതനായിപോൽ. വളരെനാൾ ആ വ്യാധിയാൽ കഷ്ടപ്പെട്ടിട്ടാണു് അദ്ദേഹം മരിച്ചതു്. ശൈവന്മാർ അദ്ദേഹത്തെ തിരുനീറരച്ചോഴൻ എന്നു വിളിക്കുന്നു. കൃമികണ്ഠചോഴൻ എന്നാണു വൈഷ്ണവന്മാർ അദ്ദേഹത്തെ പരിഹസിക്കുന്നതു്. വൈഷ്ണവന്മാരെ വളരെക്കാലം വളരെയെല്ലാം ദാരുണമായി ഉപദ്രവിച്ചതിൽപ്പിന്നെ ആ ചോഴരാജാവു മരിച്ചു. പിന്നീടു സിംഹാസനത്തെ പ്രാപിച്ച രാജാവു് ഒട്ടും ക്രൂരനല്ലാതിരുന്നതുകൊണ്ടു വീണ്ടും വൈഷ്ണവന്മാൎക്കു് ഉദയമുണ്ടായി. ഇതിലകത്തു മഹാപൂൎണ്ണൻ മാത്രമല്ല, ശൈലപൂൎണ്ണൻ, കാഞ്ചിപൂൎണ്ണൻ, ഗോഷ്ഠിപൂൎണ്ണൻ, മാലാധരൻ, വരരംഗനായകൻ മുതലായ വൈഷ്ണവപ്രധാനന്മാരും ദിവംഗതരായി.

ഈ സംഭവങ്ങളെല്ലാം അപ്പോഴപ്പോൾ രാമാനുജൻ ചാരന്മാർവഴിക്കു് അറിഞ്ഞുകൊണ്ടുതന്നെയാണിരുന്നതു്. മഹാപൂൎണ്ണന്റേയും ആഴ്‌വാന്റേയും ദുൎഗ്ഗതിമുതല്ക്കു് ഓരോന്നിലും അദ്ദേഹത്തിന്നു ദുസ്സഹമായ ശോകം അനുഭവിക്കേണ്ടിവന്നു. ആഴ്‌വാനെ സാന്ത്വനംചെയ്യേണ്ടതിലേയ്ക്കു് അദ്ദേഹം രണ്ടു ശിഷ്യരെ ഗൂഢമായി നിയോഗിക്കയുമുണ്ടായി. രാമാനുജന്നു് എല്ലാ ദുഃഖത്തേയുംകാൾ കഠിനമായ്ത്തീൎന്നതു് ആഴ്‌വാന്നു കണ്ണില്ലാതായതാണു്.

അതിൽ അദ്ദേഹം കരയുകതന്നെ ചെയ്തുപോയി. മഹാപൂർണ്ണനെയോൎത്തും അദ്ദേഹം കണ്ണീർ ചൊരിഞ്ഞു.

ചോഴരാജാവിന്റെ മരണവൎത്തമാനം തിരുനാരായണപുരത്തുവെച്ചാണു രാമാനുജൻ കേട്ടതു്. ഈ പ്രിയവൎത്തമാനത്തെ വഹിച്ചുചെന്നവർ മാരുതിയും അമ്മങ്കിയമ്മാളുമാണത്രേ.

"സ്വാമിൻ, നമ്മുടെ ജന്മവിരോധിയായ ചോഴൻ മരിച്ചു; നമ്മെ ഘോരതരം കഷ്ടപ്പെടുത്തിയ ചോഴൻ മരിച്ചു. ആഴ്വാനേയും മഹാപൂർണ്ണനേയും ക്രൂരമായി ദ്രോഹിച്ച ചോഴൻ മരിച്ചു; ദയാദാക്ഷിണ്യമില്ലാത്ത ആ ശിലാഹൃദയനായ ചോഴൻ മരിച്ചു; ഹിംസാനിരതനായ ആ ക്രൂരചോഴൻ മരിച്ചു; അവൻ മരിച്ചു; മരിച്ചു"— എന്നിങ്ങിനെ വിളിച്ചുപറഞ്ഞുകൊണ്ടാണു് അവർ രാമാനുജസന്നിധിയിൽ ചെന്നതു്.

ഇനി രാമാനുജനു നിർബ്ബാധം ശ്രീരംഗത്തേയ്ക്കുചെല്ലാമെന്നായി. വിഷ്ണുവർദ്ധനന്റെ രാജ്യവും അതിന്നുചുററുമുള്ള നാടുകളുമെല്ലാം രാമാനുജന്റെ ഇരുപതുകൊല്ലത്തെ പ്രയത്നംകൊണ്ടു വൈഷ്ണവമയമായ്ത്തീൎന്നുവെങ്കിലും അദ്ദേഹം ചോഴനാട്ടിലുംമററും അതിനുമുമ്പു പരിശ്രമിച്ചിരുന്നതെല്ലാം തകൎന്നുപോയിരിക്കയാണല്ലോ. അവിടെയുള്ള വൈഷ്ണവന്മാരെ ഒരുമിപ്പിച്ചു സനാഥരാക്കി രക്ഷിച്ചു് അവരുടെ ബലം പൂൎവ്വാധികം വർദ്ധിപ്പിക്കുന്നതിന്നു് അദ്ദേഹം പുറപ്പെട്ടു.

ശ്രീരംഗം മുഴുവനും ഹൎഷകല്ലോലാകുലമായി. ആ നാട്ടുകാർ രാജകീയാഡംബരത്തോടേ കോലാഹലകുതൂഹലികളായി രാമാനുജനെ എതിരേററു സൽക്കരിച്ചു. അദ്ദേഹം രംഗനാഥദർശനം കഴിഞ്ഞ ഉടനെ ആഴ്വാനെ കാണുവാനാണു ചെന്നതു്.

ധാരധാരയായൊഴുകുന്ന കണ്ണീരോടുകൂടിയാണ് അപ്പോഴത്തെ ആ ഗുരുശിഷ്യസമാഗമം. തന്റെ ഗുരുവിനെ തനിക്കു വീണ്ടും സേവിക്കുവാൻ കഴിഞ്ഞതിലുള്ള ആഹ്ലാദമല്ലാതെ തനിക്കു ദൃഷ്ടിയില്ലാതായതിലുള്ള സങ്കടമല്ലാ ആഴ്‌വാനപ്പോൾ. തനിക്കുവേണ്ടി ആഴ്‌വാൻ കണ്ണു കളഞ്ഞുവല്ലോ എന്നു് രാമാനുജൻ ദുഃഖിക്കുന്നു. തന്റെ പാപഫലമാണിതെന്നും ഇതിന്നു മററാരും ഹേതുഭൂതനല്ലെന്നും ആഴ്‌വാൻ സമാധാനിക്കുന്നു.

അനന്തരം രാമാനുജൻ മഹാപൂർണ്ണന്റെ ഭവനത്തിലേയ്ക്കു പോയി അത്തുളയേയും മററും സാന്ത്വനം ചെയ്തിട്ടാണു തന്റെ മഠത്തിൽ പ്രവേശിച്ചതു്. അദ്ദേഹത്തോടൊരുമിച്ചുതന്നെ ആഴ്‌വാൻ തന്റെ പ്രതിജ്ഞ പോലെ ശ്രീരംഗത്തിൽ പ്രവേശിക്കയും ചെയ്തു.

ചോഴന്റെ മന്ത്രിയായ നാലൂരാൻ അപ്പോഴും ജീവിച്ചിരിക്കുന്നുണ്ടു്. ആഴ്‌വാനെ ദ്രോഹിച്ചതിന്നും മററുമായി ആയാളോടു വൈഷ്ണവന്മാർ പ്രതിക്രിയയ്ക്കൊരുങ്ങി. അതിനെ തടഞ്ഞതു് ആഴ്‌വാൻ തന്നെയാണു്. നാലൂരാനെ ദ്രോഹിച്ചാൽ അതു തനിക്കു ചെയ്യുന്നതാപ്പുരുമെന്നു്. അദ്ദേഹം പറഞ്ഞു. ആയാളുടെ പാപങ്ങളെയെല്ലാം ക്ഷമിച്ചു് ആയാളെ അനുഗ്രഹിക്കേണമേ എന്നാണു് ആഴ്‌വാൻ മഹാജനസമക്ഷം ഈശ്വരനോടു പ്രാർത്ഥിച്ചതു്.

രാമാനുജനാവട്ടേ, അത്യുത്സാഹത്തോടേ പ്രയത്നിച്ചു വൈഷ്ണവസമുദായത്തെ ബലവത്തരമായി പുനസ്സംഘടനംചെയ്തു. ക്ഷേത്രഭരണകാര്യമെല്ലാം അന്യൂനം സുവ്യവസ്ഥിതമാക്കി. അങ്ങിനെ വീണ്ടും വൈഷ്ണവപ്രാബല്യം ആ നാട്ടിലെങ്ങും വർദ്ധിച്ചു.

ചോഴരാജാവു നശിപ്പിച്ച വൈഷ്ണവക്ഷേത്രങ്ങളുടെ കൂട്ടത്തിൽ ചിദംബരത്തിലെ ഗോവിന്ദരാജക്ഷേത്രവും ഉൾപ്പെട്ടു. ആ ക്ഷേത്രത്തെ ഇടിച്ചു തകൎത്തു്, അവിടെയുള്ളതെല്ലാം കടലിലേയ്ക്കെറിയുകയാണു ചെയ്തതു്. അപ്പോൾ അവിടത്തെ അർച്ചകന്മാർ ഉത്സവവിഗ്രഹത്തെ ഉപായത്താൽ കൈക്കലാക്കി, ചോഴൻെറ ആൾക്കാർ കാണാതെ തിരുപ്പതിയിലേയ്ക്കു് ഓടി. തില്ലയെന്നുപേരായ ഒരു വൈഷ്ണവസ്ത്രീയുടെ തന്ത്രംകൊണ്ടു മൂലവിഗ്രഹത്തിന്നും നാശമുണ്ടായില്ല. അവൾ അഭിസാരികയുടെ വേഷത്തിൽ ചോഴരാജാവിനെ ചെന്നുകണ്ടു് അദ്ദേഹത്തെ പ്രലോഭിപ്പിച്ചു് ആ മൂലവിഗ്രഹം കൈക്കലാക്കുകയാണു ചെയ്തതു്. ഇങ്ങിനെ ചിദംബരത്തിലെ ആ രണ്ടുവിഗ്രഹങ്ങളും തിരുപ്പതിയിൽ ഉണ്ടെന്നറിഞ്ഞു രാമാനുജൻ അങ്ങോട്ടു പോയി. ആ വിഗ്രഹങ്ങളെ ഇനി ചിദംബരത്തിലേയ്ക്കു കൊണ്ടുപോകേണ്ടതില്ലെന്നും തിരുപ്പതിയിൽത്തന്നെ പ്രതിഷ്ഠിച്ചാൽ മതിയെന്നും നിശ്ചയിച്ചു. അപ്രകാരം ഉടനെ അവിടെ ക്ഷേത്രനിൎമ്മാണം നടന്നു. അങ്ങിനെയുണ്ടായതാണു തിരുപ്പതിമലയുടെ അടിവാരത്തിൽ ഇപ്പോഴുമുള്ള ഗോവിന്ദരാജക്ഷേത്രം. മൂലവിഗ്രഹം തില്ലയെന്ന വീരവനിതയാൽ സുരക്ഷിതമാകകൊണ്ടു അവിടത്തെ ദേവനെ "തില്ലഗോവിന്ദരാജൻ" എന്നാണു വിളിക്കുന്നതു്. ഇതെല്ലാം കഴിഞ്ഞതിൽപ്പിന്നെ രാമാനുജൻ ശ്രീരംഗത്തേയ്ക്കുതന്നെ പോന്നു.

രാമാനുജൻെറ ശിഷ്യനായി തിരുവരങ്കത്തമുതനാർ എന്നൊരു പണ്ഡിതനുണ്ടു്. അദ്ദേഹം കവിയുമാണു്. രാമാനുജനെ സംബന്ധിച്ചു നൂററന്താതി എന്നൊരു കാവ്യം അദ്ദേഹം ഉണ്ടാക്കി. ആ ഗാനശതകം ഇപ്പോഴും വൈഷ്ണവന്മാർ പഠിക്കാറുള്ളതാണു്. അതിന്നു പ്രചണ്ഡ

ഗായത്രി എന്നും പേരുണ്ട്. അതിനെ നിത്യം പാരായണംചെയ്യുന്നവൎക്ക് മോക്ഷമുണ്ടാകുമെന്നാണു വിശ്വാസം. ഗായത്രിമന്ത്രത്തെ നൂററിയെട്ടുരു ജപിക്കുന്നതിന്നു പകരം ആ രാമാനുജനൂററന്താതിയിലെ നൂററെട്ടു ഗാനങ്ങളും പാടിയാൽ മതിയത്രേ. ഈ അറന്താതിയിൽനിന്ന് അന്നത്തെ ജനങ്ങൾ രാമാനുജനെ എത്ര ഭക്തിയോടേയാണ് ആരാധിച്ചിരുന്നതെന്നു കാണാം. പ്രവാസംകഴിഞ്ഞു ശ്രീരംഗത്തു മടങ്ങിയെത്തിയതിൽപ്പിന്നെ രാമാനുജൻ അത്ഭുതാവഹമായ വേഗത്തോടേ ആ പ്രദേശം വൈഷ്ണവമയമാക്കിയതിൽനിന്നാണ് ഈ അറന്താതിയുടെ ഉത്ഭവം.

തിരുപ്പതിയിലെ ഗോവിന്ദരാജക്ഷേത്രത്തെ രാമാനുജൻ വീണ്ടും പരിഷ്കരിച്ചു. അതിന്ന് അദ്ദേഹത്തിന്നു കാൎത്തികേയദേവൻ എന്നൊരു രാജാവിന്റെ സഹായമുണ്ടായി. അദ്ദേഹമാണ് അന്നു യദുഗിരിയിലേയും ചുററുമുള്ള നാടുകളിലേയും അധിപതി. ഗോവിന്ദരാജക്ഷേത്രത്തിന്റെ ആധിപത്യം രാമാനുജൻ ആ രാജാവിന്നുതന്നെ നൽകി. അദ്ദേഹത്തിൽനിന്നു ദാനമായി തനിക്കു കിട്ടിയ ഇളമണ്ടയം എന്ന ഗ്രാമത്തെ രാമാനുജൻ തന്റെ ശിഷ്യന്മാരായ തിരുമലനമ്പി, നല്ലാൻ, ഈച്ചമ്പാടി ജീയർ മുതലായവൎക്കു പങ്കിട്ടുകൊടുത്തു. അവൎക്കായി ക്ഷേത്രത്തിന്നരികേ ഭവനങ്ങളുമുണ്ടാക്കി. അതിനെ തുടൎന്ന് ആ ക്ഷേത്രത്തിനുചുററും വീടുകളും വീഥികളും വൎദ്ധിച്ചുതുടങ്ങി. ആ പ്രദേശത്തിന്നു "ഗോവിന്ദരാജപട്ടണം" എന്നു രാമാനുജൻതന്നെ പേർവിളിച്ചു.

രാമാനുജൻ സൎവ്വജനാരാധ്യനായി വൈഷ്ണവപ്രാബല്യം നാടെങ്ങും വൎദ്ധിച്ചപ്പോൾ, രാജാവിന്ന് അതിനോടിണങ്ങുകയേ നിൎവ്വാഹമുണ്ടായുള്ളു. അന്നത്തെ ചോഴ

രാജാവു കുലോത്തുംഗനാണ്. അദ്ദേഹം രാമാനുജനെ ചെന്നുകണ്ടു ഭക്തിപൂർവ്വം നമസ്കരിക്കയും ക്ഷേത്രാധിപത്യത്തെ സമ്പൂർണ്ണമായി രാമാനുജന്നു് ഒഴിഞ്ഞുകൊടുക്കുകയും ചെയ്തു. രാമാനുജന്റെ നിയോഗപ്രകാരം കുലോത്തുംഗചോഴനെ ആണ്ടാൻ വൈഷ്ണവസിദ്ധാന്തമെല്ലാം പഠിപ്പിച്ചു. ക്ഷേത്രഭരണത്തെ സംബന്ധിച്ചു രാജാവിൽനിന്നു തനിക്കുകിട്ടിയ സ്വാതന്ത്ര്യഭരണാധികാരത്തെ രാമാനുജൻ ആണ്ടാനും ആയാളുടെ വംശത്തിന്നുമായി വിട്ടുകൊടുക്കയാണു ചെയ്തതു്.

ഇക്കാലത്താണു പ്രസിദ്ധമായ വരദരാജസ്തവം ആഴ്വാൻ രചിച്ചതു്. അതു് അദ്ദേഹം വരദരാജസ്വാമിയുടെ സന്നിധിയിൽ ചെന്നു പാടി. ഭക്തിരസമയമായ ആ ഗാനങ്ങൾ രാമാനുജൻ കേട്ടുകൊണ്ടുനിന്നു. മുഴുവൻ പാടിക്കഴിഞ്ഞതിൽപ്പിന്നെ, "നിനക്കു വല്ല ആഗ്രഹവുമുണ്ടെങ്കിൽ അതു് ഈശ്വരസന്നിധിയിൽ ഇപ്പോൾ അറിയിക്കുന്നതായാൽ, അതു് എന്തായാലും ഭഗവാൻ നിറവേററിത്തരും" എന്നു രാമാനുജൻ ആണ്ടാനോടു പറഞ്ഞു. അപ്പോൾ ആണ്ടാൻ പ്രാർത്ഥിച്ചതു്—"ഭഗവാനേ, എന്നേയും എനിക്കുള്ളവരേയും കഠിനമായി ദ്രോഹിച്ചു നാലൂരാൻ, അങ്ങിനെ ചെയ്തതു ലോഭമോഹങ്ങളാൽ അന്ധനായിട്ടാകയാൽ, ആ പാപമെല്ലാം പൊറുത്തു് അങ്ങു് ആയാളെ അനുഗ്രഹിക്കേണമേ"—എന്നാണു്.

കുലപാരമ്പര്യമായി ശ്രീരംഗക്ഷേത്രത്തിലെ പൌരോഹിത്യം തിരുവരങ്കത്തമുതനാരിലാണു ചാർന്നിരുന്നതു്. ആയാളെക്കൊണ്ടു രാമാനുജൻ ആ അധികാരം ആഴ്വാന്നു കൊടുപ്പിച്ചു. അങ്ങിനെ ആഴ്വാന്നു സുഖജീവിക കിട്ടി. ക്ഷേത്രത്തിൽ ചെന്നു വൈഷ്ണവസിദ്ധാന്തങ്ങളെപ്പററി അദ്ദേഹം ദിവസംതോറും ഉപന്യസിച്ചുപോന്നു.

ആഴ്വാനും, മഹാപൂൎണ്ണന്റെ മക്കൾക്കും ഓരോ വീടു രാമാനുജൻ പണിയിച്ചുകൊടുക്കയും ചെയ്തു.

രാജാവിൽനിന്നു രാമാനുജന്നു ക്ഷേത്രാധികാരം കിട്ടിയപ്പോൾ അദ്ദേഹം ശ്രീരംഗം പട്ടണത്തിന്നു മുഴുവൻ നാഥനായിത്തീൎന്നു. അദ്ദേഹത്തെ അവിടത്തെ ജനങ്ങൾ ഉപരാജാവിന്റെ സ്ഥാനത്തു വിധിപോലെ മഹോത്സവമായി അഭിഷേകം ചെയ്യുകയുമുണ്ടായി. അതുതന്നെയാണു വിശിഷ്ടാദ്വൈതപ്രസ്ഥാനത്തിന്റെ വിജയധ്വജപ്രതിഷ്ഠ. അന്നു ബഹുസഹസ്രം വൈഷ്ണവന്മാർ വിജയഹർഷത്തോടേ ശ്രീരംഗത്തു നിറഞ്ഞിരുന്നു.

ദിവ്യപ്രബന്ധത്തിന്നു പുതിയൊരു വ്യാഖ്യാനം എഴുതിക്കുകയാണു്, പിന്നെ രാമാനുജൻ ചെയ്തതു്. പിള്ളാൻ ഗുരുനിയോഗംപോലെ ആ കൎമ്മം ഭംഗിയായി നിൎവ്വഹിച്ചു. ആറായിരം ഗ്രന്ഥങ്ങളെക്കൊണ്ടു ദിവ്യപ്രബന്ധം മുഴുവൻ അദ്ദേഹം ഒതുക്കി. ഒമ്പതിനായിരം ഗ്രന്ഥങ്ങളിൽക്കുറഞ്ഞു് അതിനുമുമ്പു് ദിവ്യപ്രബന്ധാനുവാദം ഉണ്ടായിട്ടില്ലാ. പിള്ളാന്റെ ഈ കൃതിക്കു രാമാനുജൻ 'ഭഗവദ്വിഷയം' എന്നു പേർകൊടുത്തു. അതു വൈഷ്ണവന്മാൎക്കു നിത്യപാരായണത്തിന്നുള്ള ദിവ്യപുസ്തകമായി.

ആഴ്വാനു തന്റെ ജഡശരീരം ദുൎവ്വഹമായ്ത്തീൎന്നിട്ടു കുറച്ചുകാലമായി. എങ്കിലും അതു ഭഗവാന്റെ അൎച്ചനയ്ക്കുള്ളതാകയാൽ, അതിനെ അദ്ദേഹം വിട്ടുകളയാതെ സൂക്ഷിച്ചുപോന്നുവെന്നേയുള്ളൂ. അതിനെ തന്നിൽനിന്നെടുത്തു് തന്റെ ആത്മാവിനെ തന്തിരുവടികളിൽ ചേൎക്കേണമേ എന്നു് അദ്ദേഹം സദാ പ്രാൎത്ഥിക്കാറുണ്ടു്. ആ പ്രാൎത്ഥനയെ യഥാകാലം ദൈവം കൈക്കൊണ്ടു. ആഴ്വാൻ ആസന്നമരണനായി. തന്റെ ഭാൎയ്യ

യേയും മക്കളേയും ആചാര്യന്റെ പാദങ്ങളിൽ അദ്ദേഹം സമപ്പിച്ചു. പരാശരനെന്നും വ്യാസനെന്നും പേരായി രണ്ടു മക്കളാണു് അദ്ദേഹത്തിന്നുള്ളതു്. പിള്ളപിള്ള യാഴ്വാനാണു് അദ്ദേഹത്തിന്റെ ശിഷ്യപ്രധാനൻ. ഈ പിള്ളപിള്ളയാഴ്വാന്റെ മടിയിൽ ശിരസ്സും, ആണ്ടാളുടെ മടിയിൽ പാദങ്ങളും വെച്ചുകൊണ്ടാണു് അദ്ദേഹം പരമപദം പ്രാപിച്ചതു്. അപ്പോൾ അദ്ദേഹത്തിന്നു നൂററിയഞ്ചു വയസ്സായിരുന്നു. ആഴ്വാന്റെ കാലംകഴിഞ്ഞു കുറച്ചുനാൾ ചെന്നപ്പോൾ ധനുർദ്ദാസനും മരിച്ചു. ഭത്താവു മരിച്ച അന്നുതന്നെ ഹേമാംബാളും ഐഹികവാസം വെടിഞ്ഞു.

ശ്രീരംഗക്ഷേത്രത്തിലെ പൌരോഹിത്യത്തിൽ ആഴ്വാനെ അദ്ദേഹത്തിന്റെ ജ്യേഷ്ഠപുത്രനായ പരാശരൻ രാമാനുജാജ്ഞയോടെ പിന്തുടൎന്നു. പരാശരൻ ഗോവിന്ദനിൽനിന്നു സവ്വശാസ്ത്രങ്ങളും അഭ്യസിച്ചു് അദ്വിതീയ പണ്ഡിതനായി. അദ്ദേഹത്തിന്നു രാമാനുജൻ വേദാന്താചാര്യഭട്ടനെന്ന ബിരുദു നൽകി. തന്റെ പില്ക്കാലത്തു വൈഷ്ണവാചാര്യസ്ഥാനം പരാശരനുള്ളതാണെന്നു രാമാനുജൻ നിശ്ചയിക്കയും ചെയ്തു. ശ്രീരംഗനാഥസന്നിധിയിൽ മഹാജനസമക്ഷം പരാശരനെ പുരസ്കരിച്ചുനിന്നുകൊണ്ടാണു് അദ്ദേഹം തന്റെ ഈ നിശ്ചയത്തെ വെളിപ്പെടുത്തിയതു്.

ആണ്ടാന്റെ പുത്രനു രാമാനുജൻ എന്നാണു പേരു്. ആയാൾ രാമാനുജാചാര്യന്റെ ഒരു വിഗ്രഹമുണ്ടാക്കി അതിനെ രാമാനുജനെക്കൊണ്ടു ഹൃദയപൂവ്വം സ്പശിപ്പിച്ചതിൽപ്പിന്നെ പെരുമ്പുത്തൂരിൽ കൊണ്ടുചെന്നു പ്രതിഷ്ഠിച്ചു. പിന്നെ ആ ക്ഷേത്രത്തെ പാലിച്ചുകൊണ്ടാണു് ആ രാമാനുജൻ ജീവിതധാരണംചെയ്തതു്. രാമാനുജാചാര്യ

ൻെറ കാലത്തുതന്നെ അദ്ദേഹത്തിൻെറ വിഗ്രഹം രണ്ടിടങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുണ്ടു്. ഒന്നു പെരുമ്പുത്തൂരിൽ. മറേറതു തിരുനാരായണപുരത്താണു്.

---

## ഷഷ്ടഖണ്ഡം—വിശിഷ്ടാദ്വൈതം

---

രാമാനുജാചാര്യന്നു് നൂററിരുപതുവയസ്സു തികഞ്ഞു് അത്രയും പഴക്കംചെന്ന ശരീരത്തെ ഇനിയും താങ്ങുന്നതു് അദ്ദേഹത്തിന്നു സുഖമില്ലെന്നായി. അതുകൊണ്ടു അദ്ദേഹം പൂൎണ്ണശാന്തിയോടേ മരണത്തെ അഭിമുഖീകരിച്ചു.

തൻെറ ശിഷ്യന്മാരെ അരികേ വിളിച്ചു അവൎക്കു രാമാനുജൻ എഴുപത്തിരണ്ടു സൂക്തികൾ നൽകി. അവയാവിതു്:—

1. സ്വന്തം ആചാൎയ്യനെപ്പോലെത്തന്നെ നിങ്ങൾ സൎവ്വവൈഷ്ണവന്മാരെയും പൂജിക്കണം.

2. മഹർഷികളുടെ ഉപദേശങ്ങളെയെല്ലാം ഹൃദയപൂൎവ്വം ദൃഢമായി വിശ്വസിക്കുവിൻ.

3. പഞ്ചേന്ദ്രിയങ്ങൾക്കു് അധീനരാകാതിരിക്കുവിൻ.

4. ലൌകികമായി അല്പം പരിജ്ഞാനം നേടുന്നതോടുകൂടി അഹംമതിയുണ്ടാവാതിരിക്കട്ടേ.

5. ഭഗവാൻേറയും, ഭഗവൽസൃഷ്ടികളുടേയും മഹത്വത്തെക്കുറിച്ചു പ്രതിപാദിക്കുന്ന പുസ്തകങ്ങളെ എപ്പോഴും പഠിക്കുവിൻ.

6. ആചാൎയ്യനിൽനിന്നു ആത്മബോധത്തെപ്പററി ഉപദേശം കിട്ടിക്കഴിഞ്ഞാൽ, പിന്നെ നിങ്ങൾ ഇന്ദ്രിയങ്ങളാൽ ആവർജ്ജിതരാകരുതു്.

7. ഇന്ദ്രിയവികാരങ്ങളിലെല്ലാം ഉദാസീനതയോടെ വർത്തിക്കുവാൻ അഭ്യസിക്കുവിൻ.

8. സുഗന്ധവസ്തുക്കളിലും ബാഹ്യാഡംബരഭംഗിയിലും അധികം ആസക്തി അരുത്.

9. ഭഗവാന്റെ നാമത്തേയും മഹത്വത്തേയും എന്നപോലെ ഭഗവൽഭക്തന്മാരുടെ ചരിത്രത്തേയും സങ്കീർത്തനംചെയ്തു ആനന്ദിക്കുവിൻ.

10 ഭഗവൽഭക്തന്മാരെ വിശ്വാസത്തോടേ സേവിക്കുന്നവനാണ ഭഗവൽപാദങ്ങളെ ശീഘ്രം പ്രാപിക്കുകയെന്നതു് എപ്പോഴും നിങ്ങൾ ഓൎക്കുവിൻ.

11. മനുഷ്യന്നു് എത്രവളരെ ജ്ഞാനമുണ്ടായിരുന്നാലും ഭഗവാനേയും ഭഗവൽഭക്തന്മാരേയും ആരാധിക്കുന്ന വിഷയത്തിൽ സ്വജീവിതത്തെ അൎപ്പിക്കാതിരുന്നാൽ വിമോചനമുണ്ടാകുന്നതല്ലാ.

12. വൈഷ്ണവജീവിതത്തെ ലൌകികമായ വല്ലകാൎയ്യത്തിന്നും വെറും ഉപായമാക്കി പ്രയോഗിക്കരുതു്.

13. നിങ്ങൾ എപ്പോഴും ഉദ്യമിക്കേണ്ടതു് ഏകാഗ്രചിത്തത്തോടേ ലക്ഷ്യത്തെ പ്രാപിക്കുവാനാണു്.

14. ഭഗവൽഭക്തന്മാരുടെ മുമ്പിൽ ഒരിക്കലും ആഭാസമായ വാക്കുകൾ ഉച്ചരിക്കരുതു്.

15. വൈഷ്ണവനെ എവിടെവെച്ചുകണ്ടാലും ആയാളെ അഭിവാദ്യംചെയ്യുവാൻ മറക്കരുതു്.

16. ഭഗവാന്റെ സന്നിധിയിലോ ഭക്തന്മാരുടെ മുമ്പിലോ, സാധുജനത്തിന്റെ സമക്ഷമോ കാലുകൾ നീട്ടിക്കൊണ്ടു് അലസനായി സ്ഥിതിചെയ്യരുതു്.

17. ക്ഷേത്രത്തിന്നോ, ഭഗവൽഭക്തന്മാൎക്കോ, വിശിഷ്ടപുരുഷന്മാൎക്കോ എതിരായി കാലുകൾ നീട്ടിക്കൊണ്ടു കിടന്നുറങ്ങരുതു്.

18. ഉണൎന്നെഴുനേററുടനെ ആഴ്വാന്മാർ മുതലായവരുടെ വിശുദ്ധനാമങ്ങൾ ജപിക്കണം.

19. ഭഗവൽസന്നിധിയിൽ വൈഷ്ണവന്മാർ ഒരുമിച്ചുകൂടിനില്ക്കുമ്പോൾ അവിടെ ചെല്ലേണ്ടിവന്നാൽ സത്യദ്വയമഹാമന്ത്രത്തെ ഉച്ചരിച്ചുകൊണ്ട് അവരെ നമസ്കരിക്കുവിൻ.

20. വൈഷ്ണവന്മാർ ഭഗവാന്റേയോ ഭഗവൽഭക്തന്മാരുടേയോ നാമങ്ങളോ മഹിമകളോ സംകീൎത്തനം ചെയ്യുമ്പോൾ അതു കേട്ടുകൊണ്ടു അവരെ പൂജിക്കുകയല്ലാതെ, ഇടയ്ക്കുവെച്ചു അവിടെനിന്നു എഴുന്നേററുപോകരുത്.

21. വൈഷ്ണവൻ നിങ്ങളെ കാണുവാൻവരുമ്പോൾ എതിരേററുചെന്നു കൂട്ടിക്കൊണ്ടുവന്ന് സൽക്കരിക്കുകയും, ആയാൾ പോകുമ്പോൾ കുറച്ചുദൂരം അനുഗമിക്കുകയുംവേണം.

22. വൈഷ്ണവന്മാരിൽനിന്ന് എളിയ ജോലിവല്ലതും കൈയേററ് അതിനെക്കൊണ്ടു ഉപജീവിക്കുവിൻ. ഭഗവൽകൃപയ്ക്ക് പാത്രമാവാത്ത ആളുകളുമായി സഹവസിക്കരുത്. അങ്ങിനെയുള്ളവരുടെ വസതിയെപ്പോലും അടുക്കരുത്.

23. ഭഗവൽക്ഷേത്രത്തേയോ ഗോപുരത്തേയോ എത്ര അകലെ നിന്നു കാണുന്നതായാലും ഭക്തിയോടേ കൈകൂപ്പേണ്ടതാണ്.

24. അന്യദൈവതങ്ങളുടെ ക്ഷേത്രങ്ങൾ എത്രയേറെ വിചിത്രങ്ങളായിരുന്നാലും, അവയെ നോക്കിക്കൊണ്ടു നില്ക്കരുത്.

25. അന്യദേവന്മാരുടെ അത്ഭുതകൎമ്മങ്ങളെക്കുറിച്ച് ആരെങ്കിലും പറയുന്നതുകേട്ടു നിങ്ങൾ സംഭ്രമിക്കരുത്.

26. വൈഷ്ണവന്മാർ ഭഗവാന്റേയോ, ആഴ്വാന്മാരുടേയോ, ആചാൎയ്യന്മാരുടേയോ മഹത്വത്തെക്കുറിച്ച് സാനന്ദം സംഭാഷണം ചെയ്യുമ്പോൾ അതിന്നെതിരേ ചെന്നു വാദിക്കരുത്.

27. വൈഷ്ണവന്മാരുടെ നിഴലിനെപ്പോലും നിങ്ങൾ അതിക്രമിച്ചുചെല്ലരുത്.

28. നിങ്ങളുടെ നിഴൽ വൈഷ്ണവനെ ഗ്രസിക്കാത്തവണ്ണം നിങ്ങൾ നടക്കണം.

29. അവൈഷ്ണവനായ ആരെയെങ്കിലും നിങ്ങൾ സ്പൎശിച്ചാൽ, സ്നാനംകഴിഞ്ഞു് ശുചിയായിട്ടല്ലാതെ വൈഷ്ണവനെ നിങ്ങൾ തൊടരുത്.

30. എളിയവനായ ഒരു വൈഷ്ണവൻ വന്നു് നിങ്ങളെ നമസ്കരിക്കുന്നതായാൽ അവനെ നിങ്ങൾ അനാദരിച്ചയയ്ക്കരുത്.

31. നിങ്ങളുടെ മുമ്പിൽ വന്നു കുമ്പിട്ടു, "ഞാൻ താങ്കളുടെ ദാസനാണു്" എന്നു അറിയിച്ചാൽ അവനെ നിങ്ങൾ കൈവിടരുത്.

32. വല്ല വൈഷ്ണവനിലും ദുശ്ശീലങ്ങൾ കണ്ടാൽ അവയെ നിങ്ങൾ അന്യരോടാരോടും പറയരുത്.

33. പഞ്ചസംസ്കാരങ്ങൾ സിദ്ധിച്ചിട്ടില്ലാത്തവരുടെ മുമ്പിൽവെച്ച് ഭഗവാന്റേയോ ഭഗവൽഭക്തന്മാരുടേയോ പാദതീൎത്ഥത്തെ ഗ്രഹിക്കരുത്.

34. സൂത്രത്രയത്തേയും, രഹസ്യത്രയത്തേയും ധരിച്ചിട്ടില്ലാത്തവരുടെ പാദതീൎത്ഥം വൎജ്ജ്യമാണു്.

35. ജ്ഞാനമാൎഗ്ഗത്തെ അവലംബിച്ച് പരിശുദ്ധജീവിതം ധരിക്കുന്നവരുടെ പാദതീൎത്ഥത്തെ എങ്ങിനെയും നേടേണ്ടതാണു്.

36. ആഴ്വാന്മാരോടു തുല്യനെന്നു തന്നെത്താൻ ഒരിക്കലും ഉയൎന്നുനിൽക്കരുത്.

37. വൈഷ്ണവവിശ്വാസഹീനൻ യദൃച്ഛയാ നിങ്ങളെ തീണ്ടുകയാണെങ്കിൽ, ഉടുത്തിരുന്ന വസ്ത്രങ്ങളോടുകൂടി മുങ്ങിക്കുളിക്കയും, വൈഷ്ണവരുടെ പാദതീൎത്ഥത്താൽ ശുചിത്വം കൊള്ളുകയും ചെയ്യേണ്ടതാണു്.

38. ജ്ഞാനവും ഭക്തിയും നിഷ്കാമകൎമ്മവുമുള്ള മഹാന്മാരെ കണ്ടാൽ അവരുടെ ആ ജന്മം ഒടുക്കത്തേതാണെന്നും അവരുടെ ശരീരം പരിശുദ്ധമാണെന്നും അറിഞ്ഞു് അവരെ സൎവ്വാത്മനാ സേവിക്കേണ്ടതാണു്.

39. മോക്ഷമാൎഗ്ഗത്തിൽ നിങ്ങൾക്കു അനുവൎത്തിക്കുവാൻ ഭഗവാൻ അയച്ചുതന്നിരിക്കുന്ന മഹാപുരുഷന്മാരാണവർ. അവർ ജനിച്ചതെവിടെയെന്നോ, അവർ വളൎന്നതെങ്ങിനെയെന്നോ നോക്കരുതു്.

40. വിശ്വാസമില്ലാത്തവരുടെ വീടുകളിൽചെന്നു് ഭഗവൽപാദതീൎത്ഥത്തെ ഗ്രഹിക്കരുതു്.

41. അങ്ങിനെയുള്ളവരുടെ വീടുകളിൽവെച്ചു് ഭഗവാൻെറ വിഗ്രഹത്തെ പൂജിക്കയുമരുതു്.

42. ഭഗവൽസാന്നിധ്യത്താൽ പ്രകാശമാനമായ വിശുദ്ധസ്ഥലങ്ങളിൽവെച്ചു്, അവിടെ വിശ്വാസഹീനന്മാർ ഉണ്ടായിരുന്നാലും, ഭഗവാൻെറ പ്രസാദത്തെ കൈക്കൊള്ളുന്നതിന്നു മടിക്കേണ്ടാ.

43. ഭഗവാൻെറ സന്നിധിയിൽവെച്ചു് ഒരു വൈഷ്ണവൻ ഭഗവൽപ്രസാദത്തെ എടുത്തുകൊള്ളുന്നതിന്നു നിങ്ങളോടു പറഞ്ഞാൽ അതിനെ, അന്നു നിങ്ങൾക്കു ഉപവാസമാണെങ്കിൽ കൂടിയും, നിരാകരിക്കുന്നതു പാപമാണു്.

44. ഭഗവൽപ്രസാദത്തെ അത്യന്തം പരിശുദ്ധമായിട്ടു കരുതണം. അതു നിങ്ങളുടെ പാപങ്ങളെയെല്ലാം ദഹിപ്പിക്കുന്നു. അതു ആരാണുണ്ടാക്കിയതെന്നോ, അ

തിൽ അശുചി വല്ലതുമുണ്ടോ എന്നോ നിങ്ങൾ നോക്കരുതു്.

45. വൈഷ്ണവന്മാരുടെ മുമ്പിൽവെച്ചു് തന്നെത്താൻ പുകഴ്ത്തിക്കൊണ്ടു് യാതൊന്നും പറയരുതു്.

46. ആരെയും പരിഹസിക്കരുതു്.

47. ഭഗവൽഭക്തന്മാരുടെ മാഹാത്മ്യത്തെ കീർത്തനം ചെയ്യുന്നതിലും, ആ ഭക്തന്മാരെ സേവിക്കുന്നതിലും നിങ്ങളുടെ ജീവിതകാലത്തിലെ ഓരോ നിമിഷത്തെയും ചെലുത്തണം.

48. നിങ്ങളുടെ ആചാര്യൻെറ സൽഗുണങ്ങളെപ്പററി സ്തുതിക്കുന്നതിലേക്കു ദിവസേന കുറച്ചുനേരം—ചുരുങ്ങിയതു് ഒരു മുഹൂർത്തമെങ്കിലും വിനിയോഗിക്കണം.

49. അപ്രകാരംതന്നെ, ആഴ്വാന്മാരുടേയും, നിങ്ങളുടെ ആചാര്യൻേറയും ഉൽകൃഷ്ടകൃതികളെ പാരായണം ചെയ്യുന്നതിലേക്കും ഓരോ ദിവസത്തിലേയും ഓരോ അംശം ഉപയോഗിക്കണം.

50. സ്വാത്മബുദ്ധികളുമായി ഒരിക്കലും സഹവസിക്കരുതു്.

51. ബാഹ്യവേഷംകൊണ്ടുമാത്രം വൈഷ്ണവന്മാരായി നടക്കുന്ന വഞ്ചകന്മാരെ അടുപ്പിക്കരുതു്.

52. ധിക്കരിച്ചു വാദിക്കുന്നവനോടും, പരനിന്ദനം ചെയ്യുന്നവനോടും സംഭാഷണമരുതു്.

53. അന്യമതാവലംബികളുമായി സംവാദം വേണ്ടിവന്നാൽ ആ പാപത്തെ പരിഹരിക്കുന്നതിന്നു് ഉടനേ വൈഷ്ണവന്മാരുമായി സംഭാഷണംചെയ്യണം.

54. ഭഗവൽഭക്തന്മാരെ ധിക്കരിച്ചു നിന്ദിക്കുന്ന മൂർഖന്മാരെ തിരിഞ്ഞുനോക്കുകപോലും അരുതു്. മന്ദ

ഷ്യരൂപംധരിച്ച ആ ഗുരുദ്രോഹികളായ വ്യാഘ്രങ്ങളേയും ദശിക്കരുതു്.

55. ഇരുപേരുണ്മകളുടെ രഹസ്യത്തെ ഗ്രഹിച്ചവരുമായി എപ്പോഴും സഹവസിക്കുവാൻ നോക്കണം.

56. മോക്ഷത്തിന്നു വേറേ മാൎഗ്ഗമുണ്ടെന്നു വാദിക്കുന്നവരെ അടുപ്പിക്കരുതു്. പ്രപത്തിയെ അനുഷ്ഠിക്കുന്നവരോടുമാത്രമേ ചേൎന്നിരിക്കാവൂ.

57. മൂന്നു രഹസ്യങ്ങളേയും, മൂന്നു സത്യങ്ങളേയും നല്ലവണ്ണം ഗ്രഹിച്ചു മനസ്സുതെളിഞ്ഞവരുമായി ഇടപെടണം.

58. എപ്പോഴും വിത്തത്തേയും ഭോഗത്തേയും കാമിച്ചുകൊണ്ടിരിക്കുന്നവരുമായി ഇടപെടരുതു്. കഴിയുന്നേടത്തോളം ഭഗവൽഭക്തന്മാൎക്കിടയിൽ മാത്രമേ വൎത്തിക്കാവൂ.

59. വൈഷ്ണവനായ ഒരുവൻ നിങ്ങൾക്കു വല്ല അപകാരവും ചെയ്താൽ അവനോടു് നിങ്ങൾ പ്രതിക്രിയയ്ക്കൊരുങ്ങരുതു്. എപ്പോഴും ആത്മദമനം ശീലിക്കണം.

60. പരമപദത്തിൽ പ്രവേശിക്കേണമെന്നു് ആഗ്രഹിക്കുന്നുണ്ടെങ്കിൽ എപ്പോഴും വൈഷ്ണവന്മാൎക്കു് ഉപകാരം ചെയ്യുന്നതിൽമാത്രം മനസ്സുചെലുത്തിക്കൊണ്ടിരിക്കണം.

61. ജ്ഞാനിയായി ഭഗവാനെ ശരണംപ്രാപിച്ചവൻ ഭഗവൽഭക്തന്മാരുടെ വിഷയത്തിൽ ആചരിക്കേണ്ടതായ യാതൊരു കൎമ്മത്തിൽനിന്നും ഒന്നുകൊണ്ടും ഭ്രംശിക്കരുതു്.

62. ആഹാരമായിരുന്നാലും അലങ്കാരമായിരുന്നാലും നിങ്ങൾ അനുഭവിക്കുന്ന ഏതൊരു പദാൎത്ഥവും ഭഗവാന്നു് അൎച്ചിച്ചുകഴിഞ്ഞതിൽപ്പിന്നീടുമാത്രമേ എടുക്കാവൂ.

63. വിത്തത്തേയും ഭോഗത്തേയും കാമിക്കുന്നവർ സ്വേച്ഛയാ നൽകുന്ന പദാൎത്ഥങ്ങൾപോലും നിങ്ങൾ സ്വീകരിക്കരുതു്.

64. പരിശുദ്ധകുലത്തിൽ പരിശുദ്ധജീവിതത്തോടേ വൎത്തിക്കുന്നവർ പാകംചെയ്ത അന്നത്തെയാണ നിങ്ങൾ ഭുജിക്കേണ്ടതു്.

65. കാഴ്ചയ്ക്കു ഭംഗിയുള്ളതാണെന്നുമാത്രംകരുതി വല്ല പദാൎത്ഥത്തെയും ഭഗവാന്നു് അൎച്ചിക്കരുതു്.

66. ശാസ്ത്രവിധിപ്രകാരമുള്ള വസ്തുക്കളെ മാത്രമേ ഭഗവാന്നു് അൎച്ചിക്കാവൂ.

67. ഭഗവൽസന്നിധിയിൽ സമൎപ്പിച്ച അന്നത്തേയും സുഗന്ധവസ്തുക്കളേയും, അവ ഭഗവൽസാന്നിദ്ധ്യത്താൽ പരിശുദ്ധമായവയാണെന്ന വിചാരത്തോടുകൂടിയല്ലാതെ, രസത്തിന്നും അഴകിന്നും വേണ്ടവയാണെന്ന മോഹത്തോടുകൂടി ഒരിക്കലും തൊടരുതു്.

68. ശാസ്ത്രവിധിപോലെയുള്ള ആചാരങ്ങൾ ഭഗവാന്നു ചെയ്യുന്ന സേവനമാണെന്നു കരുതണം.

69. മന്ത്രത്രയങ്ങളെ സൎവ്വദാ ധ്യാനിച്ചുകൊണ്ടിരിക്കുന്ന മഹാത്മാക്കളെ അവമാനിച്ചാൽ അവൻ അധഃപതിക്കും. ആ മഹാത്മാക്കളുടെ കാരുണ്യത്തിന്നു പാത്രമായാൽ അവന്നു നിത്യജീവിതത്തെ പ്രാപിക്കാം.

70. നിങ്ങളുടെ ജീവിതകാൎയ്യവും, ജീവിതോദ്ദേശവും, ജീവിതഫലവും ഭഗവൽഭക്തന്മാരെ സേവിക്കുകയെന്ന ഒന്നുമാത്രമാണു്. അവൎക്കു വല്ലമട്ടിലും അപ്രിയമുണ്ടാക്കിയാൽ അവന്നു നാശമാണ ഫലം.

71. ഭഗവാന്റെ വിഗ്രഹങ്ങളെ വെറും ശിലാഖണ്ഡങ്ങളായും, തന്റെ ആചാൎയ്യനെ സാധാരണ മനുഷ്യനായും, ഭക്തന്മാരെ അവരുടെ ജന്മത്തിന്നു തക്കവണ്ണം

താണവനോ ഉയന്നവനോ ആയും, സവ്പാപാപഹമായ പാദതീത്ഥത്തെ വെറും വെള്ളമായും, പാവനമന്ത്രങ്ങളെ വെറും ശബ്ദമായും, ജഗന്നാഥനെ മററുദേവന്മാരെക്കാൾ ഉൽകൃഷ്ടനല്ലാത്തവനായും കരുതുന്നവന്ന് എന്നെന്നും നരകത്തിൽ കിടക്കേണ്ടിവരും.

72. ഭഗവാനെ പൂജിക്കുന്നതിനെക്കാൾ പ്രത്യക്ഷഫലം ഭഗവൽഭക്തന്മാരെ പൂജിക്കുന്നതിൽനിന്നു സിദ്ധിക്കും. ഭക്തന്മാരെ നിന്ദിച്ചാൽ ഭഗവാനെ നിന്ദിക്കുന്നതിനെക്കാൾ അധികം ഘോരതരമായ പാപത്തിന്ന് ആളാകും. ഭക്തന്മാരുടെ പാദതീത്ഥം ഭഗവാൻേറതിനെക്കാൾ പരിശുദ്ധമാണ്. ഇതു ദൃഢമായി ധരിച്ചുകൊണ്ടു്, എപ്പോഴും ഭഗവൽഭക്തന്മാരെ ആരാധിക്കുന്നതിൽ മനസ്സുറപ്പിക്കണം.

ഈ എഴുപത്തിരണ്ടു സൂക്തികൾക്കു പുറമേ രാമാനുജനിൽനിന്നു പതിനേഴ് ആജ്ഞകളും ശിഷ്യന്മാക്കു കിട്ടീട്ടുണ്ടു്.

1. ഭഗവാനെ ശരണംപ്രാപിച്ചവൻ തൻെറ ഭാവിയെപ്പററി ഒരിക്കലും ചിന്തിക്കരുതു്. അവൻെറ ഭാവിയെല്ലാം ഭഗവാൻെറ വശമാണു്. അതു ധരിക്കാതെ ഭാവിയെക്കുറിച്ചു പയ്യാകുലനാകുന്നവൻ ഭഗവാൻെറ ശരണാഗതനല്ലാ.

2. തൻെറ അപ്പോഴത്തെ ജീവിതം താൻ ചെയ്ത പൂവ്കമ്മങ്ങളുടെ ഫലമാണു്. അതു് അവൻ അനുഭവിക്കുകതന്നെ വേണം. അതുകൊണ്ടു വത്തമാനത്തേയോ ഭാവിയേയോ കുറിച്ചു വൈഷ്ണവൻ ആകുലനാവരുതു്.

3. നിങ്ങളുടെ കത്തവ്യകമ്മങ്ങളെ വല്ലതുമൊരു ഫലത്തിന്നുവേണ്ടി അനുഷ്ഠിക്കുന്ന ഉപായങ്ങളായി നിങ്ങൾ കരുതരുതു്.

4. ആ കർത്തവ്യകർമ്മങ്ങളെല്ലാം ഭഗവൽസേവനമെന്നാണു ധരിക്കേണ്ടതു്.

5. ശ്രീഭാഷ്യത്തെ പഠിച്ചു് അതിലെ ഉൽബോധനങ്ങളെ നാടെങ്ങും പരത്തുവിൻ. ഇതു ഭഗവാന്നു സംപ്രീതിവർദ്ധകമായ സേവനമാണു്. നിങ്ങൾക്കു് ഇതു ചെയ്യുവാൻ ശക്തിയില്ലെങ്കിൽ—

6. ചടകോപൻ മുതലായ പുണ്യാത്മാക്കളുടെ കൃതികളെ യോഗ്യന്മാരായ ശിഷ്യന്മാരെ പഠിപ്പിക്കുവിൻ. അഥവാ—

7. പാവനക്ഷേത്രങ്ങളിൽ ഭഗവാനെ ആരാധിച്ചുകൊണ്ടു കാലംകഴിക്കുവിൻ.

8. യദുഗിരിയിൽ ആശ്രമം നിർമ്മിച്ചു് അവിടെ നിശ്ചലമായ ശാന്തിയോടേ വർത്തിക്കുന്നതായാലും മതി.

9. ഇരിക്കേണ്ടിവന്ന അതേ ഇടത്തുതന്നെ ഇരിക്കുവിൻ. നിങ്ങളുടെ ജീവിതഭാരത്തെയെല്ലാം ഭഗവാനിലോ ഗുരുവിലോ സമർപ്പിക്കുവിൻ. എപ്പോഴും ഇരുപേരുണ്മകളുടെ പൊരുളിനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുവിൻ.

10. ജ്ഞാനത്തിലും, ഭക്തിയിലും, യോഗത്തിലും ശ്രേഷ്ഠനായ വൈഷ്ണവനെ പ്രാപിച്ചു് അദ്ദേഹത്തിന്റെ പ്രീതിക്കും വാത്സല്യത്തിന്നും പാത്രമാകുവാൻ ശ്രമിക്കുവിൻ. അവനവനിലുള്ള അഹംകാരത്തെ നിർമ്മൂലമാക്കുവിൻ. ആ വൈഷ്ണവന്റെ ആജ്ഞപോലെ പ്രവർത്തിക്കുവിൻ. അതുതന്നെയാണു മുക്തിക്കുള്ള ഉപായം.

11. ഈ ജീവിതത്തിൽ ശത്രുക്കൾ ആരെന്നും, മിത്രങ്ങൾ ആരെന്നും ഉദാസീനന്മാർ ആരെന്നും വിവേകത്തോടേ അറിഞ്ഞുവെക്കേണ്ടതാണു്. വൈഷ്ണവന്മാർ തന്നെയാണു മിത്രങ്ങൾ. ഭഗവാനെ നിന്ദിക്കുന്നവർ ശത്രു

ക്കളുമാണ്. ഉദാസീനരായി ലൌകികന്മാരെയും കരുതണം. സുഗന്ധവസ്തുക്കളാൽ മൂക്കിന്നും, സുന്ദരരൂപങ്ങളാൽ കണ്ണിന്നുമുണ്ടാകുന്നതുപോലെ, ഉത്തമമിത്രങ്ങളാൽ മനസ്സിന്ന് ആഹ്ലാദമുണ്ടാകും.

12. ശത്രുക്കളെ ദർശിച്ചാൽ, സർപ്പം, വ്യാഘ്രം മുതലായ ഘോരജീവികളുടെ മുമ്പിലെന്നപോലെ മനസ്സിന്ന് ഉദ്വേഗമുണ്ടാകും.

13. ഉദാസീനന്മാരെ കണ്ടാൽ, കൽപ്പൊളിയേയോ മൺകട്ടയേയോ എന്നപോലെ അലക്ഷ്യമായിട്ടേ കരുതുകയുള്ളൂ.

14. ഭഗവാനെ ശരണംപ്രാപിച്ചവർ ഇങ്ങിനെയാണ വർത്തിക്കേണ്ടതു്.

15. വൈഷ്ണവന്മാരുമായി സഹവസിക്കുവിൻ. എന്നാൽ, നിങ്ങളുടെ ഹൃദയത്തിൽ ജ്ഞാനം പ്രകാശിക്കും; നിങ്ങൾ മുക്തരാകും.

16. ശത്രുക്കളുമായുള്ള സമ്പർക്കം ഒരിക്കലും അരുതു്. അവരോടു സംസാരിക്കയേ അരുതു്. നിങ്ങൾ മിത്രങ്ങളെ അനാദരിച്ചു്, ലൌകികഭോഗങ്ങളെ കാമിച്ചു ശത്രുക്കളെ ആദരിക്കുന്നതായാൽ ഭഗവാൻെറ മനസ്സിനെ വ്രണപ്പെടുത്തുന്നവരായ്ത്തീരും. അതുകൊണ്ടു ലൌകികമായ ഏതൊരു കാർയ്യലാഭത്തിന്നുവേണ്ടിയും ശത്രുക്കളെ ആദരിക്കരുതു്. ശത്രുക്കളിൽനിന്നു നിങ്ങൾക്കു കിട്ടുന്ന ധനം നിങ്ങളെ ഭഗവാനിൽനിന്നു വേർപെടുത്തുന്നതായിവരും.

17. സർവ്വലോകേശ്വരനായ ഭഗവാൻ നിങ്ങൾ അപേക്ഷിക്കുന്നതൊക്കെയും തരുവാനുള്ളപ്പോൾ നിങ്ങൾ എന്തിന്നു ശത്രുക്കളുടെ മുമ്പിൽച്ചെന്നു യാചിക്കുന്നു? ലൌ

കികമായ വല്ല ലാഭത്തേയും ഉദ്ദേശിച്ച് ഉദാസീനന്മാരേയും ആശ്രയിക്കരുത്.

ഈ ആജ്ഞകളും സൂക്തികളും നൽകിയതിൽപ്പിന്നെ തന്റെ ശിഷ്യപ്രധാനന്മാരെ രാമാനുജൻ പ്രത്യേകം പ്രത്യേകം അനുഗ്രഹിച്ചു. അനന്തരം തന്റേവക എഴുപത്തിനാലു ശംഖുകളേയും അത്രയും ചക്രങ്ങളേയും എഴുപത്തിനാലുശിഷ്യന്മാരെ ഏല്പിച്ച് അവരെ സിംഹാസനാധിപതികളാക്കി. ആളവന്താരുടെ പുത്രനായ ചൊട്ടനമ്പി, മഹാപൂർണ്ണന്റെ പുത്രനായ പുണ്ഡരീകൻ, ഗോഷ്ഠിപൂർണ്ണന്റെ പുത്രനായ യാമുനൻ, മാലാധരന്റെ പുത്രനായ സുന്ദരബാഹു, ശൈലപൂർണ്ണന്റെ പുത്രനായ രാമാനുജൻ, ആഴ്വാന്റെ പുത്രനായ പരാശരൻ, ആണ്ടാന്റെ പുത്രനായ രാമാനുജൻ, നടുവിലാഴ്വാൻ, കോമടത്താഴ്വാൻ, തിരുക്കോവിലൂരാഴ്വാൻ, തിരുമോഹൂർ ആഴ്വാൻ, പിള്ളപിള്ള ആഴ്വാൻ, നടാതൂർ വരദവിഷ്ണുആചാര്യൻ, എങ്കളാഴ്വാൻ, (വിഷ്ണുചിത്തൻ), മിളകാഴ്വാൻ, നെയ്യുണ്ടാഴ്വാൻ, പേട്ടലൂർ ചെറിയാഴ്വാൻ, അനന്താഴ്വാൻ, വേദാന്തിആഴ്വാൻ, കോവിലാഴ്വാൻ, ഉക്കലാഴ്വാൻ, അരണപുരത്താഴ്വാൻ, എമ്പാർ (ഗോവിന്ദൻ), കിടാമ്പിയാച്ചാൻ, കണിയപ്പൂർ ചെറിയാഴ്വാൻ, ഈച്ചമ്പടിയാച്ചാൻ, കൊണ്ടിലാച്ചാൻ, ഈച്ചമ്പാടിജീയർ, തിരുമലനല്ലാൻ, ചട്ടമ്പിള്ളജീയർ, തിരുവെള്ളറജീയർ, ആടുകൊണ്ടവല്ലിജീയർ, തിരുനഗരിപ്പിള്ള, കാരാഞ്ചീസോമയാജി, അലങ്കാരവേങ്കടവർ, നമ്പികരുന്തേവർ‘ദേവരാജഭട്ടൻ, പിള്ളയുറന്തുഉടയാർ, തിരുക്കരുകപ്പിരാൻ, പിള്ളാൻ പെരിയകോവിൽ വള്ളലാർ, ആശ്ശൂരിപ്പെരുമാൻ, കണ്ണപുരത്താച്ചാൻ, മുനിപ്പെരുമാൾ, അമ്മകിപ്പെരുമാൾ മാരു

ത്തിയാണ്ടാൻ, മാരുതിചെറിയാണ്ടാൻ, സോമയാജിആണ്ടാൻ, ജീയരാണ്ടാൻ, ഈശ്വരാണ്ടാൻ, ഈശ്വയുണ്ണിപ്പിള്ളയാണ്ടാൻ, പെരിയാണ്ടാൻ, ചെറിയാണ്ടാൻ, കുരുഞ്ചിപുരത്തു ചെറിയാണ്ടാൻ, അമ്മകിയാണ്ടാൻ, ആളവന്താരാണ്ടാൻ, അരുള്ളാളപ്പെരുമാളെമ്പെരുമാനാർ (ദേവരാജമുനി), തൊണ്ടപ്പൂനമ്പി, മരുതൂർനമ്പി, മഴൂവൂർനമ്പി, തിരുക്കുറുങ്കുടിനമ്പി, കുരുവനമ്പി, മുടുമ്പനമ്പി, വടുകനമ്പി, വങ്കിപുരത്തുനമ്പി, പരാംകുശനമ്പി, അമ്മങ്കിയമ്മാൾ, പരുത്തികൊല്ലയമ്മാൾ, ഉക്കലമ്മാൾ, മുടുമ്പയമ്മാൾ, കൊമാണ്ടൂർപിള്ള, കൊമാണ്ടൂർ ഇളയവല്ലി കിടാമ്പിപ്പെരുമാൾ, ആക്കാട്ടുപ്പിള്ളാൻ എന്നിവരാണു് എഴുപത്തിനാലു ശിഷ്യന്മാർ.

മേലിൽ വേണ്ടുന്ന കാര്യമെല്ലാം അതതുശിഷ്യനെ ഏല്പിച്ചുകഴിഞ്ഞു രാമാനുജൻ ഇനിയിങ്ങില്ലാതെ ഭഗവദ്ധ്യാനത്തിലേക്കു് മനസ്സിനെ വിട്ടു. അതോടുകൂടി അദ്ദേഹം പരമപദത്തെ പ്രാപിക്കയുംചെയ്തു.

രാമാനുജന്റെ ശിഷ്യന്മാരായി എഴുനൂറുസന്ന്യാസികളും പന്തീരായിരം ഏകാംഗികളും മുന്നൂറു സ്ത്രീകളുമുണ്ടായിരുന്നു. ഇവരിൽ അബ്രാഹ്മണരും ഉൾപ്പെടും.

വിശിഷ്ടാദ്വൈതസമ്പ്രദായം രണ്ടുവിധത്തിലുണ്ടു്. ഒന്നു വൈഷ്ണവവും മറേറതു ശൈവവുമാണു്. എന്നാൽ, വിശിഷ്ടാദ്വൈതമെന്നു് പൊതുവെ പറയുമ്പോൾ അതു വൈഷ്ണവമായിട്ടേ വിചാരിക്കാറുള്ളു. ശൈവവിശിഷ്ടാദ്വൈതത്തിൽ സർവ്വമൂർത്തികളിലുംവെച്ചു് ശിവനെയാണു് ഉൽകൃഷ്ടനായി ആരാധിക്കുന്നതു്. വൈഷ്ണവവിശിഷ്ടാദ്വൈതത്തിൽ വിഷ്ണുവിനേയും. ഇത്രമാത്രമാണു് അവയ്ക്കുതമ്മിലുള്ള മുഖ്യവ്യത്യാസം.

വിശേഷണത്തോടുകൂടിയ അദ്വൈതമാകയാൽ വിശിഷ്ടാദ്വൈതമെന്ന പേരുണ്ടായി. ഈശ്വരൻ ഏകനാണെന്നു സിദ്ധാന്തിക്കുന്നതു് അദ്വൈതം. ആ ഏകനിൽ ചിത്തു് എന്നും അചിത്തു് എന്നും രണ്ടു ലക്ഷണങ്ങളുണ്ടെന്ന സിദ്ധാന്തത്തിൽനിന്നു് വിശിഷ്ടാദ്വൈതമുണ്ടായി.

ബ്രഹ്മം മാത്രമാണു് സത്യം. അതു് ഏകവും നിത്യവുമാണു്. ജ്ഞാനവും ആനന്ദവുമാണതു്. വിഭുത്വവും സർവ്വജ്ഞത്വവും സർവ്വശക്തിത്വവും അതിലുണ്ടു്. പ്രപഞ്ചത്തിന്നു് ഉപാധാനകാരണവും നിമിത്തകാരണവും സഹകാരികകാരണവും അതാണു്.

അതിനെ പല പേരുകളെക്കൊണ്ടും വിളിക്കുന്നു. സത്തു് എന്നും, ആത്മാവു് എന്നും, ബ്രഹ്മമെന്നും, ഈശനെന്നും, വിഷ്ണുവെന്നും വേദത്തിൽ അതിന്നു പേരുകളുണ്ടു്. ശാസ്ത്രങ്ങളിൽ പുരുഷോത്തമൻ, വാസുദേവൻ മുതലായ പേരുകൾ കാണാം.

സത്യമാണു ചിത്തു്; അചിത്തും സത്യംതന്നെ. ഇവ രണ്ടിനോടും എന്നും പിരിയാതെ ബ്രഹ്മം കലന്നിരിക്കുന്നു. ഈ അവസ്ഥയിലാണു ബ്രഹ്മത്തെ അറിയുന്നതു്. എന്നാൽ ഇതിൽനിന്നു് അതു ജഡമാണെന്നു വരികയില്ല. അതു് ചിത്തിൽനിന്നും അചിത്തിൽനിന്നും വ്യത്യസ്തമാണു്. ജ്ഞാനാത്മകമാണതു്. ബ്രഹ്മത്തിന്നൊന്നിന്നു മാത്രമേ സ്വാതന്ത്ര്യമുള്ളു. മററവ രണ്ടും അതിനോടു ചേർന്നിരിക്കയാണു്. എന്നാൽ, ഇവ ഭിന്നഭിന്നങ്ങളല്ല. ഒരു വസ്തുവും അതിൻെറ ലക്ഷണങ്ങളും പോലെ, ഒന്നിൽനിന്നു മറെറാന്നിനെ വേർപെടുത്തുവാൻ കഴിയാത്തമട്ടിൽ അവ കലന്നിരിക്കുന്നു.

ചിത്തും അചിത്തും ബ്രഹ്മത്തിന്നു ശരീരമാണ്. ശരീരിയായി ബ്രഹ്മം വൎത്തിക്കുന്നു. ഒന്ന് ഇല്ലാതായാൽ മററതും ഇല്ലാതാകും. ശരീരം എന്ന് ഇവിടെ പറഞ്ഞതു ജഡമായ ദേഹത്തെയല്ലാ; ലക്ഷണത്തെയാണ് ഉദ്ദേശിച്ചിരിക്കുന്നതു്. ശരീരത്തിന്നും ശരീരിക്കുമുള്ള ബന്ധം അപൃഥക് സിദ്ധമാണ്. ഈ ബന്ധം ഇടയ്ക്കുവെച്ചുണ്ടായതല്ലാ. ഇതിന്ന് അന്തവുമില്ലാ; എന്നാൽ, ഇവ മൂന്നിന്നും തമ്മിൽ വ്യത്യാസമുണ്ടു്. ആ വ്യത്യാസം ഔപാധികമോ, മായാകൃതമോ അല്ലാ. മൂന്നും ഒന്നിനോടൊന്നു കലൎന്നുതന്നെ ഇരിക്കുന്നു. ബ്രഹ്മവും, ചിത്തും, അചിത്തും ഒരേ തത്വംതന്നെ. ചിത്തെന്നും അചിത്തെന്നുമുള്ള ലക്ഷണങ്ങളോടേ ബ്രഹ്മം വൎത്തിക്കുന്നു.

ബ്രഹ്മത്തെ വേദം നിൎഗ്ഗുണമെന്നു പറയുന്നു. നിൎഗ്ഗുണമെന്നതിന്നു ഗുണരഹിതമെന്നല്ലാ, ദുൎഗ്ഗുണഹീനമെന്നാണ് അൎത്ഥം. ജീവനെപ്പോലെ പ്രകൃതിയാൽ ബദ്ധമല്ലാ ബ്രഹ്മം. എന്നാൽ, ബ്രഹ്മത്തിന്നു ജ്ഞാനം, ശക്തി, ബലം, ഐശ്വൎയ്യം, വീൎയ്യം, തേജസ്സ്, ക്ഷമ, കൃപ, വാത്സല്യം, ശീലം, ആൎജ്ജവം, സൌഹാൎദ്ദം എന്നീ ഗുണങ്ങളുണ്ടു്.

അതിന്നു പ്രത്യേകിച്ചു പേരൊന്നുമില്ലാ. നാരായണൻ, വിഷ്ണു, വാസുദേവൻ എന്നിങ്ങിനെ പ്രത്യക്ഷമായും, അഗ്നി, ഇന്ദ്രൻ മുതലായ നാമങ്ങളാൽ പരോക്ഷമായും അതിനെ ഭക്തന്മാർ വിളിക്കുന്നു. സൎവ്വവ്യാപിയും സൎവ്വാന്തൎയ്യാമിയുമാണതു്. അതിന്നു രൂപമില്ലാ; എന്നാൽ ഏതുരൂപത്തിലും അതുണ്ടു്. അതു മുഖ്യമായി അഞ്ചുതരത്തിൽ വെളിപ്പെടുന്നു.

1. പരവിഗ്രഹം:—തനിക്കുള്ള ആയുധങ്ങളോടും ആഭരണങ്ങളോടും വൈകുണ്ഠലോകത്തിൽ എഴുന്നരുള

ന്ന രൂപം, ശംഖചക്രഗദാപത്മപാണിയായി, കൌസ്തു ഭധാരിയായി, ശ്രീവത്സലാഞ്ഛനനായ വാസുദേവൻ.

2. വ്യൂഹവിഗ്രഹം:—ജഗത്തിന്നുള്ളിൽ സത്യലോകത്തിലെ മൂന്ന വൈഷ്ണവലോകങ്ങളിലും അവൻ ധരിക്കുന്ന ശരീരങ്ങൾ. ഈ മൂത്തികൾ സംകർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നിവരാണ്. പ്രകൃതപ്രളയത്താൽ ലോകങ്ങൾ നശിക്കുന്നതുവരേക്കും ഇവരെ ദേവന്മാർ ഉപാസിക്കുന്നു. ഇവരാണു സൃഷ്ടിസ്ഥിതിലയകാര്യം നടത്തുന്നവർ. ജീവജാലങ്ങളെ ആപത്തിൽനിന്നു രക്ഷിക്കുന്നതും ഭക്തന്മാരെ അനുഗ്രഹിക്കുന്നതും ഇവരാണ്. വാസുദേവനു ദിവ്യഗുണങ്ങൾ ആറുമുണ്ട്. മററു മൂവക്കും ഈരണ്ടു വീതമേയുള്ളു. സംകർഷണന്നു ജ്ഞാനവും ബലവുമുണ്ട്. അദ്ദേഹം ലോകത്തിന്നു സത്യത്തെ ഉപദേശിച്ച്, മഹാകല്പത്തിന്റെ അന്ത്യത്തിൽ പ്രളയത്തെ ഉണ്ടാക്കുന്നു. അദ്ദേഹമാണു ജീവാധിപതി. പ്രദ്യുമ്നന്റെ ഗുണങ്ങൾ ഐശ്വര്യവും വീര്യവുമാണ്. അദ്ദേഹം ധമ്മത്തെ ഉപദേശിക്കയും, വിശുദ്ധവസ്തുക്കളെ സൃഷ്ടിക്കയും, ചാതുർവർണ്ണ്യത്തെ രക്ഷിക്കയും ചെയ്യുന്നു. മനസ്സിന്റെ അധിപതിയാണദ്ദേഹം. അനിരുദ്ധന്നാവട്ടെ, ശക്തിയും തേജസ്സുമാണു ഗുണങ്ങൾ. അദ്ദേഹം ലോകത്തിന്നു ജ്ഞാനത്തെ നൽകുന്നു. മിശ്രസൃഷ്ടിക്ക് അദ്ദേഹം അധിപതിയാണ്.

3. വിഭവവിഗ്രഹം:—രാമൻ, കൃഷ്ണൻ മുതലായ അവതാരങ്ങൾ, അതു് അംശാവതാരമെന്നും, പൂണ്ണാവതാരമെന്നും രണ്ടുവിധമുണ്ട്.

4. അച്ചാവിഗ്രഹം:—ധ്യാനശക്തിയാലും വേദമന്ത്രജപത്താലും വിഗ്രഹങ്ങൾക്കുള്ളിൽ പ്രവേശിക്കുന്ന സൂക്ഷ്മശരീരവിശേഷമാണിതു്. വിഗ്രഹം അശുദ്ധമാ

കയോ, അതിന്നുള്ള പൂജകൾ മുടങ്ങുകയോ ചെയ്താൽ ആ ആന്തരശക്തി അതിൽനിന്നു നശിച്ചുപോകും. ഈ വിഗ്രഹങ്ങൾക്കു രുചിജനകത്വം, അശേഷലോകശരണ്യത്വം ശുഭാശ്രയത്വം, അനന്തഭാവ്യത്വം, എന്നീ ഗുണങ്ങളുണ്ട്.

5. അന്തര്യാമിവിഗ്രഹം:—ധ്യാനനിഷ്ഠനായ ഭക്തന്നു പ്രത്യക്ഷമാകുന്ന രൂപം. അതു് ഹൃദയപത്മത്തിൽ വാണു ബുദ്ധിയെ ഭരിക്കുന്നു.

ഭഗവാൻ ഈ ശരീരങ്ങളിൽ ഏതിനെയെങ്കിലും ധരിക്കുമ്പോൾ ജഗന്മാതാവായ ലക്ഷ്മീദേവിയും ഒരുമിച്ച് ഉചിതരൂപത്തിൽ ആവിർഭവിക്കുന്നു. ഈ ജന്മങ്ങൾക്ക കാരണം കമ്മമല്ലാ, ജന്മകല്പിതമല്ലാ ഈ ശരീരങ്ങൾ. ശുദ്ധസത്വങ്ങളാണ്. നിർഗ്ഗുണബ്രഹ്മം ധ്യാനവിഷയമല്ലായ്കയാൽ, കൃപാനിധിയായ ഭഗവാൻ യോഗികൾക്ക ഇഷ്ടസിദ്ധിക്കായി ഈ വിഗ്രഹങ്ങളിൽ പ്രവേശിക്കുകയാണ്.

അചിത്തു തന്നെയാണ കാലമെന്നതു്. വികാരങ്ങൾക്കെല്ലാം അതാണ കാരണം. അതു നിത്യവും അഖണ്ഡവുമായുള്ളതാണ്. എങ്കിലും, ഖണ്ഡവും അനിത്യവുമായി അതു ആവിർഭവിക്കും. നിമിഷം, മുഹൂത്തം, യാമം, ദിനം, മാസം, വർഷം, യുഗം എന്നിവയെല്ലാം അതിൽനിന്നുണ്ടാകുന്നവയാണ്. ആ അചിത്തുതന്നെയാണ പ്രകൃതി. കുടങ്ങൾക്ക മണ്ണെന്നപോലെ അചിത്താണ പ്രബന്ധത്തിന്ന ഉപധാനകാരണം. അതു ജീവികൾക്ക ശരീരമായി വത്തിക്കുന്നു. പ്രപഞ്ചത്തിലെ ഒന്നൊന്നും അതുതന്നെയാണ്. അതിന്നു് ആദിയില്ലാ. അതു സ്വയംഭൂവാണ്. അതു ഏകവുമാണ്. എന്നാൽ, ബ്രഹ്മത്തെക്കാൾ താഴെയാണ് അതിന്റെ നില. ആരിന്ന് ശാസ്ത്രങ്ങളിൽ പ്രകൃതി, പ്രധാനം, മൂലപ്രകൃതി, അവ്യക്തം, മായ, തമസ്സ്, അക്ഷരം, ബ്രഹ്മം എന്നെല്ലാം പേ

രുകളുണ്ടു്. അതിൽ ഗുണങ്ങൾ മൂന്നം സമമായിട്ടാണു് നില്ക്കുന്നതു്. ഒന്നിനേക്കാൾ മറെറാന്നു അധികമെന്നില്ലാ. ആ ത്രിഗുണങ്ങൾക്കു കാരണവും അതുതന്നെ. അവയെക്കൊണ്ടാണു് അതു രൂപങ്ങളെല്ലാം ധരിക്കുന്നതു്.

മഹത്താണു പ്രഥമസൃഷ്ടി. മഹത്തിൽ ത്രിഗുണങ്ങൾ സമമായിട്ടല്ലാ നില്ക്കുന്നതു്. സാത്വികം, താമസം, രാജസം എന്നിങ്ങനെ മഹത്തു മൂന്നു തരമായുണ്ടു്. മഹത്തിനെ സാംഖ്യത്തിൽ ബുദ്ധി എന്നു പറയുന്നു. അതു ശരിയല്ലാ. മഹത്തു എന്നതു ജഡത്തിന്റെ ആവിർഭാവമാണു്. ജ്ഞാനമാവട്ടേ ജീവാത്മാവിന്റെ ലക്ഷണമാണു്. ത്രിഗുണാത്മകമായ മഹത്തു ത്രിഗുണാഹങ്കാരങ്ങളെ സൃഷ്ടിക്കുന്നു. സാത്വികാഹങ്കാരത്തിൽനിന്നു മനസ്സും ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ജനിക്കുന്നു. താമസാഹങ്കാരത്തിൽനിന്നാണു് പഞ്ചതന്മാത്രകളുടെ ഉദയം. ശബ്ദസ്പർശരൂപരസഗന്ധങ്ങളാണവ. ഇവയിൽനിന്നു മഹാഭൂതങ്ങൾ ആവിർഭവിച്ചു. രാജസാഹങ്കാരമാവട്ടേ ഈശ്വരേച്ഛപോലെ സർവ്വവും ഭവിക്കുന്നതിലേക്കു ജഡത്തിനേയും മഹത്തിനേയും സഹായിച്ചുകൊണ്ടു വർത്തിക്കുന്നു.

ജഡത്തിൽനിന്നു ഭിന്നമായ ശുദ്ധസത്വമാണു് അചിത്തു്. അതു ഗുണങ്ങൾക്കധീനമല്ലാ. സ്വച്ഛദ്രവ്യവും നിത്യവിഭൂതിയുമാണതു്. ഈ ശുദ്ധസത്വത്താലാണു് വൈകുണ്ഠമുണ്ടായതു്. വിഷ്ണുവിന്റേയും മുക്തന്മാരുടേയും ശരീരവും അതിൽനിന്നു് ഭവിച്ചിരിക്കുന്നു. അതു സ്വാഭാവികമായി ജ്ഞാനപൂർണ്ണമാണു്. ജീവനല്ലായ്ക കൊണ്ടു് അചിത്തായിയെന്നേയുള്ളു. ജഡത്തിന്നു ഉപാധാനകാരണം ബ്രഹ്മമാണു്. അതു സൂക്ഷ്മാവസ്ഥയിലും അതിൽനിന്നു ഭിന്നമായും രണ്ടു തരത്തിലുണ്ടു്. കാരണ

മായി അതും, കാൎയ്യമായി ഭിന്നമായ സ്ഥൂലവും നില്ക്കുന്നു. അങ്ങിനെ ജഗത്തായുള്ള സൎവ്വരൂപങ്ങളേയും അതു സൃഷ്ടിക്കുന്നു.

സാധാരണമായി ഉപാധാനകാരണവും, നിമിത്തകാരണവും, സഹകാരികകാരണവും, മണ്ണും കുശവനും കലവുമെന്നപോലെ വേറേവേറെയായിട്ടാണ് കാണുക. എന്നാൽ ബ്രഹ്മം ജഗത്തിന്നു ഉപാധാനകാരണമെന്നപോലെ നിമിത്തകാരണവും സഹകാരികകാരണവുമാണ്. അതു സ്വന്തം സങ്കല്പത്താൽ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. അതു കാലത്തിന്റെ ശരീരിയുമാണ്.

സമഷ്ടിയെന്നും വ്യഷ്ടിയെന്നും സൃഷ്ടി രണ്ടു വിധമുണ്ട്. മഹത്തും അഹങ്കാരവും സമഷ്ടിസൃഷ്ടിയാണ്. പഞ്ചഭൂതങ്ങളെക്കൊണ്ടുള്ള സുരൻ, നരൻ, തിൎയ്യക്, സ്ഥാവരം എന്നീ നാലുവക സൃഷ്ടികളാണ് വ്യഷ്ടി. ഓരോ മഹാകല്പത്തിലും സൃഷ്ടിയും, ഓരോ ബ്രഹ്മകല്പത്തിലും വിശേഷസൃഷ്ടിയും ആരംഭിക്കുന്നു. കൎമ്മങ്ങളുടെ ഫലത്തിന്നു തക്കവണ്ണം എപ്പോഴും പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതായി നിത്യസൃഷ്ടിയെന്നു് വേറെയുമൊന്നുണ്ടു്. പ്രപഞ്ചം തൽക്കാലാവസ്ഥയിൽനിന്നു സൂക്ഷ്മാവസ്ഥയിലേക്കു മാറുന്നതിന്നു പ്രളയമെന്നു പറയുന്നു. പ്രളയം നാലുവിധമാണ്.

പ്രാകൃതപ്രളയം—പ്രപഞ്ചത്തെ മുഴുവൻ ബാധിക്കും. ത്രിഗുണങ്ങൾ സമാവസ്ഥയിലാകും. മഹാകല്പാന്തത്തിലാണ് ഇതു്.

നൈമിത്തികപ്രളയം—ഇതിൽ സൂൎയ്യാദിഗോളങ്ങളെല്ലാം വിലീനങ്ങളാകും. ബ്രഹ്മകല്പാന്തത്തിലാണ് ഇതു സംഭവിക്കുന്നതു്.

നിത്യപ്രളയം—ഇതു് ഓരോ നിമിഷത്തിലും ഉണ്ടാകുന്നുണ്ടു്.

ആത്യന്തികപ്രളയം:—ഒരു ജീവൻ മുക്തിയെ പ്രാപിച്ചു ജന്മബന്ധം അററുപോകുമ്പോൾ സംഭവിക്കുന്നതാണിതു്.

ഭൂലോകം, ഭൂമിമുതൽ സൂൎയ്യൻവരേയ്ക്കുള്ള ഭുവർല്ലോകം, സൂൎയ്യൻ മുതൽ ധ്രുവനക്ഷത്രംവരേയ്ക്കുള്ള സ്വർല്ലോകം, ധ്രുവനക്ഷത്രംമുതല്ക്കു ബ്രഹ്മാണ്ഡംവരേയ്ക്കു് ഊർദ്ധ്വലോകങ്ങളായുള്ള മഹാർലോകം, ജനർലോകം, തപോലോകം, സത്യലോകം എന്നിങ്ങനെ ഏഴുണ്ടു്. പിതൃലോകവും, വിഷ്ണുലോകവും, ശിവലോകവും ഊർദ്ധ്വലോകങ്ങളിലെ ചില പ്രദേശങ്ങളാണു്. ബ്രഹ്മാണ്ഡങ്ങൾ അസംഖ്യമുണ്ടു്. ഓരോ ബ്രഹ്മാണ്ഡത്തിലും പതിന്നാലു ലോകങ്ങളും സൂൎയ്യചന്ദ്രാദികളും വേറേവേറേ അടങ്ങിയിരിക്കുന്നു. ഓരോന്നിനേയും ഓരോ ബ്രഹ്മാവാണു ഭരിക്കുന്നതു്. ബ്രഹ്മാവിന്റെ ജീവകാലം അവസാനിക്കുമ്പോൾ പ്രളയം ഭവിക്കുന്നു. ഇവയെല്ലാം ഒരേ മൂലപ്രകൃതിയിൽനിന്നാണു് ഉണ്ടായിരിക്കുന്നതെങ്കിലും ഒന്നിനൊന്നു വ്യത്യസ്തമാണു്. ഭിന്നഭിന്നകാലങ്ങളിലാണു് അവയുടെ പ്രളയം. എല്ലാററിലും ഒരേ ഈശ്വരൻതന്നെയാണു വ്യാപിച്ചിരിക്കുന്നതു്. പ്രപഞ്ചത്തിന്റെ കീഴേ എല്ലാ ഭാഗങ്ങളും അതിരില്ലാത്തവയാണു്. മേലേമാത്രം ശുദ്ധസത്വപ്രദേശം.

ജീവാത്മാവാണു് ചിത്തു്. അതു ജഡമല്ലാ. അതു നിത്യമാണു്. യാതൊന്നിനെക്കൊണ്ടും ഉണ്ടാക്കിയതല്ലാ അതു്. അതു ചിത്തിൽനിന്നും ഈശ്വരനിൽനിന്നും ഭിന്നമാണു്. ജീവനും ജീവനും തമ്മിൽ ഭേദമുണ്ടു്. ചിത്തു് എന്നതിന്നു ജ്ഞാനം എന്നു് അൎത്ഥമാകയാൽ ആ

വാക്ക ജീവാത്മാവിന്നും പരമാത്മാവിന്നും ചേരും. എന്നാൽ, ഈശ്വരന്റെ ജ്ഞാനം നിത്യമായുള്ളതാണ്; അഖണ്ഡവുമാണ്. ജീവന്റെ ജ്ഞാനം ജഡത്താലും കർമ്മത്താലും ബദ്ധമായിരിക്കുന്നു. അതുകൊണ്ടു ചിത്ത് എന്നു സാധാരണമായി ജീവാത്മാവിനെ സംബന്ധിച്ചാണു പറയുന്നത്. അത് അണുപ്രായമാണ്. എന്നാൽ മോക്ഷത്തിൽ അത് അഖണ്ഡജ്ഞാനത്തോടേ ശോഭിക്കുന്നു. അതു പരിശുദ്ധവും ആനന്ദമയവുമാണ്. മോക്ഷത്തെ പ്രാപിക്കുന്നതുവരേക്കും അതു കർമ്മത്തിൽ ഉൾപ്പെട്ടുനില്ക്കുന്നു. അത്രയുംകാലം പ്രകൃതിയിൽത്തന്നെയാണു നില. പ്രകൃതിയിലെ ഓരോ അണുവിലും ജീവനുണ്ട്. ഓരോ ജീവനിലും അന്തര്യാമിയായി പരമാത്മാവുമുണ്ട്. ബ്രഹ്മത്തിന്റെ ശരീരമാണു ചിത്ത്.

ശരീരത്തിൽ ജീവാത്മാവിന്റെ സ്ഥാനം ഹൃദയമാണ്. അണുഅളവിൽ അതു ഖണ്ഡമായി നില്ക്കുന്നു. എന്നാൽ അതിന്റെ ലക്ഷണമായ ജ്ഞാനം അഖണ്ഡമാണ്. ഒരു വസ്തുവിനെക്കുറിച്ച് അതിന്ന് അറിയേണമെന്നു വരുമ്പോൾ, അടുത്തോ അകലെയോ ഉള്ള ആ വസ്തുവിലേയ്ക്കു് അതു ചെല്ലുന്നു. അതു കാലത്താലോ, ദേശത്താലോ ബദ്ധമല്ല. ജ്ഞാനവും സത്യവും നിത്യവുമാണു ചിത്ത്.

നിത്യൻ, ബുദ്ധൻ, ബദ്ധൻ എന്നിങ്ങനെ മൂന്നു തരത്തിലാണു ജീവൻ.

നിത്യൻ:—ഇവൻ ഒരിക്കലും കർമ്മത്തിന്ന് ഉൾപ്പെടുകയില്ല. എപ്പോഴും പരമാനന്ദത്തിൽ വർത്തിക്കുന്ന സർവ്വജ്ഞനാണ്. വൈകുണ്ഠത്തിലാണ് ഇവന്റെ വാസം. അനന്തൻ, ഗരുഡൻ മുതലായവരെല്ലാം ഈ നിത്യന്മാരിൽ ഉൾപ്പെട്ടവരാണ്.

മുക്തൻ:—ഈ ജന്മത്തിൽത്തന്നെ മോക്ഷത്തെ പ്രാപിച്ചു സൎവ്വജ്ഞനായി പ്രശോഭിക്കുന്നവൻ.

ബദ്ധൻ:—കൎമ്മബന്ധത്തിൽ അകപ്പെട്ടു് അജ്ഞാനത്തിന്നു് അധീനരായവൻ. ഇക്കൂട്ടരിൽ മനുഷ്യരും മൃഗങ്ങളും മാത്രമല്ലാ ദേവന്മാരും ഉൾപ്പെടും.

ജീവാത്മാവു ശരീരത്തെ പ്രാപിക്കുന്നതിന്നു ജനനമെന്നും, അതു ശരീരത്തെ ത്യജിക്കുന്നതിന്നു മരണമെന്നും പറയുന്നു. അതു മറെറാരു ശരീരത്തിൽ പ്രവേശിക്കുന്നതാണു പുനൎജ്ജന്മം. ജനനമരണപുനൎജ്ജനനങ്ങൾ ശരീരത്തെ മാത്രമേ സംബന്ധിക്കയുള്ളു. ജീവന്നു് അതിലൊന്നിലും മാററമില്ലാ.



നിത്യവും സചേതനവും പരിശുദ്ധവുമാണു് ജീവാത്മാവു്. ജഡത്തോടു ചേരുന്നതുകൊണ്ടാണു് അതിന്നു ശരീരത്തെ ധരിക്കേണ്ടിവരുന്നതു്. അപ്പോൾ അതിന്നു സുഖദുഃഖങ്ങളും വേണ്ടിവരുന്നു. ഈ അവസ്ഥയിലേയ്ക്കു ജീവനെ വലിക്കുന്നതു കൎമ്മമാണു്.

ജീവാത്മാവു തന്നെത്താൻ അറിഞ്ഞുകൊണ്ടു ചേഷ്ടിക്കുന്നതാണു കൎമ്മം. ഈ ചേഷ്ട അതിന്നു് അവിദ്യയാലുണ്ടാകുന്നതാണു്. ഈശ്വരന്നു ഹിതമായുള്ളതു സൽകൎമ്മമെന്നും, അഹിതമായുള്ളതു് ദുഷ്കൎമ്മമെന്നും പറയുന്നു.

ഒരു വസ്തുവിന്റെ ലക്ഷണങ്ങളെ മറെറാന്നിൽ ആരോപിക്കുന്നതായ അന്യഥാജ്ഞാനവും, ഒരു വസ്തുവിനെ മറെറാന്നായി അറിയുന്നതായ വിപരീതജ്ഞാനവും അവിദ്യയുടെ രണ്ടു ഭാവങ്ങളാണു്.

ശരീരം താൻതന്നെയാണെന്നു ജീവാത്മാവു കരുതുന്നു. ശരീരത്തിന്റെ ലക്ഷണങ്ങളായ ജനനമരണാദികൾ തനിക്കുതന്നെയുള്ളവയാണെന്നു് അതു ധരിക്കുന്നു. ഈ അജ്ഞാനമാണു കാമക്രോധാദി വികാരങ്ങൾക്കു കാരണ

മാകുന്നതു്. വാസനയാലും അജ്ഞാനത്താലും ജീവാത്മാവു വീണ്ടുംവീണ്ടും കമ്മത്തെ വളൎത്തുന്നു. ഈ കമ്മം അനാദിയാണ്. ജീവാത്മാവു സൂക്ഷ്മശരീരത്തെ പ്രാപിച്ചപ്പോൾത്തന്നെ കമ്മവും ആരംഭിച്ചിട്ടുണ്ടു്. പ്രളയകാലത്തുപോലും ജീവാത്മാവു കമ്മവാസനയോടുകൂടിയാണ് അടങ്ങിക്കിടക്കുന്നതു്. സൃഷ്ടി തുടങ്ങുമ്പോൾ വീണ്ടും അതു ശരീരത്തെ ധരിക്കുന്നു.

സ്വൎഗ്ഗമെന്നതു ജീവാത്മാവു ചെയ്ത പുണ്യകമ്മങ്ങളുടെ ഫലങ്ങൾ സൂക്ഷ്മശരീരിയായി അനുഭവിക്കുന്നതിലേയ്ക്കുള്ള ഊൎദ്ധ്വലോകത്തിലെ ഒരു പ്രദേശമാണ്. ജീവാത്മാവിന്നു പാപകമ്മഫലങ്ങൾ അനുഭവിക്കുവാൻ ഊൎദ്ധ്വലോകത്തിലെ മറെറാരു പ്രദേശമാണു നരകം. ഈ ലോകത്തിൽ അനുഭവിക്കുന്ന സവ്വസുഖദുഃഖങ്ങളും കമ്മഫലങ്ങളാണ്.

ഈശ്വരൻ സവ്വശക്തനാണെങ്കിലും ഓരോ മനുഷ്യൻേറയും കമ്മത്തിൽ അധികാരിയായി നില്ക്കുന്നില്ലാ. വ്യഷ്ടികാരണമല്ലാ, സമഷ്ടികാരണമാണ് ഈശ്വരൻ. ഓരോ ജീവാത്മാവും വ്യഷ്ടിയാണ്. അതുകൊണ്ടു ജീവാത്മാവു ചെയ്യുന്ന കമ്മത്തിന്ന് അതുതന്നെയാണ് അധികാരി. അവനവനുള്ള അറിവും അനുഭവവുംപോലെ ഓരോ മനുഷ്യനും വളരുന്നു. ഇതിലൊന്നിലും സവേശ്വരൻ പ്രവേശിക്കുന്നില്ലാ. ജീവാത്മാവു ജനനമരണചക്രത്തിൽ കിടന്നു തിരിഞ്ഞു് അറിവു വളൎന്നു പരിപൂൎത്തിയെ പ്രാപിക്കുമ്പോൾ അതാണു മോക്ഷമെന്നു പറയുന്നതു്.

ദേവന്മാർ ഊൎദ്ധ്വലോകവാസികളാണ്. പല ഗണങ്ങളായി അവർ പിരിഞ്ഞിരിക്കുന്നു. ഈശ്വരൻെറ ആജ്ഞയെ അനുവൎത്തിച്ചുകൊണ്ടാണ് അവരുടെ ജീവി

തം. ഓരോ ദേവന്നും പ്രത്യേകമോരോ ലോകമുണ്ട്. ബ്രഹ്മാവിൻെറ ആയുഷ്ക്കാലം അവസാനിക്കുന്നതുവരേക്കാണ് ഇവരുടെ ജീവിതദൈർഘ്യം. വേറേ ബ്രഹ്മാവുണ്ടാകുമ്പോൾ വേറേ ദേവന്മാർ ജനിക്കും.

മോക്ഷം രണ്ടുതരമുണ്ട്. ജീവാത്മാവ് ആ നിലയിൽത്തന്നെ പരമാനന്ദം ഭുജിക്കുന്നതിന്ന കൈവല്യമെന്നും, ബ്രഹ്മഭാവത്തിൽ ആനന്ദിക്കുന്നതിന്ന സായൂജ്യം, അഥവാ ബ്രഹ്മാനന്ദമെന്നും പറയുന്നു. പരമപദത്തെ പ്രാപിക്കുകയെന്നതുതന്നെയാണു മോക്ഷം. എന്നാൽ, മോക്ഷാനുഭവത്തിന്ന സ്ഥിതിഭേദംപോലെ വ്യത്യാസമുണ്ട്. സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്നിവയാണ് ആ അവസ്ഥാഭേദങ്ങൾ. മോക്ഷത്തിൽ ജീവാത്മാവ് ഒരിക്കലും പരമാത്മാവിൽ ലയിക്കുന്നില്ല. ജീവാത്മാവിൻെറ സർവകർമ്മനാശവും, ജഡബന്ധനിവൃത്തിയുമാണു മോക്ഷം കൊണ്ടുള്ള ലാഭം. ഇതു് ഏതൊരു ജീവന്നും സാധ്യം തന്നെ. മുക്തിയെ പ്രാപിക്കുന്ന ജീവാത്മാവു സൂക്ഷ്മശരീരത്തിലെ ഹൃദയത്തിൽനിന്ന സുഷുമ്നാനാഡിവഴിയായി മൂർദ്ധാവിലെ ബ്രഹ്മരന്ധ്രത്തിൽ പ്രവേശിക്കുന്നു. അവിടെനിന്ന സൂര്യകിരണങ്ങളിൽക്കൂടി സൂര്യമണ്ഡലത്തിൽ ചെല്ലുന്നു. പിന്നെയാണു പരമപദത്തിൽ എത്തുന്നതു്. യോഗത്താലുണ്ടായ ജ്ഞാനമാണു ജീവാത്മാവിന്ന് ഈ യാത്രയിൽ വഴികാണിച്ചുകൊടുക്കുന്നതു്. മോക്ഷത്തെ പ്രാപിച്ചവൻ പിന്നീടു കർമ്മബദ്ധനാകുന്നതല്ലാ. അവൻ എന്നും മുക്തൻതന്നെ. അവന്നു വേണമെങ്കിൽ ജന്മം ധരിക്കാം. അപ്പോഴും അവൻ സ്വതന്ത്രനാണ്.

ഊർദ്ധ്വലോകത്തേക്കു യോഗികൾക്കുള്ളതാണ് അർച്ചിരാദിമാർഗ്ഗം. സാമാന്യന്മാർക്കുള്ളതു ധൂമാദിമാർഗ്ഗ

മാണ്. ഈ വഴിക്കു ചെല്ലുന്നവർ പിതൃലോകത്തിൽ വാണു കർമ്മഫലമെല്ലാം അനുഭവിച്ചു വീണ്ടും ജനിക്കുന്നു.

മോക്ഷത്തിലേക്ക് ഈ ലോകത്തിൽ നാലുമാർഗ്ഗങ്ങളുണ്ട്. കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം, ധ്യാനയോഗം എന്നിവയാണവ. ഇവയിൽ ഭക്തിയോഗമാണ് അത്യുൽകൃഷ്ടം. കർമ്മത്താൽ വിശുദ്ധിയും, ജ്ഞാനത്താൽ പരിപാകതയും ഭക്തിക്കുണ്ടാകുന്നു. ഭക്തിയിൽ തന്നെയാണു ധ്യാനം. ഏഴു ലക്ഷണങ്ങൾ ഭക്തനിൽ തികഞ്ഞിരിക്കേണമെന്നു വിധിച്ചിരിക്കുന്നു:—

1. ഭഗവൽഗീതയിലും യോഗസൂത്രങ്ങളിലും പ്രസ്താവിച്ചിട്ടുള്ളതുപോലെ മനുഷ്യൻ സാത്വികമായ ആഹാരങ്ങളെ ഉൾക്കൊണ്ട് ശരീരത്തെ വിശുദ്ധമാക്കണം. അങ്ങിനെയുള്ള ശരീരത്തിൽ മാത്രമേ മനസ്സിന്നു ശുദ്ധിയും ബലവും കിട്ടുകയുള്ളു. മനസ്സിനെ ഏകാഗ്രധ്യാനത്തിൽ ലയിപ്പിക്കേണമെങ്കിൽ, ഉൾക്കൊള്ളുന്ന ഏതൊന്നും ശുചിയായിരിക്കണം.

2. തന്റെ വിചാരങ്ങളെ മനുഷ്യൻ എപ്പോഴും വകതിരിച്ചുനോക്കണം. അശുദ്ധമായതെല്ലാം തള്ളിക്കളയണം. വിശുദ്ധവിചാരങ്ങളെ ഉയർത്തുന്നതിലേക്ക് അഭ്യസിച്ചുകൊണ്ടിരിക്കണം.

3. നിരന്തരമായ അഭ്യാസത്താലും, പ്രതിബന്ധങ്ങളെ അതിക്രമിക്കുന്നതിനാലും മനുഷ്യനു ധ്യാനത്തിൽ ഉറപ്പുകിട്ടും. അപ്പോൾ, ഏതൊരുവസ്തുവിലും ഏതൊരു കാര്യത്തിലും മനസ്സിനെ എത്രകാലത്തേക്കു വേണമെങ്കിലും ഊന്നിനിർത്തുവാൻ അവനു കഴിയും.

4. ഇങ്ങിനെ ധ്യാനത്തിലാണ് അവന്റെ മനോവ്യാപാരമെങ്കിലും ലൌകികകർമ്മങ്ങളിൽ അവൻ നിരു

ത്സാഹനല്ലാ. ലോകത്തിൽ അവന്നുള്ള കർത്തവ്യകർമ്മങ്ങളെല്ലാം അവൻ അനുഷ്ഠിക്കണം. എന്നാൽ, ഫലത്തിൽ അവന്നു് ആസക്തി അരുതു്.

5. തൻെറ മാർഗ്ഗത്തിന്നു് അനുകൂലമായ സൽഗ്ഗുണങ്ങളെ—സത്യം, ധർമ്മംമുതലായവയെ—എപ്പോഴും ശരിയായി ആചരിക്കണം.

6. അപ്പോൾ അവൻെറ ഹൃദയം പരിപൂർണ്ണമായ നിത്യശാന്തിയോടെ ശോഭിക്കും.

7. പൂർവ്വകർമ്മഫലംപോലെ തനിക്കു കിട്ടിയ ജന്മത്തിൽ വർത്തിച്ചുകൊണ്ടു മേലോട്ടുയരുവാൻ അവൻ ഉത്സാഹിക്കണം.

ഇത്രയുമാണു് വിശിഷ്ടാദ്വൈതസിദ്ധാന്തത്തിൻെറ ചുരുക്കം. പ്രപത്തിയാണു് അതിലെ ജീവൻ. ഈശ്വരനെ ശരണംപ്രാപിക്കുകയെന്നതുതന്നെ പ്രപത്തി. തൻെറ സർവ്വകർമ്മങ്ങളും സർവ്വവിചാരങ്ങളും സർവ്വാനുഭവങ്ങളും ഭഗവാന്നുള്ള അർച്ചയാണെന്ന ധാരണയോടെ ജീവിതത്തിൽ വർത്തിച്ചാൽ [illegible]ന്നു പരമപദംപ്രാപിക്കാം.



VIDYA VILASAM PRESS, TRIVANDRUM. 1935.

